കലാകൗമുദി 1061
ജനുവരി 14, 1996
വില : 6 രൂപ



മുഖചിത്രം :
ഫോട്ടോ: ശ്രീ. രതീഷ് കെ. കരിയം
ഡിസൈൻ : ശ്രീ. ഭട്ടതിരി

# പുതിയ ചുവടുകൾക്കായി ഒരുക്കം

**കാ**ലമെന്ന പാറക്കെട്ടിൽ ആയിരം സംവത്സരത്തിലൊരിക്കൽ ഒരു കുറ്റൻ പക്ഷി ചിറകുണക്കാൻ വന്നിരിക്കുമെന്നും, അപ്പോൾ ചുണ്ടുകൊണ്ട് പാറയിൽ ഉരസിക്കൊണ്ടിരിക്കുമെന്നും, ആ ഉരസലിൽ ചിതറിവീഴുന്ന ഒരു ധൂളിയാണ് നൂറു കൊല്ലമെന്നും ഒരു കഥയുണ്ട്. അനാദിയായ കാലത്തെക്കുറിച്ചുള്ള വിസ്മയകരമായ സങ്കല്പമാണിത്. ആ കാലത്തിൽ ഒരു വർഷം എത്ര നിസ്സാരം. എന്നാൽ മനുഷ്യജീവിതത്തിൽ ഒരു വർഷമെന്നത് എന്തുമാത്രം അമൂല്യമെന്നു പറയേണ്ടതില്ല. ആയിരത്തി തൊള്ളായിരത്തി തൊണ്ണൂറ്റിയഞ്ചിനോടു വിട പറയുകയും, പുതുവർഷത്തെ സ്വാഗതം ചെയ്യാൻ ഒരുങ്ങുകയും ചെയ്യുമ്പോൾ ലാഭനഷ്ടക്കണക്കെടുക്കുന്നതിനെക്കാൾ, സ്വന്തം ജീവിതത്തോടു നീതി കാണിച്ചോ എന്നു വ്യക്തികളും, സമൂഹത്തിന് എന്തു നല്കിയെന്നു ഭരണവർഗ്ഗവും പരിശോധിക്കാറില്ല. മറിച്ച് നേട്ടങ്ങളുടെ തുലാസ് ഉയർന്നു നില്ക്കുന്നുണ്ടോയെന്ന് ഉൽക്കണ്ഠാപൂർവം നോക്കുന്നതിലായിരിക്കുന്നു വ്യക്തികളുടെയും സമൂഹത്തിന്റെയും താത്പര്യം. അനിശ്ചിതത്വത്തിന്റെ അനിവാര്യതയിൽ തളച്ചിട്ടിരിക്കയാണ് ആധുനിക ജീവിതസംവിധാനം. അതിൽനിന്നുള്ള രക്ഷാമാർഗ്ഗങ്ങൾ പൂർണ്ണമായും കൊട്ടിയടയ്ക്കപ്പെട്ടിരിക്കയാണ്. എന്താണിതിനു കാരണം? വ്യക്തിജീവിതത്തിനും സാമൂഹ്യ ജീവിതത്തിനും ആത്മീയത കൈമോശം വന്നിരിക്കുന്നു. വാക്കും പ്രവൃത്തിയും സദാചാരപരമാക്കുന്നതിൽനിന്നും നാമെല്ലാം മുഖംതിരിച്ചു നില്ക്കുന്നു. ലൗകിക ജീവിതത്തിന്റെ നിഷ്ഠുരതകളിൽനിന്നും രക്ഷപ്പെടാൻ ഏതു വഴിയും സ്വീകാര്യമെന്ന വിചാരത്തിൽനിന്നും ഉളവായതാണ് ഇതിനു കാരണം. അവനവനാത്മസുഖത്തിനാചരിക്കുന്നവ യപരന്നു സുഖത്തിനായ് വരേണമെന്ന മന്ത്രം എല്ലാവരും മറന്നിരിക്കുന്നു.

കമ്മ്യൂണിസമെന്ന ക്ഷേമസ്വപ്നം തകരുകയും, ഏക ധ്രുവ ലോകത്തിനായി അമേരിക്കയുടെ നേതൃത്വത്തിലുള്ള മുതലാളിത്ത രാജ്യങ്ങൾ കെണികൾ ഒരുക്കുകയും ചെയ്യുന്ന ഇന്നത്തെ പശ്ചാത്തലത്തിൽ, ലോകരാജ്യങ്ങൾ വീണ്ടും വീണ്ടും അസ്വസ്ഥമായിക്കൊണ്ടിരിക്കുന്ന കാഴ്ചയാണ് നാം കാണുന്നത്. സ്വാതന്ത്ര്യത്തെയും ജനാധിപത്യത്തെയും പറ്റിയുള്ള വിശ്വാസങ്ങൾക്കുപോലും ഊനം തട്ടുന്ന സംഭവങ്ങൾ അനുദിനം ഉണ്ടായിക്കൊണ്ടിരിക്കുന്നു. മുതലാളിത്ത ലോകമെന്നും സോഷ്യലിസ്റ്റ് ലോകമെന്നുമുള്ള അതിരുകൾ മാഞ്ഞുപോയ സാഹചര്യത്തിൽ വെള്ളത്തൊലിക്കാരുടെ ലോകമെന്നും കറുത്ത തൊലിക്കാരുടെ ലോകമെന്നുമുള്ള വിഭജനം കൂടുതൽ നിശിതമായിത്തീർന്നിരിക്കുന്നു. ഭരണസാരഥികളാവാൻ, വംശീയമായ അർഹത തങ്ങൾക്കുള്ളതാണെന്ന വെള്ളത്തൊലിക്കാരുടെ കുലമഹിമയെക്കുറിച്ചുള്ള വഴിവിട്ട വിശ്വാസത്തിന് ആഴം നല്കാൻ അളവറ്റ സാമ്പത്തിക സൗകര്യങ്ങളും സാങ്കേതിക വിജ്ഞാനവും അവർക്കു വിളിപ്പാടകലെയായി നില്ക്കുന്നു. ആ സൗകര്യങ്ങൾ നിഷേധിക്കപ്പെട്ടവരാണ് കറുത്ത തൊലിക്കാരുടെ ലോകം. ഈ അന്തരം, ലോകരാജ്യങ്ങളുടെ ആഭ്യന്തര സംഘർഷമാകുന്നത് സ്വാഭാവികം മാത്രം. ഇൻഫർമേഷൻ വിപ്ലവത്തിൽ കറുത്ത തൊലിക്കാരുടെ ലോകം പിന്നോക്കം തള്ളപ്പെട്ടത് ഇതിനൊരു ദൃഷ്ടാന്തമാണ്. ഒരുവർഷത്തെ പ്രധാന സംഭവങ്ങളിലൂടെയുള്ള ഓട്ടപ്രദക്ഷിണമാണ് തുടർന്നുള്ള പേജുകളിൽ.

ലോകസംഭവങ്ങളും ഇന്ത്യയിലെ സംഭവങ്ങളും പരിശോധിച്ചശേഷം കേരളത്തിലേക്കും കണ്ണുതിരിക്കുമ്പോൾ കാണുന്നത്, കൂടുതൽ കൂടുതൽ ഇരുണ്ട ചിത്രമാണ്. രാഷ്ട്രീയമായി ആർക്കും, ഒന്നിനും മൂർത്തമോ രചനാത്മകമോ ആയ സമീപനമില്ലാതായിരിക്കുന്നു. അഡ്ഹോക്കിസത്തിന്റെ അടിസ്ഥാനത്തിലാകുമ്പോൾ, സാമൂഹ്യജീവിതത്തിൽ അനിശ്ചിതത്വം അനിവാര്യമാകുമല്ലോ.





# കഴിഞ്ഞ കൊല്ലത്തെ കലണ്ടറിൽ നിന്ന്



ഓങ് സാൻ സ്യൂകി

95-ന്റെ ചരിത്രപുസ്തകത്തിന് ഒരു പരസ്യവാചകം എഴുതാൻ പറഞ്ഞാൽ പ്രൊഫഷണലായ പരസ്യക്കാരന് എന്തെഴുതാം? ഉദ്വേഗജനകമായ ഒരു അപസർപ്പക കഥയെന്നോ? രക്തം വമിക്കുന്ന ഇതിഹാസമെന്നോ? 'ദുരന്താവർത്തങ്ങളിലൂടെ പക്വത പ്രാപിക്കുന്ന' ചരിത്രമെന്നോ? മുഖക്കുറിപ്പിന്റെ മുനമൂർച്ചയിൽ നമുക്ക് ആലസ്യം ബാധിക്കണ്ട. വൈചിത്ര്യങ്ങളിലൂടെ സഞ്ചരിച്ചു സഞ്ചരിച്ച് സാമാന്യതകളെ നമുക്കിപ്പോൾ പുച്ഛമായിരിക്കുന്നു. കളങ്ങളിൽ കരുതലോടെ കരുക്കൾ നീക്കിക്കൊണ്ട് നമുക്കൊരു കണക്കെടുപ്പു നടത്താം. ഔപചാരികമെങ്കിലും വർഷാന്ത്യത്തിന്റെ അനുഷ്ഠാനമാണല്ലോ അത്-തിരശ്ശീല വീഴുംമുമ്പ് ഭരതവാക്യം, അടുത്ത കാണ്ഡത്തിന് അരങ്ങുണർത്താൻ ഒരു തിരനോട്ടം.

## സമാധാനത്തിന്റെ സന്ദേശങ്ങൾ

**ഒ**രു മുഖപ്പിന്റെ ആകൃതി വരും ബർമ്മയുടെ ഭൂപടത്തിന്. മ്യാൻമാർ എന്നൊരു ഔദ്യോഗികനാമം റംഗൂണിലെ മിലിട്ടറിജുണ്ടയിട്ടുവെങ്കിലും മഹായുദ്ധകാലത്ത്, മലയാളികൾ 'ജർമ്മൻകടി' എന്നു പേരിട്ടു വിളിച്ച ക്ഷാമകാലത്ത്, പായ്ക്കപ്പലുകളിൽ നമ്മുടെ കടൽത്തീരത്ത് അരിയെത്തിയത് ബർമ്മയിൽനിന്നായിരുന്നു. ഓർമ്മകളിൽ അതുകൊണ്ട് നമുക്കിപ്പോഴും മ്യാൻമാർ ബർമ്മയാണ്. നമ്മുടെ നൊസ്താൾജിക് ബർമ്മ ഒരു വണ്ടർ ലാൻഡ്. വണ്ടർ ലാൻഡിലെ ആലീസിന്റെ പേര് ഓങ്സാൻസ്യൂകി. ബർമ്മീസ് ജനതയുടെ വിമോചനപ്പോരാട്ടങ്ങൾക്ക് ബർതോൾഡ് ബ്രഹ്റ്റിന്റെ വിപ്ളവഗീതവും ഗാന്ധിജിയുടെ വിനയവും സമ്മാനിച്ച ജനാധിപത്യത്തിന്റെ കൂട്ടുകാരി, 1988-ൽ ബർമ്മയിൽ ആധിപത്യത്തിലേക്കുയർന്ന ഏകാധിപത്യ പട്ടാളഭരണത്തിന്റെ ഒന്നാം നമ്പർ ശത്രു, 1947-ൽ കൊല്ലപ്പെട്ട ബർമ്മയുടെ വിമോചന നായകൻ ഓങ്സാന്റെ മകൾ.

കഴിഞ്ഞ അഞ്ചുവർഷക്കാലമായി ബർമ്മയിൽ വീട്ടുതടങ്കലിലായിരുന്നു സ്യൂകി. ഈ വർഷത്തിന്റെ മദ്ധ്യത്തിൽ സ്യൂകി വിമോചിതയായിരിക്കുന്നു. അതോടെ ജനാധിപത്യത്തിന്റെ അനശ്വര സ്വപ്നങ്ങൾക്കു ബർമ്മയുടെ ആകാശത്തിൽ ചിറകു ലഭിച്ചിരിക്കുന്നു. ബർമ്മയിൽ നടന്നുകൊണ്ടിരിക്കുന്ന ജനകീയ മുന്നേറ്റങ്ങളുടെ ആദ്യ വിജയമാണ് സ്യൂകിയുടെ മോചനം. പട്ടാളഭരണത്തിന്റെയും അധിനിവേശങ്ങളുടെയും പടപ്പാളയമായി ബർമ്മയുടെ ഭൂമി വരണ്ടു തുടങ്ങുമ്പോൾ ഒരു തെളിനീരൊഴുക്കുപോലെ ഭൂമിയെ സാന്ത്വനിപ്പിക്കാൻ സ്യൂകിയുടെ സുതാര്യസാന്നിദ്ധ്യം ബർമ്മയെ സഹായിച്ചേക്കും. ഈ വർഷത്തെ ഏറ്റവും ആനന്ദപൂർണ്ണമായ നേട്ടമാണത്.

ബാൾക്കൻ ദ്വീപുകൾ ഇപ്പോൾ സമാധാനത്തിനരികിലാണ്-ശാന്തിയുടെ ഷാംപെയ്ൻ കോർക്ക് തുറക്കുംമുമ്പ് ബോസ്നിയയുടെ ഭൂപടം മാറ്റിവരയ്ക്കേണ്ടി വരുമെങ്കിലും. കഴിഞ്ഞ അമ്പതുവർഷക്കാലത്തിനുള്ളിൽ യൂറോപ്പു കണ്ട ഏറ്റവും വലിയ രക്തരൂഷിത യുദ്ധമായിരുന്നു 1992-ൽ ബാൾക്കൻ ദ്വീപുകളിൽ ആരംഭിച്ച മുസ്ലീം-സെർബ് വംശീയപ്പോരാട്ടം. മുപ്പത്തിയാറു മാസത്തെ കലാപങ്ങളിൽ രണ്ടുലക്ഷത്തോളം മനുഷ്യർ രക്തസാക്ഷികളായി. രണ്ടു ദശലക്ഷത്തോളം മനുഷ്യർ വീടും നാടും നഷ്ടപ്പെട്ട് അഭയാർത്ഥികളായി. മാർഷൽ ടിറ്റോയുടെ നേതൃത്വത്തിൽ ഒരുകാലത്ത് അതിശക്തമായിരുന്ന ബാൾക്കനിലെ രാഷ്ട്രീയ റിപ്പബ്ളിക്കുകൾ ദുരൂഹമായ കൂട്ടഹത്യകളുടെ വാർത്തകൾക്കു വിരാമം കുറിച്ചുകൊണ്ട് 95 പിന്നിടാൻ പോകുന്നു. അമേരിക്കയിലെ എയർ ഫോഴ്സ് ബേസിൽ പ്രവാചകദിനത്തിൽ സമ്മേളിച്ച ബോസ്നിയൻ വംശീയ നേതാക്കൾ ഡെയ്റ്റോൺ സമാധാന കരാറിൽ ഒപ്പുവയ്ക്കുമ്പോൾ ലോകത്തിനാശ്വസിക്കാം. ഡെയ്റ്റോൺ



ഉടമ്പടിപ്രകാരം ബോസ്നിയ രണ്ടായി വിഭജിക്കപ്പെടും. വിഭജനത്തോടെ മുസ്ലീം ഫെഡറേഷന് അൻപത്തിയൊന്നു ശതമാനവും സെർബുകൾക്ക് നാല്പത്തൊൻപതു ശതമാനവും ബോസ്നിയയിൽ നിയന്ത്രണാധികാരം ലഭിക്കും. ഈ മാസം മുതൽ നടപ്പിൽ വരാൻ പോകുന്ന ഡെയ്റ്റോൺ കരാർ ബാൾക്കൻ ദ്വീപുകളിൽ സമാധാനം പുനഃസ്ഥാപിക്കുമെങ്കിൽ നാറ്റോയുടെ ബോംബർ വിമാനങ്ങൾക്കും സമാധാനസേനയുടെ ടാങ്കുകൾക്കും പിൻവാങ്ങാം. പക്ഷേ, രക്തസാക്ഷികളുടെ ആത്മാക്കൾക്ക് ആര് അന്ത്യകൂദാശ നല്കും?

മാരകമായ കലാപങ്ങളിൽ
രണ്ടുലക്ഷത്തോളം
മനുഷ്യർ രക്തസാക്ഷികളായി.
മാർഷൽ ടിറ്റോയുടെ
നേതൃത്വത്തിൽ ഒരുകാലത്ത്
അതിശക്തമായിരുന്ന
ബാൾക്കനിലെ രാഷ്ട്രീയ
റിപ്പബ്ലിക്കുകൾ
ഭീകരമായ
കൂട്ടഹത്യകളുടെ വാർത്ത
കൾക്കു വിരാമം കുറിച്ചു
കൊണ്ട് 95 പിന്നിടാൻ
പോകുന്നു.

## വേദനിപ്പിക്കുന്ന വേർപാടുകൾ

**ഷി**ർ-ഹാ-ഷാലം ഒരു സമാധാന ഗാനം. ടെൽ അവിവിലെ കിംഗ്സ് ഓഫ് ഇസ്രായേൽ സ്ക്വയറിൽ ഒരുലക്ഷം ജനങ്ങൾക്കൊപ്പം നിന്ന് യിഷാക് റാബിൻ അതു പാടി. ഇസ്രായേലിന്റെ എഴുപത്തിമൂന്നുകാരനായ പ്രധാനമന്ത്രി, കഴിഞ്ഞവർഷത്തെ സമാധാനത്തിനുള്ള നോബൽ പ്രൈസ് ജേതാവ്. ആലാപനത്തിനുശേഷം ജനങ്ങൾക്കു നടുവിലൂടെ റാബിൻ തന്റെ കാറിനെ ലക്ഷ്യമാക്കി നടന്നു. യിഗാൽ ആമിർ എന്ന ഇരുപത്തിയഞ്ചുകാരൻ ജൂതകലാപകാരിയുടെ പിസ്റ്റൾ ഏതാനും മീറ്റർ അകലത്തിൽ തന്റെ നെഞ്ചിനെ ലക്ഷ്യം വച്ചടുക്കുന്നത് റാബിൻ അറിഞ്ഞിരുന്നില്ല. ബുള്ളറ്റ് പ്രൂഫ് ധരിക്കാൻ എപ്പോഴും വിമുഖത കാട്ടിയിരുന്നു റാബിൻ. അടുത്ത നിമിഷം യിഗാൽ ആമീറിന്റെ പിസ്റ്റൾ ലക്ഷ്യം കാണുന്നു. ഷിർ-ഹാ-ഷാലം എഴുതിയ കടലാസ് റാബിൻ തന്റെ ഓവർകോട്ടിന്റെ പോക്കറ്റിലാണ് സൂക്ഷിച്ചിരുന്നത്. യിഗാൽ ആമീറിന്റെ പിസ്റ്റളിൽനിന്നുതിർന്ന ബുള്ളറ്റുകൾ ഷിർ-ഹാ-ഷാലം തുളച്ച് റാബിന്റെ നെഞ്ചു തകർത്തു. റാബിനൊപ്പം രക്തം പുരണ്ട് സമാധാനഗാനവും നിശ്ചേതനമായിക്കിടന്നു. മദ്ധ്യധരണ്യാഴിത്തീരത്ത് അറബ്-ജൂത വംശങ്ങൾ ഒരു ശതാബ്ദമായി നടത്തിപ്പോരുന്ന വംശയുദ്ധത്തിനു തിരശ്ശീല വീഴ്ത്തുമെന്നു നാം പ്രത്യാശിച്ച ഇസ്രായേൽ പാലസ്തീൻ സമാധാന ഉടമ്പടി പക്ഷേ, ഒരിളങ്കാറ്റിനുപോലുമിടമില്ലാത്ത യുദ്ധമനസ്സുകളിൽ ഇളക്കമൊന്നും സൃഷ്ടിച്ചില്ല. മദ്ധ്യധരണ്യാഴിയിൽ റാബിന്റെ രക്തസാക്ഷിത്വം സൃഷ്ടിക്കാൻ പോകുന്ന ദുരന്തങ്ങൾ ചെറുതുമായിരിക്കില്ല. നമ്മെ ഒന്നു വിസ്മയിപ്പിക്കാൻപോലുമാവാത്തവിധം നിരന്തരമായിരിക്കുന്നല്ലോ ദൈവഭൂമിയിൽനിന്നുള്ള ആസുരവാർത്തകൾ.

അമ്പത്തിനാലുകാരൻ കെൻ സാരോവിവ നൈജീരിയൻ ഏകാധിപതികൾക്ക് ഒരു തലവേദനയായിരുന്നു. പ്രമുഖനായ പരിസ്ഥിതിവാദി, അടിയുറച്ച മനുഷ്യാവകാശവാദി-ഒരേകാധിപത്യ സർക്കാരിന്റെ കണ്ണിലെ കരടാകാൻ ഇത്രയും തന്നെ ധാരാളമാണല്ലോ. അഞ്ചുവർഷംമുമ്പ്



*യിഷാക് റാബീൻ*

നൈജീരിയയിലെ ഏകാധിപത്യ ഗവൺമെന്റിനെതിരേ തന്റെ ജന്മസ്ഥലമായ ഓഗോണിലെ ജനങ്ങളെ സാരോവിവ സംഘടിപ്പിച്ചു. താമസംവിനാ സാരോവിവയുടെ വിമോചനപ്രസ്ഥാനം നൈജീരിയൻ ഏകാധിപതികൾക്കു ബഹുമുഖമായ ഭീഷണിയായി. കഴിഞ്ഞ വർഷം മെയ് മാസം സംഘടനയിലെ ഏതാനും യുവാക്കൾ നാലു പ്രാദേശിക ഭരണാധികാരികളെ കൊന്നു. ഈ അവസരം മുതലാക്കിക്കൊണ്ട് ഗവൺമെന്റ് സാരോവിവയേയും പതിമൂന്ന് അനുയായികളേയും അറസ്റ്റു ചെയ്തു. പതിനേഴു മാസം നൈജീരിയൻ തടവറയിൽ സാരോവിവ ക്രൂരമായി പീഡിപ്പിക്കപ്പെട്ടു. ഒരു സ്പെഷ്യൽ കോർട്ട് സാരോവിവയുടെ വിചാരണയ്ക്കായി ഗവൺമെന്റ് സ്ഥാപിച്ചെങ്കിലും അവിടെ സാരോവിവയെ പ്രതിനിധികരിച്ചെത്തിയ വക്കീലന്മാരെ കോർട്ട് ഹൗസിനു പുറത്തുവച്ച് പൊലീസ് ആക്രമിക്കുകയും ഏകപക്ഷീയമായി ഗവൺമെന്റ് അതിന്റെ വിധി നടപ്പാക്കുകയും ചെയ്തു. ഈ മാസം സാരോവിവ തൂക്കിലേറ്റപ്പെട്ടു. നൈജീരിയയിൽ പിറക്കാനിരിക്കുന്ന സ്വാതന്ത്ര്യത്തിന്റെ സൂര്യോദയത്തിന് സ്വന്തം രക്തത്തിന്റെ ചുവപ്പും ചൂടും നല്കിയ കെൻ സാരോവിവ-ലോക മനഃസാക്ഷിക്ക് അത്രവേഗം വിസ്മരിക്കാനാവാത്ത അനശ്വരനായ മനുഷ്യസ്നേഹി.

## വലേസയുടെ പരാജയവും പുത്തൻ ജനാധിപത്യവും

വിൻസ്റ്റൺ ചർച്ചിലിനും ലേ വലേസയ്ക്കുമിടയിൽ ഒറ്റ താരതമ്യമേ ഒരുപക്ഷേ, സാദ്ധ്യമാകൂ. ചർച്ചിലും വലേസയും യുദ്ധം ജയിച്ചവരാണ്. ഒപ്പം യുദ്ധത്തിനു പിന്നാലേ നടന്ന തിരഞ്ഞെടുപ്പിൽ തോറ്റവരുമാണ്. കിഴക്കൻ യൂറോപ്പിൽ അരദശാബ്ദം മുമ്പ് നടന്ന ജനാധിപത്യയുദ്ധത്തിന്റെ ആദ്യത്തെ തേരാളിയും കരുത്തനായ പോരാളിയുമായിരുന്നു ലേ വലേസ. ഏകശിലാമാനമായ കമ്മ്യൂണിസ്റ്റ് വ്യവസ്ഥയ്ക്കെതിരേ സായുധ്യം സമരം നയിച്ച പുത്തൻ ജനാധിപത്യത്തിന്റെ അപ്പോസ്തലൻ. ജനാധിപത്യത്തിന്റെ ആകാരവും പ്രകാരവുമായി കിഴക്കൻ യൂറോപ്പിലെമ്പാടും വാഴ്ത്തപ്പെട്ട ലേ വലേസ അതേ ജനാധിപത്യത്തിന്റെ പുതിയ മുന്നേറ്റത്താൽ പുറന്തള്ളപ്പെട്ടിരിക്കുന്നു. കഴിഞ്ഞ നവംബർ 19-ന് പോളണ്ടിൽ നടന്ന പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ ലേ വലേസയെ തകർത്തു വിജയം നേടിയത് പോളിഷ് കാബിനറ്റിലെ ജൂനിയർ അംഗം, നാല്പത്തിയൊന്നുകാരൻ അലക്സാണ്ടർ ക്വാസ്നേയേവ്സ്കിയാണ്. വലേസയുടെ സോളിഡാരിറ്റി പ്രസ്ഥാനത്തെ, അലക്സാണ്ടറിന്റെ ഡമോക്രാറ്റിക് ലെഫ്റ്റ് അലയൻസ് ജനപിന്തുണ നേടി മറികടക്കുമ്പോൾ അതു സൂചിപ്പിക്കുന്നത് യൂറോപ്പിൽ രൂപപ്പെട്ടു വരുന്ന നൂതന ജനാധിപത്യചിന്തകളെത്തന്നെയാണ്. കമ്മ്യൂണിസ്റ്റ് സങ്കുചിതത്വത്തെ എതിർക്കുക. ബ്യൂറോക്രാറ്റിക് സെൻട്രലിസത്തെ നിഷേധിക്കുക തുടങ്ങിയ കേവല സമവാക്യങ്ങളിലാണ് ജനാധിപത്യത്തിന്റെ ഗാത്രമഹിമ കുടികൊള്ളുന്നതെന്ന സാമാന്യസങ്കല്പത്തിൽനിന്നും യൂറോപ്പ് മോചനം നേടിയിരിക്കുന്നു. കേവലമായ കമ്മ്യൂണിസ്റ്റ് വിരോധത്തിനപ്പുറം, ജനഹിതപ്രകാരം മദ്ധ്യവർത്തിസ്വഭാവത്തോടെയും ജനപങ്കാളിത്തത്തോടെയും ഭരണം നടത്തുക. അന്ധമായ ധൈര്യപ്രകടനങ്ങളെക്കാൾ രമ്യമായ അനുനയരീതിക്കു മുൻതൂക്കം നല്കുക, അഹന്തയോ മുൻവിധിയോ കൂടാതെ പ്രശ്നങ്ങളെ സമീപിക്കുക തുടങ്ങിയ വീക്ഷണങ്ങൾക്കു പ്രാമുഖ്യം നല്കുന്ന നവീനമായ ദിശാബോധം ജനാധിപത്യവാദികളും സ്ഥാപനങ്ങളും പുലർത്തണമെന്ന പുതിയ വിളംബരമാണ് പോളണ്ടിലെ വലേസയുടെ പരാജയവും അലക്സാണ്ടറുടെ വിജയവും ലോക





ത്തോടു പ്രഖ്യാപിക്കുന്നത്. ജനാധിപത്യത്തിന്റെ ആരാദ്ധ്യനായ വിഗ്രഹമായിരുന്നെങ്കിൽക്കൂടിയും വലേസയുടെ ഭരണകാലത്ത് പോളണ്ടിൽ ഏഴോളം പ്രധാനമന്ത്രിമാരും അതിലേറെ കാബിനറ്റുകളും അധികാരത്തിൽ വന്നു. വലേസയുടെ സൂക്ഷ്മമായ ഏകാധിപത്യരീതികളെ വെളിപ്പെടുത്താൻ പോന്നവയായിരുന്നു ഈ ഭരണമാറ്റങ്ങളും അതു സൃഷ്ടിച്ച രാഷ്ട്രീയ അനിശ്ചിതാവസ്ഥകളും. അലക്സാണ്ടർ ക്വാസിനേയ്വ്സ്കിയെ വിജയിക്കാൻ സഹായിച്ച കാർഡും അതുതന്നെയാണ്.

## ജിയാങ്സെമിന്റെ കസേരയും അധികാരിയുടെ ആർത്തനാദവും

ദെങ്സിയാവോപിങ്ങിന് ഇപ്പോൾ 91 വയസ്സ്. ചൈനയുടെ ചുവപ്പു ചക്രവർത്തിക്ക് സംസാരശേഷിപോലും നഷ്ടപ്പെട്ടിരിക്കുന്നു. ഇടയ്ക്കിടെ ചൈനീസ് പത്രങ്ങൾ പ്രസിദ്ധീകരിക്കുന്ന ചിത്രങ്ങളും മിഴിച്ചിരിക്കുന്ന ദെങ്ങിന്റെ ക്ലിപ്പിംഗുകൾ കാണിക്കുന്ന ടെലിവിഷൻ ഷോയും മാത്രമാണ് അദ്ദേഹം ജീവിച്ചിരിക്കുന്നു എന്നതിനു തെളിവ്. ഏതായാലും ദെങ് മരിക്കുന്നതുവരെ ചൈനയുടെ ചക്രവർത്തിയായി അദ്ദേഹംതന്നെ തുടരണമെന്ന് ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടിക്കു നിർബന്ധമുണ്ട്. പക്ഷേ അദ്ദേഹത്തിനുശേഷം ആരായിരിക്കും ചൈനയുടെ തലവൻ? പല മുതിർന്ന നേതാക്കളും പട്ടാളമേധാവികളും പോളിറ്റ് ബ്യൂറോ അംഗങ്ങളും മുതൽ പ്രാദേശിക ഭരണാധികാരികൾവരെ പ്രസിഡന്റ് ചെയറിൽ കണ്ണുംനട്ട് അണിയറനീക്കങ്ങൾ നടത്തുന്നു. എന്നാൽ ഇവരെ ഒന്നടങ്കം പിന്നിലാക്കിക്കൊണ്ട് ജിയാങ് സെമിൻ ചൈനയിൽ സമഗ്രാധിപത്യത്തിലേക്കുയർന്നിരിക്കുന്നു. ദെങ് തന്റെ ഔദ്യോഗികപദവിയിൽനിന്നും വർഷങ്ങൾക്കുമുമ്പ് അനൗദ്യോഗികമായി റിട്ടയർ ചെയ്തതു മുതൽ അദ്ദേഹത്തിന്റെ പേരിൽ ഭരണം നടത്തിയിരുന്നത് ജിയാങ് സെമിനായിരുന്നു. 1989-ൽ സെമിൻ കമ്മ്യൂണിസ്റ്റ് പാർട്ടി ജനറൽ സെക്രട്ടറിയായി. സ്റ്റേറ്റ് പ്രസിഡന്റ്. കേന്ദ്ര മിലിട്ടറി കമ്മിഷന്റെ ചെയർമാൻ തുടങ്ങിയ പല പദവികളും സെമിൻ നിർബന്ധപൂർവ്വം കൈയടക്കിയിട്ടുണ്ട്. പോളിറ്റ് ബ്യൂറോ അംഗമായ എഴുപത്തിയൊന്നുകാരൻ ക്വിയോഷി, പ്രിമീയർ ലീ പിങ്, ഡെപ്യൂട്ടി പ്രിമീയർ ഴൂറോങ്ജി എന്നീ പ്രധാന എതിരാളികളെ തറപറ്റിച്ചുകൊണ്ട്, ഈ വർഷത്തെ അമേരിക്കൻ സന്ദർശനവും ക്ലിന്റണുമായുള്ള ഡിന്നറും വഴി ലോകത്തിനു മുന്നിൽ ജിയാങ് സെമിൻ തന്റെ ഉറച്ച സ്വാധീനം ഉയർത്തിക്കാട്ടിയിരിക്കുന്നു.

*ചന്ദ്രിക കുമാരതുംഗ*

കമ്മ്യൂണിസ്റ്റുകാർക്ക് ഏഷ്യയിൽ വീണുകിട്ടിയ പുതിയ താവളമായിരുന്നു നേപ്പാൾ. ഒരു ശതാബ്ദക്കാലത്തെ റാണയുടെ ഏകാധിപത്യഭരണത്തിനും മൂന്നു ദശാബ്ദക്കാലത്തെ രാജവാഴ്ചയ്ക്കും മൂന്നുവർഷക്കാലത്തെ കോൺഗ്രസ്സ് ദുഷ്പ്രഭുത്വത്തിനുംശേഷം നേപ്പാളിന്റെ സാമൂഹ്യനേതൃത്വം കമ്മ്യൂണിസ്റ്റുകാർക്കു കൈവന്നപ്പോൾ അരദശാബ്ദക്കാലമായി തുടരുന്ന കമ്മ്യൂണിസ്റ്റ് വ്യവസ്ഥിതികളുടെ തകർച്ചയിൽനിന്നും ലോക കമ്മ്യൂണിസത്തിനു മോക്ഷം ലഭിച്ചു എന്നു കരുതിയ നമുക്കു തെറ്റി. ഇനിയും അസ്തമിച്ചിട്ടില്ലാത്ത രാജവാഴ്ചയുടെ പിന്നാമ്പുറത്ത്, കിട്ടിയ സൗകര്യത്തിൽ രാജപിന്തുണയോടെ രാഷ്ട്രാധികാരത്തിന്റെ കസേര വലിച്ചിട്ടിരുന്ന മൻമോഹൻ അധികാരി ഫലത്തിൽ കളിയാക്കിയത് കമ്മ്യൂണിസത്തെത്തന്നെയായിരുന്നു. രാജാധികാര സമ്പ്രദായത്തിനുള്ളിൽനിന്നു മാർക്സിസത്തിന്റെ ഭാവി ടോസ് ചെയ്യാൻ ശ്രമിച്ച അധികാരിയുടെ കസേര ആർത്തനാദത്തോടെ കടപുഴകി വീണത് ഈ വർഷത്തെ ഏറ്റവും നല്ല ഐറണിയായി.

വലേസയുടെ
സോളിഡാരിറ്റി
പ്രസ്ഥാനത്തെ,
അലക്സാണ്ടറിന്റെ
ഡമോക്രാറ്റിക് ലെഫ്റ്റ്
അലയൻസ് ജന
പിന്തുണ നേടി മറി
കടക്കുമ്പോൾ അതു
സൂചിപ്പിക്കുന്നത്
യൂറോപ്പിൽ രൂപപ്പെട്ടു
വരുന്ന നൂതന
ജനാധിപത്യ
ചിന്തകളെത്തന്നെയാണ്.



*നോബൽ സമാധാന സമ്മാന ജേതാവായ പ്രൊഫസർ റോത്ബ്ലാറ്റ്*

## ഒ.ജെ. സിംപ്സൺ, ഒക്ലാഹാമാ

**ഓ**റെൻതാൾ ജയിംസ് സിംപ്സൺ അഥവാ ഒ.ജെ. സിംപ്സൺ അമേരിക്കയുടെ ഫുട്ബോൾ താരമാണ്. കാലിഫോർണിയയിലെ സുപ്പീരിയർ കോർട്ടിൽ നിങ്ങൾക്ക് അയാളെ എപ്പോഴും കാ



ണാം. സിംപ്സണെ അമേരിക്കക്കാർ കളിക്കളത്തിലെ 'നേക്കഡ് ഗൺ' എന്നാണു വിളിക്കുക. 1994 ജൂൺ 27-ന് ലോസ് ഏഞ്ചലസ് പൊലീസ് ഡിപ്പാർട്ട്മെന്റ് സിംപ്സണെ അറസ്റ്റു ചെയ്തു. ഇരട്ടക്കൊലപാതകമായിരുന്നു സിംപ്സന്റെ പേരിൽ ആരോപിക്കപ്പെട്ട കുറ്റം. 474 ദിവസത്തെ ജയിൽവാസത്തിനുശേഷം സിംപ്സൺ ഇപ്പോൾ മോചിതനായിരിക്കുന്നു. അമേരിക്ക മാത്രമല്ല, ലോകം മുഴുവൻ കാതോർത്തിരുന്ന വിധിപ്രഖ്യാപനമായിരുന്നു സിംപ്സൺ കേസിന്റേത്.

സിംപ്സൺ ഒരു ബ്ലാക്ക് അമേരിക്കനാണ്. വെളുത്ത വംശീയതയ്ക്ക് അധീശത്വമുള്ള അമേരിക്കയിൽ കറുത്ത വർഗ്ഗക്കാർ എന്നും പീഡിപ്പിക്കപ്പെട്ടിട്ടുണ്ട്. അവരെപ്പോഴും ദാരിദ്ര്യരേഖയ്ക്കു താഴെ ജീവിക്കുന്നു. ഇരുപതു വയസ്സു പ്രായമുള്ള മൂന്നു കറുത്തവർഗ്ഗക്കാരെ എടുത്താൽ അവരിലൊരാൾ ഏതെങ്കിലും കുറ്റാരോപണത്തിന്റെ പേരിൽ ജയിലിലായിരിക്കും. ജയിംസ് ബാൾഡ്വിന്നിന്റെ 'അനദർ കൺട്രി' എന്ന നോവൽ ഈ വംശവിവേചനത്തെയാണ് അവതരിപ്പിക്കുന്നത്. എന്നാൽ ദശാബ്ദങ്ങളായി അമേരിക്കയിൽ നിലവിലുള്ള വംശവിദ്വേഷത്തിനിടയിലും ആശ്വാസത്തിന്റെ തണലുയർത്തിയിരിക്കുന്നു സിംപ്സൺ കേസിന്റെ വിധി. 1991 മാർച്ചിൽ റോഡ്നി കിങ് എന്ന കറുത്തവർഗ്ഗക്കാരനെ വഴിനീളെ മർദ്ദിച്ചുകൊണ്ടു വലിച്ചിഴച്ച വെളുത്ത പൊലീസിന്റെ വംശാഹന്ത അമേരിക്കയിൽ വലിയ കലാപങ്ങൾ സൃഷ്ടിച്ചിരുന്നു. മറ്റൊരു വംശകലാപത്തിന്റെ അവിശുദ്ധ ബീജങ്ങളെ ഗർഭംധരിച്ചിരുന്ന സിംപ്സൺ കേസ് പക്ഷേ, സമാധാനപരമായി അവസാനിച്ചു. സിംപ്സണെതിരേ കുറ്റാന്വേഷകർ കണ്ടെത്തിയ തെളിവുകൾ അശക്തങ്ങളായിരുന്നതിനാൽ വെള്ളക്കോടതിക്ക് സിംപ്സണെ ശിക്ഷിക്കാനായില്ല. കറുത്തവരും വെളുത്തവരുമെങ്കിലും ഒരേഭൂമിശാസ്ത്ര പരിധിക്കുള്ളിൽ ഒരേ ദേശത്തിൽ കഴിയുന്നവരാണ് തങ്ങളെന്ന് അമേരിക്കൻ ജനത തിരിച്ചറിഞ്ഞു തുടങ്ങിയിരിക്കുന്നു.

വംശവിദ്വേഷത്തിന്റെ പടപ്പുറപ്പാടുകൾക്കു വഴി മരുന്നു നിർമ്മിക്കുന്ന ഫാക്ടറികൾ അമേരിക്കയിൽ അടച്ചുപൂട്ടി വരികയാണെങ്കിലും അമേരിക്കൻ ജനതയുടെ ക്രിമിനൽ സ്വഭാവത്തിനു ശമനമില്ല. 1995 ഏപ്രിൽ 19-ന് ഒക്ലാഹാമാ നഗരത്തിൽ സംഭവിച്ച ബോംബ് സ്ഫോടനം അതിന്റെ നേർ ഉദാഹരണമാണ്. ഒക്ലാഹാമയിലെ ഒമ്പതുനിലയുള്ള ഫെഡറൽ ബിൽഡിംഗിലേക്കു പൗണ്ടുകൾ തൂക്കം വരുന്ന മാരകമായ ബോംബുമായി ഒരു ട്രക്ക് പാഞ്ഞുകയറി. നിമിഷങ്ങൾക്കകം കെട്ടിടത്തിന്റെ നിലകൾ ഒന്നൊന്നായി തകർന്നു. ഡസ്കുകൾ, കസേരകൾ, ഫയൽ ക്യാബിനറ്റുകൾ, ഫ്രിഡ്ജുകൾ ഇവയെല്ലാം സ്റ്റീലും കേബിളും കോൺക്രീറ്റുമായി ഇടകലർന്ന് മഹാമാരി പോലെ നിലംപതിച്ചു. ഒപ്പം നൂറുകണക്കിനു മനുഷ്യരും. ശരീരങ്ങൾ ഛിന്നഭിന്നമായിക്കിടന്നു. ആകാശം നിറയെ തീയും പുകയും. രക്തസ്നാതമായ ഭൂമി. ഒക്ലാഹാമാ ബോംബു സ്ഫോടനത്തിൽ ഇരുന്നൂറോളം പേർ മരിച്ചു. ആയിരക്കണക്കിനാളുകൾക്കു കൈയും കാലും നഷ്ടമായി. അക്രമികളെ അറസ്റ്റു ചെയ്തതു വഴി എഫ്.ബി.ഐയുടെ ഇൻവെസ്റ്റിഗേറ്റീവ് ഡയറിയിൽ ഒരു പുതിയ ട്രാക്ക് റിക്കോർഡുകൂടി എഴുതിച്ചേർക്കപ്പെട്ടു. പക്ഷേ, ആവർത്തിക്കുന്നതും ഉത്തരമില്ലാത്തതുമായ ഒരു ചോദ്യമുണ്ട്-എന്തിന്?






*ബോസ്നിയയുടെ ദുഃഖം*

## വിശുദ്ധ പ്രവാചകൻ അറസ്റ്റിൽ

**ജ**പ്പാൻ പൊലീസ് മെയ് 16-ന് ഒരു വിശുദ്ധ പ്രവാചകനെ അറസ്റ്റ് ചെയ്തു. ഷോകോ അഷാരോ എന്ന പ്രവാചകനാണ് ജപ്പാനിൽ ഇപ്പോൾ ജയിൽവാസം അനുഭവിക്കുന്നത്. കാരണമെന്തെന്നാൽ, അഷാരോ പ്രവചിക്കുക മാത്രമല്ല, പ്രവചനം ആസൂത്രണം ചെയ്തു നടപ്പാക്കുകകൂടി ചെയ്യുന്നു. ഉദാഹരണത്തിന് ടോക്കിയോ നഗരത്തിന്റെ ഹൃദയഭാഗത്ത് ഒരു ടൈം ബോംബ് സെറ്റുചെയ്തു വച്ച ശേഷം അദ്ദേഹം പ്രവചിക്കും: "വിശ്വാസികളേ.... നമ്മുടെ നഗരം പൊട്ടിത്തെറിക്കാൻ പോകുന്നു." ടൈം ബോംബ് സ്വയം തീരുമാനമെടുത്തു പൊട്ടാതിരിക്കുക എന്ന അസാദ്ധ്യമായ സാദ്ധ്യതയൊഴിച്ചാൽ അഷാരോയുടെ പ്രവചനം അക്ഷരാർത്ഥത്തിൽ സത്യമാകുമല്ലോ. അതായിരുന്നു 'ഓം ഷിൻറിക്യോ' കൾട്ടിന്റെ ആരാദ്ധ്യനായ മനുഷ്യദൈവം അഷാരോ പ്രവാചകന്റെ ശക്തി. മൂവായിരം കോടി ഇന്ത്യൻ രൂപയുടെ ആസ്തിയുണ്ടായിരുന്നു അഷാരോയ്ക്ക്. നൂറ്റി ഇരുപത്തിയഞ്ചു മീറ്റർ നീളമുള്ള റിമോട്ട് കൺട്രോൾ ഹെലികോപ്റ്റർ ധാരാളമുണ്ടായിരുന്നു ഓം കൾട്ടിന്റെ കസ്റ്റഡിയിൽ. ഫ്യൂജി പർവ്വതത്തിനു താഴെ നിരവധി ആയുധനിർമ്മാണശാലകൾ അഷാരോ സ്ഥാപിച്ചിരുന്നു. അവിടെ ജൈവാണുക്കളെ ഉപയോഗിച്ച് ആയുധം നിർമ്മിക്കുന്ന തിരക്കിലായിരുന്നു പ്രവാചകന്റെ ശിഷ്യഗണം. ആറു ദശലക്ഷം മുതൽ എട്ടു ദശലക്ഷം വരെ ആളുകളെ ഒറ്റയടിക്ക് ഉന്മൂലനം ചെയ്യാൻ കഴിയുന്ന നെർവ് ഗ്യാസ് സാരിൻ എന്ന രാസവസ്തു ഇവിടെനിന്നും കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. ആയുധവും ആത്മീയതയും ചേർത്ത് അധികാരം പിടിച്ചടക്കാനുള്ള അഷാരോയുടെ തന്ത്രം പക്ഷേ, അസ്ഥാനത്തായിപ്പോയി.

## ചെച്നിയാ-ജാഫ്ന

**ഈ** വർഷത്തിന്റെ ആദ്യപ്രഭാതം പിറന്നുവീണത് ചെച്നിയയിലെ പടയോട്ടത്തിന്റെ വാർത്തകളുമായാണ്. തെക്കൻ റഷ്യയുടെ അതിരുകളിലൂടെ ഒരു കടൽ ഒഴുകി നീങ്ങുന്നുണ്ട്-കാസ്പിയ. ഈ കടൽത്തീരത്തിന്റെ മണൽത്തിട്ട് ഒരു ജനതയുടെ സംസ്കാരത്തിന്റെ കളിതൊട്ടിലാണ്-ചെച്നിയാ. കാക്കസ് പർവ്വതനിരകൾക്കും കാസ്പിയൻ കടലോരത്തിനും നടുവിൽ മദ്ധ്യേഷ്യൻ വർഗ്ഗത്തിൽപ്പെട്ട മുസ്ലീം ജനത അധിവസിക്കുന്ന ഈ മലമ്പ്രദേശം പീറ്റർ ചക്രവർത്തിയുടെ കാലത്ത് റഷ്യയുമായി യോജിപ്പിക്കപ്പെട്ടു. ദേശീയ റിപ്പബ്ലിക്കുകൾ സ്വാതന്ത്ര്യം നേടിയ 1991-ൽ ചെച്നിയയിൽനിന്നും റഷ്യക്കാരെ പുറത്താക്കിക്കൊണ്ട് ജനറൽ സോക്കർ ദുദയേവ് കാക്കസ് പർവ്വതനിരകളിൽഅധികാരത്തിൽ വന്നു. ചെച്നിയയുടെ സ്വതന്ത്ര രാഷ്ട്രിയാസ്തിത്വം അംഗീകരിക്കാൻ യൽറ്റ്സിനോ റഷ്യൻ ഫെഡറേഷനോ തയ്യാറല്ലായിരുന്നു. ദുദയേവിനെ ഉന്മൂലനം ചെയ്ത് ചെച്നിയ പിടിച്ചടക്കാൻ റഷ്യൻ പോരാളികളെ കാസ്പിയൻ കടൽത്തീരത്തേക്ക് അയയ്ക്കുക വഴി കാക്കസ് പർവ്വതപ്രദേശം ഒളിപ്പോരിന്റെയും ബോംബാക്രമണങ്ങളുടെയും ബലിഭൂമിയാക്കി മാറ്റുകയായിരുന്നു യൽറ്റ്സിൻ. ഇപ്പോഴും തുടരുന്ന യുദ്ധത്തിൽ ആയിരത്തിനുമേൽ മനുഷ്യർ രക്തസാക്ഷികളായിട്ടുണ്ട്. മൂവായിരത്തിലധികം മനുഷ്യർ മാരകമായി മുറിവേല്പിക്കപ്പെട്ടിരിക്കുന്നു. യുദ്ധത്തിന്റെ തത്ത്വശാസ്ത്രം ചെച്നിയയുടെ സമ്പദ്ശാസ്ത്രത്തെ താറുമാറാക്കിയിരിക്കുന്നു. സ്വന്തം വംശാസ്തിത്വം സ്ഥാപിച്ചെടുക്കുവാൻ ശ്രമിക്കുന്ന ചെച്നിയൻ ജനതയുടെ നെഞ്ചിനുമീതെ റഷ്യൻ ടാങ്കുകൾ ഉരുളുമ്പോൾ, മോസ്കോ വൈറ്റ് ഹൗസിലെ കറക്കുകസേരയിൽ കാസ്പിയൻ കടലിലേക്കു നോക്കിയിരിക്കുന്ന റഷ്യയുടെ കരപ്രമാണിക്കു നിത്യശാന്തി ലഭിക്കട്ടെ.

ജാഫ്നയിൽ ഒടുവിൽ ശ്രീലങ്കയുടെ സിംഹപതാക ഉയർന്നിരിക്കുന്നു. പന്ത്രണ്ടുവർഷം പഴക്കമുള്ള തമിഴ്-സിംഹളപ്പോരാട്ടത്തിന്റെ ഏറ്റവും ക്രൂരമായ അദ്ധ്യായമായിരുന്നു എൽ.റ്റി.റ്റി.ഇയ്ക്കും കൊളംബോ പട്ടാളത്തിനും മദ്ധ്യേ കഴിഞ്ഞ അമ്പതു ദിവസക്കാലമായി അരങ്ങേറിയ യുദ്ധം. ഒരു ദശാബ്ദത്തിനുമേൽ പ്രായമുള്ള ശ്രീലങ്കൻ വംശീയ തീവ്രവാദത്തിനു തിരശ്ശീല വീഴ്ത്താൻ ചന്ദ്രികാ കുമാരതുംഗ സൈന്യത്തിനു പച്ചക്കൊടി കാട്ടിയപ്പോൾ ഗറില്ലാ പോരാട്ടത്തിനു പുതിയ മാനം നല്കിയ ശ്രീലങ്കൻ പുലികൾക്കു ജാഫ്ന പരിപൂർണ്ണമായും നഷ്ടമായി. അമ്പതു ദിവസത്തെ യുദ്ധത്തിൽ രണ്ടായിരത്തോളം പുലികൾക്കു ജീവൻ നഷ്ടപ്പെട്ടു. എൽ.റ്റി.റ്റി.ഇയുടെ ഗ്രാഫിൽ ഒരു തലസ്ഥാനത്തിന്റെ പ്രാധാന്യമുണ്ടായിരുന്ന ജാഫ്ന, കൊളംബോ സൈന്യാധിനിവേശത്തോടെ ഛിന്നഭിന്നമായി എന്നത് പുലികളെ സംബന്ധിച്ചു നികത്താനാവാത്ത നഷ്ടമായിരിക്കുന്നു. പക്ഷേ, ശ്രീലങ്കൻ സൈന്യത്തിന്റെ വിജയം താത്കാലികമായിരിക്കും. യുദ്ധം കൊണ്ടു പരിഹരിക്കാവുന്ന പ്രശ്നമല്ല ശ്രീലങ്കയിലെ വംശവൈരുദ്ധ്യം. പ്രതിഷേധത്തിന് ആഴംകൂട്ടാനേ പുതിയ മുറിവുകൾ സഹായിക്കൂ. പ്രധാനമന്ത്രി സിരിമാവോ ഭണ്ഡാരനായകെയും മകൾ ശ്രീലങ്കൻ പ്രസിഡന്റ് ചന്ദ്രികാ കുമാരതുംഗയും ഒരു കുടുംബത്തിന്റെ ചുറ്റളവിൽ വച്ചു ലോകത്തിലെ ഏറ്റവും വലിയ തീവ്രവാദിസംഘത്തെ തകർക്കാൻ ശ്രമിക്കുമ്പോൾ ഉദ്വേഗജനകമായ പുതിയ അദ്ധ്യായങ്ങൾ ആസൂത്രണം ചെയ്യുകയാണ് മഹാസമുദ്രത്തിലെ റാംബോ വേലുപ്പിള്ള പ്രഭാകരൻ.



*കെൻ സാരോ വിവ*



*റഷ്യയിലെ കമ്മ്യൂണിസ്റ്റ് നേതാവ് യുഗാനോവ്*

## ബീജിങ്ങിലെ വനിതാസമ്മേളനം

**1975**-ൽ ഐക്യരാഷ്ട്രസഭയുടെ പിന്തുണയോടെ മെക്സിക്കോ സിറ്റിയിലാണ് ആദ്യമായി ഒരു അന്താരാഷ്ട്ര വനിതാസമ്മേളനം അരങ്ങേറുന്നത്. 'ബേൺ ദി ബ്രാ' എന്ന മുദ്രാവാക്യം സ്ത്രീസ്വാതന്ത്ര്യവാദികൾ ആദ്യമായി ഉയർത്തിയത് ഈ സമ്മേളനത്തിൽവച്ചായിരുന്നു. 1980-ൽ കോപ്പൻഹെഗനിലും 85-ൽ നൈറോബിയിലും വനിതാസമ്മേളനങ്ങൾ നടക്കുകയുണ്ടായി. ഈ വർഷം ബീജിങ്ങിൽ നടന്നത് നാലാമത് അന്താരാഷ്ട്ര വനിതാസമ്മേളനമായിരുന്നു. ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നുമായി ഏകദേശം 40,000 പ്രതിനിധികളാണ് സമ്മേളനത്തിൽ പങ്കെടുത്തത്. 'ഗ്ലോബൽ സിസ്റ്റർഹുഡ്' എന്ന സങ്കല്പത്തെ അടിസ്ഥാനമാക്കി ആസൂത്രണം ചെയ്യപ്പെട്ട ബീജിങ്ങിലെ വനിതാസമ്മേളനം സ്ത്രീസ്വാതന്ത്ര്യത്തിന്റെ യാഥാസ്ഥിതികമായ സങ്കുചിതത്വത്തെ മറികടക്കുന്ന പുതിയ ചുവടുവയ്പായിരുന്നു. പുരുഷനോടുള്ള അതുവഴി അധികാരത്തോടുള്ള വിപ്രതിപത്തിയുടെയും പ്രതിഷേധത്തിന്റെയും കേവല കലാപങ്ങളിൽനിന്നു മോചനം നേടിക്കൊണ്ട് ദാരിദ്ര്യം മുതലുള്ള പൗരസമൂഹത്തിന്റെ അടിസ്ഥാനപ്രശ്നങ്ങളിലേക്കുകൂടി മനുഷ്യസമൂഹത്തിന്റെ അർദ്ധഭാഗം വരുന്ന സ്ത്രീകൾ ശ്രദ്ധ തിരിക്കുന്നു എന്നതു ശുഭോദർക്കമാണ്.

## സാഹിത്യവും സമാധാനവും

**ഷേ**മസ്ഹീനി ഐർലണ്ടുകാരൻ. കടൽത്തീരങ്ങളും കപ്പൽസങ്കേതങ്ങളുമുള്ള ഐർലൻഡ്-തടാകങ്ങളിൽനിന്നു മീൻപിടിച്ചും കരിനിലങ്ങളിൽ കൃഷിചെയ്തും ഇത്തിരിവട്ടം ഭൂമിയിൽ അരക്കോടി ജനങ്ങൾ അധിവസിക്കുന്നു. ഐറിഷ് നാടോടിപ്പാട്ടുകളുടെ കാടിളക്കുന്ന സംഗീതത്തിനൊപ്പം കവിതയുടെ ആഴമുള്ള ഖനികളും ഐറിഷ് ഗ്രാമങ്ങളുടെ സമ്പത്താണ്. ഈ വർഷത്തെ സാഹിത്യത്തിനുള്ള നോബൽ പ്രൈസ് ഷേമസ്ഹീനി എന്ന ഐർലൻഡുകാരൻ കവിക്കു ലഭിച്ചിരിക്കുന്നു. 1939-ൽ ഐർലൻഡിലെ ഒരു കർഷകകുടുംബത്തിലാണ് ഹീനി





ജനിക്കുന്നത്. ബ്രിട്ടീഷ് കൊളോണിയലിസം കൊടികുത്തിവാഴുമ്പോൾ അരികിൽ ഐർലൻഡ് ദാരിദ്ര്യത്തിലായിരുന്നു. ഗ്രാമീണമായ ദാരിദ്ര്യത്തിന്റെ സംഘർഷങ്ങളിലൂടെ പാകപ്പെട്ട മനസ്സാണ് ഹീനിയുടേത്. അതുകൊണ്ട് സാധാരണ ജീവിതത്തിന്റെ അസാധാരണമായ സൗന്ദര്യാത്മകതകളെ അനാവരണം ചെയ്യുന്ന ബിംബബോധമായി ഹീനിയുടെ രചനകൾ. ദി ഹോലാന്റേൺ, സ്റ്റേഷൻ ഐലൻഡ്, ക്ളിയറൻസസ്, സീയിംഗ് എന്നീ പ്രഖ്യാത രചനകളിലൂടെ ഷേമസ്ഹീനി ലോകസാഹിത്യത്തിൽ സ്ഥിരപ്രതിഷ്ഠനായിരിക്കുന്നു.

മൂന്നുവർഷം പിന്നിട്ട കമ്മ്യൂണിസ്റ്റ് തകർച്ചയ്ക്കുശേഷം പുതിയ പാഠങ്ങളും പുതിയ തിരിച്ചറിവുകളുമായി റഷ്യൻ ജനത ഒരിക്കൽക്കൂടി കമ്മ്യൂണിസത്തെ തിരിച്ചുവിളിക്കുന്നു.

ഈ വർഷത്തെ സമാധാനത്തിനുള്ള നോബൽ സമ്മാനം നേടിയത് പ്രശസ്ത ന്യൂക്ളിയർ ശാസ്ത്രജ്ഞനായ പ്രൊഫസർ ജോസഫ് റോത്ബ്ളാറ്റാണ്. പോളണ്ടിൽ ജനിച്ച റോത്ബ്ളാറ്റ് 1939-ൽ വാഴ്സ വിട്ടു. ലിവർപൂളിലെത്തിയ അദ്ദേഹം ആണവരംഗത്ത് തന്റെ ഗവേഷണങ്ങൾ തുടർന്നു. ലോകത്ത് ആദ്യമായി ആറ്റംബോംബു നിർമ്മിച്ച അമേരിക്കയുടെ മാൻഹാട്ടൻ പ്രോജക്ടിൽ റോത്ബ്ളാറ്റ് അംഗമായിരുന്നു. 1944-ൽ അമേരിക്കയുടെ സ്വാർത്ഥലക്ഷ്യം തിരിച്ചറിഞ്ഞ അദ്ദേഹം മാൻഹാട്ടൻ പ്രോജക്ടിൽനിന്നും രാജിവച്ചു. ബ്രിട്ടനിലേക്കു മടങ്ങിയ റോത്ബ്ളാറ്റിന് 1964 വരെ അമേരിക്കയിലേക്കുള്ള പ്രവേശനം പെന്റഗൺ നിഷേധിച്ചു. മാൻഹാട്ടനിൽനിന്നും പുറത്തുവന്ന നാൾ മുതൽ റോത്ബ്ളാറ്റ് ആണവായുധങ്ങളുടെ അപകടത്തെക്കുറിച്ചു ലോകത്തെ ബോദ്ധ്യപ്പെടുത്തുവാനുള്ള യത്നങ്ങൾ ആരംഭിക്കുകയും ആണവായുധ നിർമ്മാണം നിരുത്സാഹപ്പെടുത്തുന്നതിനായി ജനകീയ പ്രതിരോധം സൃഷ്ടിക്കാൻ നാളിതുവരെ പ്രവർത്തിക്കുകയും ചെയ്തു. ആൽബർട്ട് ഐൻസ്റ്റിനും ബർട്രാൻഡ് റസ്സലിനുമൊപ്പം ആണവയുദ്ധത്തിനെതിരേ പ്രവർത്തിക്കാൻ നാല്പതു വർഷം മുമ്പു രംഗത്തെത്തിയ റോത്ബ്ളാറ്റിന്റെ സമാധാനപ്രവർത്തനങ്ങൾക്കാണ് ഈ വർഷത്തെ നോബൽ അംഗീകാരം കൈവന്നത്. 86 വയസ്സു പ്രായമുള്ള ജോസഫ് റോത്ബ്ളാറ്റ് 1946 മുതൽ ബ്രിട്ടീഷ് പൗരനാണ്. പക്ഷേ, ബ്രിട്ടന്റെ ബിഗ് എൻസൈക്ളോപീഡിയയിലോ ജീവചരിത്ര നിഘണ്ടുവിലോ അദ്ദേഹത്തിന്റെ പേരു സൂചിപ്പിച്ചിട്ടില്ല. നല്ലത്.

## റഷ്യയിൽ ചുവന്ന സൂര്യൻ

**സോ**വിയറ്റ് യൂണിയൻ-1992-ൽ ലോകഭൂപടത്തിൽ നിന്നും എന്നെന്നേക്കുമായി നിഷ്ക്രമിച്ച



*ലേവലേസ*

കമ്മ്യൂണിസത്തിന്റെ വിശുദ്ധഭൂമി. തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിന്റെ പൽച്ചക്രങ്ങളായി ലെനിൻ വിശേഷിപ്പിച്ച സോവിയറ്റുകൾ പുത്തൻ ജനാധിപത്യത്തിന്റെ കിഴക്കൻ കാറ്റിൽ ഛിന്നഭിന്നമാവുകയും, തുറന്ന കമ്പോളത്തിന്റെയും സ്വകാര്യവൽക്കരണത്തിന്റെയും പുതിയ പ്രവാചകൻമാരാൽ ഏറ്റെടുക്കപ്പെടുകയും ചെയ്തപ്പോൾ ലോകമുതലാളിത്തത്തിനും അതിന്റെ അസംഖ്യം അവിശുദ്ധ ശക്തികൾക്കും അതിരറ്റ വിജയോന്മാദമായിരുന്നു. മൂന്നുവർഷം പിന്നിട്ട കമ്മ്യൂണിസ്റ്റ് തകർച്ചയ്ക്കുശേഷം പുതിയ പാഠങ്ങളും പുതിയ തിരിച്ചറിവുകളുമായി റഷ്യൻ ജനത ഒരിക്കൽക്കൂടി കമ്മ്യൂണിസത്തെ തിരിച്ചുവിളിക്കുന്നു. ഡിസംബർ 17-ാം തീയതി റഷ്യൻ പാർലമെന്റിന്റെ ലോവർ ചേംബർ ഡൂമയിലേക്കു നടന്ന തിരഞ്ഞെടുപ്പിൽ ഗെന്നടി യുഗാനോവിന്റെ നേതൃത്വത്തിലുള്ള കമ്മ്യൂണിസ്റ്റു പാർട്ടിക്ക് അനുകൂലമായി റഷ്യൻ ജനതയുടെ ഭൂരിഭാഗവും വിധിയെഴുതിയിരിക്കുന്നു. യത്സിൻ ഗവൺമെന്റിന്റെ സാമൂഹിക-സാമ്പത്തിക നയങ്ങൾക്കെതിരെയുള്ള ജനകീയ വിയോജിപ്പിന്റെ സ്പഷ്ടമായ പ്രഖ്യാപനമാണ് തിരഞ്ഞെടുപ്പുഫലങ്ങളിലൂടെ കേൾക്കുന്നത്. തുറന്ന വിപണിയിലൂടെ കമ്പോളാധിപത്യത്തിനും അതുവഴി ചൂഷണം, തൊഴിലില്ലായ്മ തുടങ്ങിയ പ്രതിസന്ധികളുടെ വർദ്ധനവിനും വഴിയൊരുക്കിയ സർക്കാർ സമീപനങ്ങൾക്കെതിരെ ജനകീയ പ്രതിരോധം സൃഷ്ടിക്കുക എന്ന ആഹ്വാനവുമായി രംഗത്തെത്തിയ കമ്മ്യൂണിസ്റ്റുകാർക്കു ലഭിച്ച ഭൂരിപക്ഷം ഗൗരവതരമായ ഒരു ഗതിമാറ്റത്തെയാണു സൂചിപ്പിക്കുന്നത്. പാർലമെന്റിന്റെ അംഗീകാരത്തോടെ മാത്രമേ വാർഷിക ബജറ്റ് നടപ്പിൽ വരുത്താനാവൂ. യൽറ്റ്സിന്റെ മൂക്കിനുതാഴെ ഡൂമയിൽ കമ്മ്യൂണിസ്റ്റുകൾക്ക് മുൻകൈ ലഭിക്കുന്നതോടെ പാർലമെന്റും പ്രസിഡൻസിയും തമ്മിൽ അതിശക്തമായ ചേരിപ്പോര് ആരംഭിക്കും. ഏതായാലും മോസ്കോ നഗരത്തിനു മീതേ ചത്തുകിടക്കുന്ന ടെലഫോൺ കമ്പിയാണ് കമ്മ്യൂണിസം എന്നു പരിഹസിച്ചവർക്ക് ഇപ്പോൾ പശ്ചാത്തപിക്കാം.

## മുൻ പ്രസിഡന്റ് അറസ്റ്റിൽ

**1993**-ൽ തെക്കൻ കൊറിയയിൽ അധികാരത്തിൽ വന്ന കിംയുങ്സാം തന്റെ പ്രസിഡന്റ് ചെയറിലിരുന്ന് ആദ്യം പുറപ്പെടുവിച്ച ഉത്തരവ് കൊറിയൻ ബാങ്കുകളിലെ കള്ള അക്കൗണ്ടുകൾ നിരോധിക്കുക എന്നതായിരുന്നു. പല പേരിൽ വെള്ളപ്പണവും കള്ളപ്പണവും ബാങ്ക് ലോക്കറുകളുടെ സുരക്ഷിതത്വത്തിൽ നിക്ഷേപിച്ച് സുഖനിദ്രയിലായിരുന്ന കൊറിയയിലെ പ്രഭുക്കന്മാർ ഇതോടെ നെട്ടോട്ടമായി. ആദ്യം ഉറക്കം നഷ്ടപ്പെട്ടത് 1988 മുതൽ 1993 വരെ തെക്കൻ കൊറിയയുടെ പ്രസിഡന്റായിരുന്ന റോഹ്തായ്‌വൂവിനായിരുന്നു. തന്റെ ഭരണകാലത്ത് റോഹ്തായ്‌വൂ മുപ്പതു കമ്പനിയുടമകളിൽ നിന്നും കൈക്കൂലിയായി സമാഹരിച്ചത് മുന്നൂറു ദശലക്ഷം അമേരിക്കൻ ഡോളറാണ്. ലീഹോ ക്യുങ് എന്നപേരിൽ ഈ അഴിമതിപ്പണം നിക്ഷേപിച്ച് സുഗമമായി ജീവിച്ചുപോരുകയായിരുന്നു റോഹ്തായ്‌വൂ. ബാങ്ക് അക്കൗണ്ടുകളുടെ യഥാർത്ഥ സ്രോതസ്സുകളെ തിരഞ്ഞുപോയ കിംസാമിന്റെ പൊലീസ് ആദ്യം മുട്ടിയ വാതിൽ മുൻ പ്രസിഡന്റ് റോഹ്തായ്‌വൂവിന്റേതായിരുന്നു. അവർ പഴയ പ്രസിഡന്റിനെ ആചാരപരമായി അഭിവാദ്യം ചെയ്തശേഷം വിലങ്ങുവച്ച് ഒരു പ്രത്യേക ജയിൽ സെല്ലിലേക്കു തള്ളുമ്പോൾ നമുക്ക് അദ്ഭുതപ്പെടാം. ഭൂമിയിലെവിടെയെങ്കിലും സന്തുലിതമായി നീതി നടപ്പാക്കപ്പെടുന്നുണ്ടല്ലോ.



# 95ലെ ഇന്ത്യൻ സ്കെച്ചുകൾ



**ഭൂ**മിയേയോ ആകാശത്തേയോ സംബന്ധിച്ചാണെങ്കിൽ ഒരു വർഷമെന്നു പറയുന്നത് ദീർഘമായ ഒരു കാലമല്ല. ഒരു പേരാലിൽനിന്നു മൊരില കൊഴിഞ്ഞുപോകുമ്പോൾ അതൊരു തീരാനഷ്ടമാകുന്നില്ല. പക്ഷേ ആ ഇലയെ വഹിച്ചിരുന്ന ചില്ലയിൽ ഒരു ശൂന്യത വന്നുനിറയും. അതുപോലെ ഒരു വർഷം പിന്നിടുമ്പോൾ, നാം മനുഷ്യരെ സംബന്ധിച്ച് നഷ്ടബോധത്തിന്റെ ഹിമസ്പർശമാണ് അനുഭവിക്കാനാകുക.

പിന്നിടുന്ന ഓരോ നിമിഷവും നമ്മെ ആ നിശ്ചിത മുഹൂർത്തത്തിലേക്ക് അടുപ്പിക്കുകയാണ്; മരണം എന്ന ഉണ്മയിലേക്ക്. അതിനിടയിൽ ഖേദങ്ങളുമാഹ്ളാദങ്ങളും നമ്മിൽ നിറയാം. മനുഷ്യജന്മം ഇതൊക്കെ ചേർന്നൊഴുകുന്ന ഒരു നദീപ്രവാഹമാണ്. ഈ കുതിപ്പിനിടയിൽ ഒരു വർഷം എത്ര ചെറിയ കാലയളവ്.

നാം ഇന്ത്യക്കാർ, പിന്നിട്ട ഒരു വർഷം നേർക്കുനേർ കണ്ടതും കേട്ടതുമറിഞ്ഞതുമായ സംഭവ പരമ്പരകളിലേക്ക് ഒരു തിരിച്ചുപോക്ക്. പിന്നിട്ട യാത്രാപർവ്വങ്ങളിലേക്ക് ഓർമ്മയെ മടക്കുക. പരസ്പരം സ്നേഹസാന്ത്വനങ്ങളുടെ പുതുവത്സരം ആശംസിക്കുക.



*ചന്ദ്രസ്വാമി*

## ഭിന്നതയുടെ സ്വരം

**പ്ര**തീക്ഷയുടെ പുതുവർഷം കോൺഗ്രസ്സ് പ്രവർത്തകരിൽ ആശങ്കയുടെ വാർത്തകളുമായാണ് എത്തിയത്. നരസിംഹറാവുവിനെതിരെ സംഘടനയിൽ രൂപപ്പെട്ടുവന്ന എതിർ ചേരി അത്യധികം ശ



*സുഖ്റാം*

ക്തിപ്രാപിച്ചുവരുന്ന സൂചന ബലപ്പെടുകയായിരുന്നു. സമുന്നത നേതാവും യു.പി.സി.സി പ്രസിഡന്റുമായ തിവാരി തന്റെ സ്ഥാനം രാജിവച്ചൊഴിഞ്ഞു. മുലായംസിംഗ് യാദവിന് കോൺ (ഐ) നല്കിവരുന്ന പിൻതുണ പിൻവലിക്കാത്തതിൽ പ്രതിഷേധിച്ചാണ് തിവാരി രാജിവച്ചത്. പലതവണ ഈ ആവശ്യവുമായി തിവാരി റാവുവിനെ കണ്ടിരുന്നു. പക്ഷേ പ്രതീക്ഷ നല്കുന്ന തരത്തിലായിരുന്നില്ല റാവുവിന്റെ പ്രതികരണം. നോക്കട്ടെ, പരിഗണിക്കാം, സമയമായില്ല തുടങ്ങിയ തനതു പല്ലവികൾ ഉരുവിട്ട് റാവു തിവാരിയെ തിരിച്ചയച്ചു. ഒടുവിൽ 1994 ഡിസംബർ 31-നു മുൻപ് ഹൈക്കമാൻഡ് തീരുമാനം അറിയിക്കണമെന്ന് തിവാരി ആവശ്യപ്പെട്ടിരുന്നു. അതുണ്ടാകാതെ വന്നപ്പോഴാണ് പ്രതിഷേധത്തോടെ തിവാരി തന്റെ രാജി സമർപ്പിച്ചത്.

ഫെബ്രുവരിയുടെ തുടക്കം വീണ്ടും സ്വരച്ചേർച്ചയില്ലായ്മയുടെ വാർത്തകളാണ് കോൺഗ്രസ്സ് പ്രവർത്തകരെ എതിരേറ്റത്. അർജ്ജുൻസിംഗിനെ പാർട്ടിവിരുദ്ധ പ്രവർത്തനമാരോപിച്ച് ആറു വർഷത്തേക്ക് റാവു പുറത്താക്കി. മേയ് മാസാന്ത്യത്തിൽ എൻ.ഡി. തിവാരി-അർജ്ജുൻസിംഗ് പക്ഷം റാവുവിനെതിരെ അണിചേരാനുള്ള ആഹ്വാനവുമായി കലാപക്കൊടി ഉയർത്തി. 'ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ്' എന്ന പേരിൽ ഒരു സംഘടനയ്ക്ക് അവർ രൂപം നല്കി.

ഒരു പേരാലിൽനിന്നു മൊരില കൊഴിഞ്ഞുപോകുമ്പോൾ അതൊരു തീരാനഷ്ടമാകുന്നില്ല. പക്ഷേ ആ ഇലയെ വഹിച്ചിരുന്ന ചില്ലയിൽ ഒരു ശൂന്യത വന്നുനിറയും. അതുപോലെ ഒരു വർഷം പിന്നിടുമ്പോൾ, നാം മനുഷ്യരെ സംബന്ധിച്ച് നഷ്ടബോധത്തിന്റെ ഹിമസ്പർശമാണ് അനുഭവിക്കാനാകുക.

ഇതൊന്നും റാവു എന്ന കോൺഗ്രസ്സ് പ്രസിഡന്റിനെയോ പ്രധാനമന്ത്രിയെയോ ബാധിക്കുന്നില്ല എന്നതാണു നേര്. നാലുവർഷം പിന്നിടുന്ന വേളയിൽ സംഘടനയിലും അധികാരത്തിലും റാവു ശക്തനായിത്തുടരുന്നു എന്നതാണ് വാസ്തവം.

കൊട്ടിഗ്ഘോഷിച്ച് റാവുവിനെതിരേ പടനീക്കം നടത്തിയ അർജ്ജുൻ-തിവാരി കൂട്ടുകെട്ട് പത്തോ പന്ത്രണ്ടോ മാസങ്ങൾ പിന്നിട്ടപ്പോൾ മൃതപ്രായമായ കാഴ്ചയാണ് നമുക്കു മുന്നിലുള്ളത്. കാര്യമായ പിൻതുണ ജനങ്ങളിലോ നേതാക്കളിലോ നേടാൻ വിമതപക്ഷത്തിനായില്ല. ഈ അവസ്ഥയിൽ പൂർവ്വാധികം ശക്തിയോടെ തന്റെ ആവനാഴി നിറയ്ക്കുകയും അവ ശത്രുനിഗ്രഹത്തിനു വേണ്ടുന്ന തന്ത്രങ്ങളായി പുറത്തേക്ക് അയയ്ക്കുകയുമാണ് നരസിംഹറാവു.

## മുലായംസിംഗിന്റെ പതനം

**ഉ**ത്തർപ്രദേശ് രാഷ്ട്രീയം കലങ്ങിമറിയുക മാത്രമല്ല അപ്രതീക്ഷിതമായ നിരവധി സംഭവപരമ്പരകൾകൊണ്ട് തകർച്ചയെ നേരിടുകകൂടിയാണ്. ജനുവരി 28 ന് കോൺഗ്രസ്സ് മുലായംസിംഗിനുള്ള പിൻതുണ പിൻവലിച്ചു. ഇതോടെ1993-ൽ അധികാരത്തിൽ വന്ന മുലായംസിംഗ് ഗവൺമെന്റ് തകർച്ചയുടെ ഒന്നാം ഘട്ടത്തിലെത്തി. തുടർന്ന് ജൂൺ ആദ്യം





നരസിംഹ റാവു

തന്നെ ബി.എസ്.പിയും തങ്ങൾ മുലായത്തിനു നല്കിയിരുന്ന പിൻതുണയിൽനിന്നു പിന്മാറി. ഭൂരിപക്ഷം നഷ്ടപ്പെട്ട അവസ്ഥയിലേക്കു നീങ്ങിയ മുലായം ഗവൺമെന്റിനെ ഗവർണ്ണർ മോട്ടിലാൽ വോറ പിരിച്ചയച്ചു.

164 അംഗബലമുള്ള ബി.ജെ.പി മായാവതിയെ പിൻതുണച്ചു. അതോടെ 44 അംഗങ്ങൾ മാത്രമുള്ള ബി.എസ്.പിയ്ക്ക് മുഖ്യമന്ത്രിപദം ഉറപ്പായി. അധികാരത്തിലെത്തിയ മായാവതി നിരവധി പരിഷ്ക്കരണങ്ങൾക്ക് തുടക്കം കുറിച്ചു. ഐ.എ.എസ്, ഐ.പി.എസ് ഉദ്യോഗസ്ഥരെ നിയന്ത്രിച്ച് തന്റെ അധികാരപ്രഭ അരക്കിട്ടുറപ്പിക്കാനുള്ള ശ്രമമാരംഭിച്ചു. പക്ഷേ തനിക്കു കിട്ടിയിരിക്കുന്ന ബി.ജെ.പി പിൻതുണ ഏതുനിമിഷവും നഷ്ടമാകുമെന്ന് അവർ കരുതിയില്ല. ഭരണത്തിന്റെ ആദ്യകാണ്ഡത്തിൽത്തന്നെ ബി.ജെ.പി നേതാക്കളുമായി മായാവതി ഇടഞ്ഞു. കാൻഷിറാമായിരുന്നു അപ്പോഴൊക്കെയും മായാവതിക്കു പൂർണ്ണ പിൻതുണ നല്കിപ്പോന്നത്. ഒടുവിൽ ബി.ജെ.പി നല്കിവന്ന പിൻതുണ പിൻവലിച്ചു. മായാവതി തനിക്കു കൈവന്ന സ്ഥാനം ഒഴിഞ്ഞിറങ്ങിപ്പോകുകയും ചെയ്തു. ഇതോടെ പ്രശ്നസങ്കീർണ്ണമാകുകയായിരുന്നു ഉത്തർപ്രദേശ് രാഷ്ട്രീയം.

## റാവുവിന്റെ അഴിച്ചുപണികൾ

**പ**ലതവണ കേന്ദ്രമന്ത്രിസഭ വികസിപ്പിക്കുകയും നിലനിന്ന പലരും പുറത്താകുകയും, പുറത്തുനിന്ന പലരും കസേര നേടുകയും ചെയ്തു. ഇതുവഴി റാവു തന്റെ മന്ത്രിസഭയിലെ വീരപാണ്ഡ്യന്മാരെ തന്റെ അധീനതയിൽ നിർത്താനുള്ള മായാജാലമാണ്നിരന്തരം പ്രയോഗിച്ചുവരുന്നത്. ഫെബ്രുവരി ആദ്യം നരസിംഹറാവു മന്ത്രിസഭയിൽ അജിത്സിംഗ്, ബൂട്ടാസിംഗ്, മാധവറാവുസിന്ധ്യ എന്നിവർക്ക് ക്യാബിനറ്റ് പദവി നല്കി മന്ത്രിമാരാക്കി. സംഗ്മയ്ക്കും, വെങ്കടസ്വാമിക്കും അർഹമായ സ്ഥാനം റാവു നല്കി. ഊർമ്മിള ബെൻ പട്ടേൽ, മാതംഗ്സിംഗ് തുടങ്ങിയവരേയും മന്ത്രിസഭയിലേക്ക് വിളിച്ചു. പ്രണാബ് മുഖർജിക്ക് വിദേശകാര്യം നല്കുകവഴി അദ്ദേഹത്തെ തന്റെ ചൊൽക്കീഴിൽ നിർത്താൻ റാവുവിനു കഴിഞ്ഞു. വകുപ്പില്ലാമന്ത്രിയാണെങ്കിലും ദിനേശ്സിംഗിനേയും ആനന്ദിപ്പിക്കാൻ റാവു മറന്നില്ല.



ടി.എൻ. ശേഷൻ

സെപ്റ്റംബറിൽ റാവു വീണ്ടും ചില നീക്കങ്ങൾ നടത്തി. അഞ്ചു മന്ത്രിമാരെ പുറത്താക്കിക്കൊണ്ട് റാവു തന്റെ ആജ്ഞാനുവർത്തികളാകാൻ മടിക്കുന്ന മന്ത്രിമാർക്ക് ഒരു മുന്നറിയിപ്പു നല്കാനുള്ള ശ്രമമാണു നടത്തിയത്. എസ്.കൃഷ്ണകുമാർ, അജിത്കുമാർ പാഞ്ച, തരുൺഗൊഗോയ്, പി.കെ. തുംഗൺ, ബാസവരാജേശ്വരി എന്നിവർ മന്ത്രിസഭയിൽനിന്നും യാതൊരു പ്രകോപനവുമുണ്ടാക്കാതെ ഇറങ്ങിപ്പോന്നു. ഇതേസമയംതന്നെ പ്രൊ.പി.ജെ. കുര്യൻ, ആർ.കെ. ധവാൻ, രാജശേഖരമൂർത്തി എന്നിവരും പത്തു സഹമന്ത്രിമാരും അധികാരപദവിയിലെത്തി. ഇനിയും റാവു എങ്ങനെ നീങ്ങും എന്നറിയാതെ അല്പം ഭീതി സൂക്ഷിച്ചാണ് ഓരോ മന്ത്രിമാരും ദിനങ്ങൾ പിന്നിടുന്നത്.

## അഴിമതിയുടെ കഥാഗതികൾ

**ഇ**ന്ത്യൻ രാഷ്ട്രീയത്തെ അടിമുടി പിടിച്ചുകുലുക്കിയ സംഭവമായിരുന്നു ബൊഫോഴ്സ് തോക്കിടപാട്. ഇതിൽപ്പെട്ട് മുൻ പ്രധാനമന്ത്രി രാജീവ്ഗാന്ധി ഏറെ ശ്വാസംമുട്ടിയിരുന്നു. പാർലമെന്റിൽ പ്രതിപക്ഷവും പുറത്ത് ജനങ്ങളും പത്രങ്ങളും ബൊഫോഴ്സ് തോക്കിടപാടിന്റെ നേരറിയണം എന്ന ആവശ്യമുന്നയിച്ചു.

ഇതിനിടയിൽ നിരവധി സൂചനകൾ നമ്മെ തേടിയെത്തി. പീരങ്കിയിടപാടിൽ കോഴ പറ്റി എന്നും അതിൽ ഇന്ത്യൻ രാഷ്ട്രീയത്തിലെ രാജശില്പികൾ എന്നവകാശപ്പെടുന്ന പലരും പങ്കാളികളാണെന്നും വാർത്ത പരന്നു. അവരുടെ പേരുകൾ പോലും ജനമദ്ധ്യത്തിലെത്തി. ഇറ്റാലിയൻ ബിസിനസ്സുകാരനായ ഒട്ടേവിയോ ക്വട്ട്റോച്ചി എന്നയാൾ ഇന്ത്യയും-സ്വീഡിഷ് ഗവൺമെന്റും തമ്മിൽ നടന്ന ധാരണയ്ക്ക് ഇടനിലനിന്നു എന്നും കോഴപ്പണം വാങ്ങിയവർ ക്വട്ട്റോച്ചി വഴിയാണ് അത് സാധിച്ചതെന്നും ഫെബ്രുവരിയിൽ നാം അറിഞ്ഞു. ശരിയായ വ്യൂഹം മാത്രമാണിതെന്നു പറഞ്ഞ് രാഷ്ട്രീയനേതാക്കളിൽ പലരും തങ്ങളുടെ ഇമേജ് നിലനിർത്താൻ ശ്രമിച്ചു.

ഒന്നുണ്ട്. ഇന്ത്യയുടെ അധികാര-ഭരണകേന്ദ്രങ്ങൾ അഴിമതിയുടെ കേളീരംഗമായിട്ടുണ്ട്. അതിലൊന്നു മാത്രമാണ് ബൊഫോഴ്സ് പീരങ്കിയിടപാട്. ഇവയുടെയൊന്നും നേര് നാം ഒരിക്കലും അറിയാതെപോകുന്നു എന്നതാണ് നമ്മുടെ ജനാധിപത്യത്തിന്റെ തീരാശാപം.



## നഷ്ടപ്പെടുന്ന സംസ്ഥാനങ്ങൾ

**ഓ**രോ സംസ്ഥാനങ്ങളിൽ നിന്നും കോൺഗ്രസ്സ് ഒറ്റപ്പെടുന്ന കാഴ്ചയാണ് നാം ഈ വർഷമാദ്യം മുതൽ കണ്ടുതുടങ്ങിയത്. ഗുജറാത്ത്, മഹാരാഷ്ട്ര എന്നീ സംസ്ഥാനങ്ങളിൽ നടന്ന തിരഞ്ഞെടുപ്പിൽ ദയനീയമായ പരാജയമായിരുന്നു കോൺഗ്രസ്സിന്. കേശുഭായ്പട്ടേലോ, മനോഹർ ജോഷിയോ, പട്നായിക്കോ ഒന്നും തന്നെ അധികം ബലപരീക്ഷ നടത്താതെതന്നെ വിജയം നേടിയെങ്കിൽ അതിനുപിന്നിൽ പ്രവർത്തിച്ച ഘടകം കോൺഗ്രസ്സിലെ അനൈക്യമാണ്. ഈ അനൈക്യം പലപ്പോഴും ഗുണകരമായി പ്രയോജനപ്പെടുത്തുന്നത് ബി.ജെ.പിയാണ്. ഇത് ഇന്ത്യൻ രാഷ്ട്രീയത്തെ നാശോന്മുഖമായ ഒരവസ്ഥയിൽ കൊണ്ടുചെന്നെത്തിക്കുമെന്നതിൽ സംശയമില്ല. രാഷ്ട്രീയത്തെ മാത്രമല്ല നമ്മുടെ രാജ്യത്തിന്റെ സുസ്ഥിരതയെത്തന്നെയാവും ഇതു ബാധിക്കുക.



രജനി കാന്ത്

## മൻമോഹൻസിംഗ് നല്കിയ പ്രതീക്ഷ

**ധ**നമന്ത്രി മൻമോഹൻസിംഗ് പാർലമെന്റിൽ അവതരിപ്പിച്ച ബഡ്ജറ്റ് സമതുലിതവും



കുമാരി ജയലളിത

സംതൃപ്തവുമാണെന്ന് നമ്മുടെ ദേശീയപത്രങ്ങൾ പലതും വിശേഷിപ്പിച്ചു. മാർച്ച് പകുതിയിൽ വന്ന കേന്ദ്ര ബഡ്ജറ്റ് യഥാർത്ഥത്തിൽ സംതൃപ്തി നല്കിയത് ആർക്കാണെന്ന് നാം ശ്രദ്ധിക്കാതെപോയി.

സമ്പന്നന് സംതൃപ്തിയും ദുരിതമനുഭവിക്കുന്നവന് അധികം ദുരിതവും നല്കുന്നതായിരുന്നു കേന്ദ്ര ബഡ്ജറ്റ്. 55,000 രൂപ വരെ ആദായനികുതി വേണ്ട എന്ന് മൻമോഹൻസിംഗ് പറഞ്ഞപ്പോൾ സാമ്പത്തിക പരിഷ്ക്കരണത്തിന്റെ സദ്ഫലമാണതെന്ന് പലരും വിശ്വസിച്ച് വശായി. ടി.വി. കമ്പ്യൂട്ടർ. സൗന്ദര്യവർദ്ധക സാധനങ്ങൾ, ശീതളപാനീയങ്ങൾ, ഓഡിയോ-വീഡിയോ ടേപ്പുകൾ എന്നിവയ്ക്കൊക്കെ വില കുറച്ചു. സിഗരറ്റിനും സിമന്റിനും ടയറിനും വില കൂട്ടി. പ്രാഥമികാർത്ഥത്തിൽ സംതൃപ്തിദായകമായ ബഡ്ജറ്റെന്ന് ആർക്കും തോന്നുന്ന തരം കൗശലത്തോടെയാണ് മൻമോഹൻസിംഗ് ബഡ്ജറ്റ് തയ്യാറാക്കിയത്. പക്ഷേ സിമന്റ്-ടയർ എന്നിവയ്ക്കുള്ള വിലവർദ്ധന യഥാർത്ഥത്തിൽ തിരിച്ചടിയാകുന്നത് ഇന്ത്യയിലെ ദരിദ്രജനങ്ങൾക്കു തന്നെയാണ്. അതുപോലെതന്നെ ദീർഘകാലാടിസ്ഥാനത്തിൽ പാവങ്ങളെ പാവങ്ങളാക്കി നിലനിർത്താൻ സഹായകമാകുന്ന ബഡ്ജറ്റായിരുന്നു ഇത്.

നിത്യോപയോഗസാധനങ്ങളുടെ വിലവർദ്ധനവും മറ്റും മൻമോഹൻസിംഗിന്റെ പരിഷ്ക്കരണം ആരെയാണ് സഹായിക്കുന്നതെന്ന് നമുക്ക് വ്യക്തമാക്കിത്തരുന്നു.

## ജനതാദളിന് ആശ്വാസം

**നേ**തൃനിരയിലെ മത്സരവും, അണികളിലെ ഭിന്നിപ്പും മറ്റും ഓരോ സംസ്ഥാനത്തും ദളിനെ ക്ഷീണിതമാക്കിവരികയാണ്. ഈ പരീക്ഷണഘട്ടത്തിൽ അല്പം ആശ്വാസം നല്കുന്ന ഒരു വിജയം ബീഹാറിൽ ലല്ലുപ്രസാദ് യാദവ് നേടി. ജനതാദളും സഖ്യകക്ഷികളും അവിടെ അധികമൊന്നും ഭിന്നിപ്പുകളില്ലാതെയാണ് തിരഞ്ഞെടുപ്പിനെ നേരിട്ടത്. അതുകൊണ്ടുതന്നെ വിജയം നേടാനും അവർക്കു കഴിഞ്ഞു. ദേശീയമായി രൂപപ്പെടേണ്ട ഒരു നേതൃധാരയ്ക്ക് രൂപം നല്കാൻ, ദളിന് പ്രചോദനമരുളാൻ ബീഹാറിലെ വിജയംകൊണ്ട് കഴിയേണ്ടതാണ്.



## താക്കറേയ്ക്കെതിരെ രാജേഷ്പൈലറ്റ്

**പ**വാർ ഭരണത്തിനെതിരേ മഹാരാഷ്ട്ര സംസ്ഥാനത്ത് രൂപപ്പെട്ട ശിവസേന-ബി.ജെ.പി സഖ്യത്തിന് നെടുനായകത്വം വഹിച്ചത് ബാൽതാക്കറെയാണ്. ഹൈന്ദവ ഫാസിസത്തിന്റെ സർവ്വ സദ്ഗുണങ്ങളും തങ്ങളുടെ സഖ്യത്തിനുണ്ടെന്നു പറയാൻ താക്കറെ മടിക്കാറുമില്ല. ഒപ്പം സർവ്വമതവിശ്വാസികൾക്കും-സർവ്വ ദേശക്കാർക്കും മഹാരാഷ്ട്രയിൽ ഏക നീതി ലഭിക്കുമെന്നും താക്കറെ പറയാറുണ്ട്. താൻ ഹിറ്റ്ലറെപ്പോലെയാണെന്നു പറയാൻപോലും അദ്ദേഹം തയ്യാർ.

താക്കറെയുടെ ഈ പെർഫോമെൻസ് കണ്ടാവണം രാജേഷ് പൈലറ്റ് പ്രതിഷേധിച്ചത്. താക്കറേയെപ്പോലെ രാജ്യത്ത് വർഗ്ഗീയ ലഹളയും വികാരവും വളർത്തുന്ന ഒരാൾക്ക് ജയിൽശിക്ഷ നല്കണമെന്ന് പൈലറ്റ് തുറന്നടിച്ചു. പക്ഷേ പൈലറ്റിനോട് കാര്യമായൊന്നും മറുപടി പറയാൻതന്നെ താക്കറെ തയ്യാറായില്ല. എങ്കിലും മഹാരാഷ്ട്ര ഗവൺമെന്റിനെതിരേയും പ്രത്യേകിച്ച് താക്കറേക്കെതിരേയും വാളോങ്ങുന്ന പൈലറ്റും അനുയായികളും ഭാവിയിൽ നടപ്പിലാക്കാനുദ്ദേശിക്കുന്ന പ്രതിരോധത്തിന്റെ വഴികൾ ആരാഞ്ഞുതുടങ്ങിയിട്ടുണ്ടെന്നതു തീർച്ചയാണ്.



## രജനീകാന്ത്

**ത**മിഴ് രാഷ്ട്രീയത്തിൽ തിരയിളക്കമുണ്ടാകാൻ അധികനേരമൊന്നും വേണ്ട. പെട്ടെന്നുണ്ടാകുന്ന തിരയിളക്കം അതേ വേഗത്തിൽ ശമിക്കുമെന്നതും തമിഴ്നാടിന്റെ സവിശേഷതയാണ്. രാഷ്ട്രീയത്തിൽ സിനിമയുടെ സ്വാധീനം ഇത്രയധികമുള്ള മറ്റൊരു സംസ്ഥാനവും ഇന്ത്യയിലില്ല. മുഖ്യമന്ത്രി കുമാരി ജയലളിതയ്ക്കെതിരെ ഗവർണ്ണർ ചെന്നറെഡ്ഡിയും സുബ്രഹ്മണ്യം സ്വാമിയും ഒന്നിക്കുകയും നിയമപരമായ ചില മത്സരങ്ങൾ നടത്തുകയും ചെയ്തു.

അഴിമതിയാരോപണമാണ് ജയലളിതയ്ക്കെതിരെ സുബ്രഹ്മണ്യസ്വാമി കൊണ്ടുവന്നത്. പ്രോസിക്യൂഷൻ നടപടികൾ സ്വീകരിക്കാൻ ചെന്നറെഡ്ഡി അനുവാദവും നല്കി. ഇതിനെതിരെ ജയലളിത സുപ്രീംകോടതിയെ സമീപിച്ചു. ഒപ്പം ചെന്നറെഡ്ഡി തന്നോട് അപമര്യാദയായി പെരുമാറി എന്നുവരെ ജയ തുറന്നടിച്ചു. തമിഴ്മക്കൾ തങ്ങളുടെ കൺകണ്ട അമ്മദൈവത്തിനെതിരേയുള്ള പ്രതിരോധങ്ങളെ വകവച്ചുകൊടുത്തതുമില്ല. തമിഴ് മന്ത്രിസഭയിലെ പ്രതിപക്ഷത്തിന് ഈ സംഭവത്തെ കാര്യമായി ജനങ്ങളിലെത്തിച്ച് വിശ്വസിപ്പിക്കാനുമായില്ല. തനിക്കെതിരായ ആരോപണങ്ങളെ ജയലളിത അതിജീവിക്കുകയും ചെയ്തു. ഇവിടേയും അവസാനിച്ചില്ല. ഇപ്പോൾ തമിഴ്നാട്ടിൽ ഏറ്റവുമധികം ജനസ്വാധീനമുള്ള നടൻ രജനീകാന്ത് ജയലളിതയ്ക്കെതിരേ പടയൊരുക്കം ആരംഭിച്ചിരിക്കുന്നു. രജനി നരസിംഹറാവുവുമായി ചർച്ച നടത്തുകയും ചെയ്തിട്ടുണ്ട്. തമിഴ്നാട്ടിൽ ഇത് സൃഷ്ടിക്കാൻപോകുന്ന രാഷ്ട്രീയ പ്രശ്നങ്ങൾ നാം വരുംനാളുകളിൽ കാണാൻ പോകുന്നതേയുള്ളു.

## അസ്വസ്ഥതയുടെ പഞ്ചാബ്

**ഇ**ന്ത്യൻ ദേശീയതയെ അഗാധമായി മുറിവേല്പിക്കുന്ന നിരവധി സംഭവങ്ങൾ പഞ്ചാബ് എന്ന സംസ്ഥാനത്ത് അരങ്ങേറിയിട്ടുണ്ട്. ഭീകര പ്രവർത്തനത്തിന്റേയും രക്തച്ചൊരിച്ചിലിന്റേയും നിരവധി ദൃശ്യങ്ങൾ ഈ സംസ്ഥാനം മുഖാമുഖം കണ്ടിരിക്കുന്നു.

കുറേ വർഷങ്ങൾക്കുമുൻപ് നാം ദിനംപ്രതി കേൾക്കുമായിരുന്നു പഞ്ചാബിലൊഴുകുന്ന രക്തപ്പുഴയെക്കുറിച്ച്. പക്ഷേ കഴിഞ്ഞ കുറെ വർഷങ്ങളായി ഇതിനൊരാശ്വാസം വന്നിരുന്നതാണ്. ബിയാന്ത്സിംഗ് മുഖ്യമന്ത്രിപദമേറ്റശേഷം ഭീകരപ്രവർത്തകരെ അമർച്ച ചെയ്യുന്നതിനുള്ള ശ്രമങ്ങൾ ജാഗ്രതയോടെ നടന്നിരുന്നു. അതൊക്കെയും ശമിപ്പിച്ചുകൊണ്ട് ആഗസ്റ്റ് ഒടുവിൽ ബിയാന്ത് സിംഗ് തന്റെ ഔദ്യോഗിക കൃത്യനിർവ്വഹണം കഴിഞ്ഞു മടങ്ങവേ മനുഷ്യബോംബിന്റെ ആക്രമണത്തിൽ കൊല്ലപ്പെട്ടു. ഡി.ജി.പി.കെ.പി.എസ്.ഗില്ലാണ് മനുഷ്യബോംബാണ് മരണകാരണമെന്നു സ്ഥിരീകരിച്ചത്. ഹൈദരാബാദിലെ സെന്റർ ഫോർ സെല്ലുലാർ ആന്റ് മോളിക്യുലാർ ബയോളജി ദിൽവാർ സിംഗാണ് ബിയാന്ത് സിംഗിനെ കൊലപ്പെടുത്തിയതെന്ന് സ്ഥിരീകരിച്ചിട്ടുമുണ്ട്.

## അവിശുദ്ധമായ അന്വേഷണങ്ങൾ

**ഒ**റീസ്സാ രാഷ്ട്രീയം ഒരു ഫലിത ചലച്ചിത്രംപോലെയാകുന്ന കാഴ്ച നിരവധിയാണ്. ഒരു മന്ത്രിസഭ അധികാരത്തിൽ നിന്നിറങ്ങുമ്പോൾ തൊട്ടുമുമ്പുണ്ടായിരുന്ന മന്ത്രിസഭയിലെ മന്ത്രിമാർക്കെതിരേ അഴിമതിയാരോപണങ്ങൾ കൊണ്ടുവരുകയും അന്വേഷണം നടത്താൻ ഉത്തരവിടുകയും ചെയ്യും. പതുക്കെ അന്വേഷണം പതിവു ശൈലിയിൽ ഒടുങ്ങുകയും ചെയ്യും. അതുതന്നെയാണ് ബിജു പട്നായിക് അധികാരമേറ്റപ്പോഴും സംഭവിച്ചത്.

തൊട്ടുമുന്നേ ഭരിച്ചിരുന്ന ജെ.ബി. പട്നായിക്കിന്റെ മന്ത്രിസഭയിലെ പത്തോളം മന്ത്രിമാർക്കെതിരേ ബിജുപട്നായിക്ക് അന്വേഷണത്തിന് ഉത്തരവിട്ടു. ഇതുതന്നെ വർഷങ്ങൾക്കു മുൻപ് ജെ.ബി. പട്നായിക്കും ചെയ്തിരുന്നു. ഈ രീതിയിൽ നിഷ്പക്ഷതയുടെ സാന്നിദ്ധ്യമില്ലാതാക്കുകയാണ് ഇന്ത്യൻ രാഷ്ട്രീയം. വസ്തുനിഷ്ഠമല്ലാത്ത ആരോപണങ്ങൾ പരസ്പരം ഉയർത്തി ജനതയെ ബാധിക്കുന്ന യഥാർത്ഥ പ്രശ്നങ്ങൾ തമസ്കരിക്കുകയാണ് ഇന്ത്യൻ സംസ്ഥാനങ്ങളിലെ രാഷ്ട്രീയക്കാർ. അവരെ തിരിച്ചറിയുക, ജനങ്ങളുടെ ആവശ്യമാകാതെ നമ്മുടെ രാഷ്ട്രീയരംഗവും അധികാരരംഗവും സംശുദ്ധമാകില്ല.

## അഴിക്കുള്ളിലായ താരം

**ബോം**ബെയിൽ നടന്ന കലാപവുമായി ബന്ധപ്പെട്ട് ടാഡ നിയമപ്രകാരം കുറ്റമാരോപിച്ച് നിരവധിപേരെ ജയിലഴിക്കുള്ളിലാക്കി. ലൈസൻസില്ലാതെ AK 47 തോക്ക് കൈവശം വച്ചതിന്റെ പേരിൽ പ്രശസ്ത ഹിന്ദി ചലച്ചിത്രതാരം സഞ്ജയ്ദത്തിനേയും അറസ്റ്റ് ചെയ്തു. കോൺഗ്രസ്സ്പക്ഷത്തെ ശക്തനായിരുന്ന സുനിൽദത്തിന്റെ മകനാണ് സഞ്ജയ്ദത്ത്. അദ്ദേഹത്തെ അറസ്റ്റ് ചെയ്തതുമുതൽ അതൊരു വൻ വാർത്തയാകുകയും ചെയ്തു. ഒടുവിൽ പവാർ സ്ഥാനമൊഴിഞ്ഞ് ബി.ജെ.പി-ശിവസേന സഖ്യം അധികാരത്തിലെത്തിയശേഷം സഞ്ജയ്ദത്തിനെ മോചിപ്പിക്കാനുള്ള ശ്രമങ്ങൾ സജീവമായി നടന്നു.

അടുത്തിടെ ജയിൽവിമോചിതനായ സഞ്ജയ്ദത്ത് ദൈവദർശനം നടത്തുന്ന പ്രതീതിയോടെ ബാൽതാക്കറെയെ കാണാനെത്തി അനുഗ്രഹം നേടി. ഇത് കോൺഗ്രസ്സിന് ക്ഷീണം നല്കുന്ന സംഭവമാക്കി മാറ്റാൻ താക്കറേയ്ക്ക് തന്ത്രപൂർവ്വം കഴിയുകയും ചെയ്തു. ഇനിയും ഈ താരം രാഷ്ട്രീയത്തിൽ സജീവമാകുന്നത് പ്രതീക്ഷിക്കുകയാണ് മഹാരാഷ്ട്രയിലെ ജനങ്ങൾ.



*സലിൽ ചൗധരി*

## മൊറാർജി ദേശായിയുടെ മരണം

**ഇ**ന്ത്യൻ രാഷ്ട്രീയത്തിലെ അതികായന്മാരിലൊരാളായിരുന്ന ശ്രീ.മൊറാർജി ദേശായി അന്തരിച്ചു. 100 വയസ്സായിരുന്നു അദ്ദേഹത്തിന്.

സ്വാതന്ത്ര്യസമരത്തിൽ സജീവമായ സംഭാവനകൾ നല്കിയ മൊറാർജിദേശായി ഇന്ത്യൻ പ്രധാനമന്ത്രിയായി ഉയർന്നതിനു പിന്നിൽ ത്യാഗങ്ങളുടെ നിരവധി അനുഭവങ്ങളുണ്ടായിരുന്നു. കഴിഞ്ഞ കുറേ വർഷങ്ങളായി അദ്ദേഹം രോഗബാധിതനായിരുന്നു. ശവസംസ്കാരം അഹമ്മദാബാദിൽ വച്ചു നടന്നു. ദേശായിയുടെ അന്ത്യാഭിലാഷം അനുസരിച്ച് ചിതാഭസ്മം സബർമതിയിൽ ലയിപ്പിച്ചു.



## ഏകീകൃത സിവിൽ കോഡ്

**രാ**ജ്യത്തെ സർവ്വ പൗരന്മാർക്കും ബാധകമാകുന്ന രീതിയിൽ ഒരു ഏകീകൃത സിവിൽ നിയമം നടപ്പിലാക്കാൻ സുപ്രീം കോടതി കേന്ദ്രഗവൺമെന്റിനോട് ആവശ്യപ്പെട്ടു: മേയ് 10-ന്. ജസ്റ്റീസ് കുൽദീപ് സിംഗും, ആർ.എം.സഹായിയും ഉൾപ്പെട്ട ഡിവിഷൻ ബഞ്ചാണ് സുപ്രധാനമായ ഈ വിധി കേന്ദ്രഗവൺമെന്റിനെ അറിയിച്ചത്. ഭരണഘടനയുടെ 44-ാം വകുപ്പ് അനുസരിച്ചുള്ള ബാദ്ധ്യത നിറവേറ്റുന്നതിൽ തുടർച്ചയായി വന്ന ഗവൺമെന്റുകൾ പരാജയപ്പെട്ടതായും അലംഭാവം കാണിച്ചതായും കോടതി കുറ്റപ്പെടുത്തി. ഈ നിയമം നടപ്പിലാക്കുകവഴി പൗരബോധത്തെ സത്യസന്ധതയുടെ വഴിയിലേക്കു നയിക്കുകയാണ് കോടതിയുടെ ലക്ഷ്യം.

## മതേതരത്വത്തിനേറ്റ മുറിവ്

**കാ**ശ്മീരിൽ അറുന്നൂറോളം വർഷം പഴക്കമുള്ള ചരാർ-ഇ-ഷെറീഫ് എന്ന പള്ളി പൊളിച്ചു. ഇതിനുപിന്നിൽ പാകിസ്ഥാൻ നിയോഗിച്ച ചാവേർ ഭീകരരാണ് പ്രവർത്തിച്ചത്. ഇതുമായി ബന്ധപ്പെട്ട് സൈന്യവും ഭീകരരും ഏറ്റുമുട്ടി. നിരവധിപേർ മരണപ്പെട്ടു. ഗ്രീൻമോസ്കും, ഭണ്ഡാരപ്പുരയും ഏതാണ്ട് പൂർണ്ണമായി കത്തിനശിച്ചു.

'ദൗത്യം പൂർത്തിയായിരിക്കുന്നു' അഫ്ഘാൻ കൂലിപ്പടയാളി മസ്ത്ഗുൽ പാകിസ്ഥാൻ ചാരസംഘടനയ്ക്ക് അയച്ച സന്ദേശമാണിത്. പാകിസ്ഥാൻ, പള്ളി പൊളിക്കൽ സംഭവത്തിൽ നിന്നും മുതലെടുപ്പു നടത്താനാണു ശ്രമിച്ചത്. ഈ രീതിയിൽ ഇന്ത്യയുടെ മതേതരത്വത്തെ അസ്വസ്ഥമാക്കുന്ന പ്രവർത്തനങ്ങൾ വർദ്ധിച്ച വർഷമാണ് നാം പിന്നിടുന്നത്. കാശ്മീരിൽ നടക്കുന്ന ഭീകര പ്രവർത്തനത്തിൽ പാകിസ്ഥാനുള്ള പങ്ക് നിർണ്ണായകമാണ്. ചരാർ-ഇ-ഷെറീഫ് പള്ളി തകർത്ത മേയ് 13-ന് ആസൂത്രിതമായ പല നീക്കങ്ങളും നടന്നതായി അന്വേഷണത്തിൽ തെളിഞ്ഞിട്ടുണ്ട്.

ഇന്ത്യയുടെ സുസ്ഥിരതയെ തകർത്തു നശിപ്പിക്കുന്ന ഇത്തരം ദുരന്തങ്ങൾ സൃഷ്ടിക്കാതെ ഒരു വർഷം പിന്നിടാൻ നമുക്കെന്നാണ് കഴിയുക.



*ചരാർ-ഇ-ഷെരീഫ്*

## ടാഡ പിൻവലിച്ചു

**ഭീ**കരപ്രവർത്തനത്തെ തടയുന്നതിനായി കേന്ദ്രഗവൺമെന്റ് കൊണ്ടുവന്ന ടാഡ നിയമം പിൻവലിക്കാൻ നിശ്ചയിച്ചു. ടാഡ നിയമത്തിനെതിരേ രാജ്യത്തു പ്രതിഷേധമുയരുകയും അർഹിക്കാത്തവർ പലരും ഈ നിയമപ്രകാരം ശിക്ഷയനുഭവിക്കുകയും ചെയ്തു. മെയ് 23-ന് ടാഡ നിയമത്തിന്റെ കാലാവധി അവസാനിച്ചു. ഇനി മറ്റൊരു നിയമം നടപ്പിലാക്കുമെന്നാണ് ഗവൺമെന്റ് പ്രഖ്യാപിച്ചത്. കുറ്റവാളികളെ ശിക്ഷിക്കുന്ന ഒരു നിയമം നടപ്പിലാക്കാൻ ഗവൺമെന്റിനു കഴിയുമെന്നു പ്രത്യാശിക്കാവുന്ന ഒരവസ്ഥയല്ല ഇന്ന് ഇന്ത്യയിൽ നിലനില്ക്കുന്നത്.

## നാഷണൽ ഫിലിം അവാർഡ്

**മി**കച്ച ഫീച്ചർ ഫിലിമിനുള്ള അവാർഡ് ഉനിഷെ ഏപ്രിൽ എന്ന ബംഗാളി സിനിമ നേടി. ജാനു ബറുവയാണ് മികച്ച സംവിധായകൻ. ഖഗൊറൊളായി ബഹാദൂറാണ് അവാർഡ് നേടിക്കൊടുത്ത ചിത്രം. മലയാള സിനിമ ഒൻപത് അവാർഡുകൾ നേടി. ഹരികുമാറിന്റെ സുകൃതമായിരുന്നു മികച്ച മലയാള ചലച്ചിത്രം. എം.ടി മികച്ച തിരക്കഥാകൃത്തായി തിരഞ്ഞെടുക്കപ്പെട്ടു. ഷാജി. എൻ. കരുൺ സംവിധാനം ചെയ്ത സ്വം സ്പെഷ്യൽ ജൂറി അവാർഡ് നേടി. ഭരത് ഗോപിയുടെ 'അഭിനയം അനുഭവം' എന്ന ഗ്രന്ഥം മികച്ച ചലച്ചിത്രകൃതിക്കുള്ള അവാർഡ് നേടി. സാങ്കേതിക മികവുള്ള ചിത്രമായി തിരഞ്ഞെടുക്കപ്പെട്ടത് തേന്മാവിൻകൊമ്പത്ത് എന്ന സിനിമയാണ്.

## രാജീവ്ഗാന്ധി-ജെയിൻ കമ്മിഷൻ

**മു**ൻ പ്രധാനമന്ത്രി രാജീവ്ഗാന്ധിയുടെ മരണം നടന്നിട്ടു നിരവധി വർഷങ്ങളായിരിക്കുന്നു. പക്ഷേ. ഇതുവരെയും അന്വേഷണം ആശാവഹമായ രീതിയിൽ നടക്കുന്നില്ല എന്നതാണ് സത്യം. ജെയിൻ കമ്മിഷൻ നടത്തിവരുന്ന അന്വേഷണം നിരവധി ഉന്നതരെ പ്രതിക്കൂട്ടിലാക്കുമെന്നാണ് വാർത്ത. ശരത്പവാറിന്റെയും ചന്ദ്രസ്വാമിയുടെയും മറ്റും പേരുകൾ അന്വേഷണക്കമ്മിഷനു മുന്നിൽ സജീവമായി എത്തിയിട്ടുണ്ട്. മാത്രമല്ല, രാജീവ്ഗാന്ധിയുടെ മരണത്തിനു പിന്നിൽ ഇന്ത്യൻ രാഷ്ട്രീയത്തിലെ ഉന്നതരായ പലരും ബന്ധപ്പെട്ടിട്ടുള്ളതായാണ് ജെയിൻ കമ്മിഷനു മുന്നിൽ ചിലർ മൊഴി നല്കിയിരിക്കുന്നത്. ഇതുണ്ടാക്കാൻ പോകുന്ന ഇന്ത്യൻ രാഷ്ട്രീയത്തിന്റെ ഭാവമാറ്റങ്ങൾ നാം വരുംനാളുകളിൽ കാണാൻ പോകുന്നു.

## രാജൻപിള്ളയുടെ മരണം

**സിം**ഗപ്പൂരിൽ സ്വന്തമായി ബിസിനസ്സ് സാമ്രാജ്യം കെട്ടിപ്പടുത്ത രാജൻപിള്ളയ്ക്കെതിരേ ഉത്തരേന്ത്യൻ ലോബി ശക്തമായി പ്രവർത്തിച്ചിരുന്നു. ഒടുവിൽ നിയമപരമായ ചില കുരുക്കുകളിൽനിന്നും രക്ഷ നേടാനായി രാജൻപിള്ള സിംഗപ്പൂരിൽനിന്നും ഇന്ത്യയിലേക്കു കടന്നു. പക്ഷേ, തങ്ങൾക്കുമേൽ വളരുകയും ലോകവിപണിയിൽത്തന്നെ ശ്രദ്ധേയനാകുകയും ചെയ്ത രാജൻപിള്ളയെ അധികാരത്തിന്റെ പിൻബലത്തിൽ പരാജയപ്പെടുത്താൻ ഉത്തരേന്ത്യയിലെ കച്ചവടപ്രമാണിമാർ ശ്രമിച്ചു. തിഹാർ ജയിലിൽ ക്രൂരമായ പീഡനമാണ് രാജൻപിള്ള അനുഭവിച്ചത്. ജൂലൈ 7-നു രാത്രിയിൽ തിഹാർ ജയിലിൽവച്ചു വൈദ്യപരിശോധന കിട്ടാതെ രാജൻപിള്ള മരിച്ചു. ഇത് ഇന്ത്യൻ നീതിവ്യവസ്ഥയുടെ അർത്ഥമില്ലായ്മയിലേക്കു വിരൽചൂണ്ടിയ സംഭവമായിരുന്നു.

അരനൂറ്റാണ്ടിലധികം സിനിമാലോകത്തിനു നല്കിയ സംഭാവനകൾ പരിഗണിച്ച് ദിലീപ്കുമാറിനു ഫാൽക്കെ അവാർഡ് നല്കി. ദിലീപ്കുമാറിന്റെ അഭിനയസിദ്ധി 'ജ്വാർഭാട്ട' എന്ന ചിത്രത്തിലാണ് ആരംഭിച്ചത്.

(ശേഷം 49-ാം പേജിൽ)

# കേരളം പിന്നെയും വഴിത്തിരിവിൽ

**ഐ**.എസ്.ആർ.ഒ ചാരവൃത്തി കേസ് സൃഷ്ടിച്ച കോളിളക്കത്തോടെയാണ് കേരളം പുതുവർഷത്തെ എതിരേറ്റത്. ഈ സംഭവം രാഷ്ട്രീയമായ നിരവധി ചലനങ്ങൾക്ക് കാരണമായി. രമൺ ശ്രീവാസ്തവ എന്ന പൊലീസ് മേധാവിക്കെതിരേയുള്ള ആരോപണത്തിൽ അർത്ഥമില്ലായ്മയാണുള്ളതെന്നു പ്രഖ്യാപിച്ച സി.ബി.ഐയുടെ നിലപാടിൽ ഹൈക്കോടതി അതൃപ്തി പ്രകടിപ്പിച്ചു. ഇതോടെ പ്രതിസന്ധിയുടെ ഒന്നാം കാലം ആരംഭിച്ചു.

തൊട്ടടുത്ത ദിവസം അന്ന് മുഖ്യമന്ത്രിയായ കെ. കരുണാകരന്റെ വിശ്വാസ്യത തകർന്നതായി ഉമ്മൻ ചാണ്ടി പ്രസ്താവിച്ചു. കുഞ്ഞാലിക്കുട്ടി, കെ.എം.മാണി എന്നിവർ ഉമ്മൻചാണ്ടിയുമായി രഹസ്യ ചർച്ച നടത്തുകയും ചെയ്തു. സംഭവം കലുഷമാകുന്നു എന്നു മനസ്സിലാക്കിയ ഉന്നത ഐ.ബി റിപ്പോർട്ട് കോടതിയിലെത്താതിരിക്കാനുള്ള തീവ്രശ്രമം ആരംഭിച്ചു. കെ.കരുണാകരനെതിരേ ജീവമായ വിശനങ്ങൾ ഉർന്നുവന്നു. ...ൻ ഇതിലൊ... പങ്കാളിയ...ന്നും ഒരുതര...ം താൻ മു...തിപദം ഒഴി...ല്ല എന്നും ക...ണാകരൻ പല...വണ്ണ പ്രസ്താവിച്ചു. കേരള രാഷ്ട്രീയത്തിൽ അതികായനായി നിലനിന്ന കരുണാകരന്റെ നില പരുങ്ങലിലാകാൻ തുടങ്ങുന്നതിന്റെ സൂചനകളാണ് ജനുവരി ആദ്യംതന്നെ കണ്ടുതുടങ്ങിയത്.

## രാഷ്ട്രീയം

**ഫെ**ബ്രുവരി പകുതിയിൽ ഇടതുപക്ഷം കരുണാകരന്റെ ഗവൺമെന്റിനെതിരേ അവിശ്വാസപ്രമേയം കൊണ്ടുവന്നു. പക്ഷേ ഭരണപക്ഷത്തെ എതിർപ്പൊന്നും കണക്കാക്കാതെ സർവ്വ കക്ഷികളും കരുണാകരനെതിരെയുള്ള അവിശ്വാസപ്രമേയത്തെ പരാജയപ്പെടുത്താൻ അണിനിരന്നു. അൻപതിനെതിരെ എൺപത്തേഴു വോട്ടുകൾക്ക് പ്രതിപക്ഷം കൊണ്ടുവന്ന അവിശ്വാസപ്രമേയം പരാജയപ്പെടുത്തി. സുധീരൻ വോട്ടെടുപ്പിൽ പങ്കെടുക്കാതെ തന്റെ നിലപാട് വ്യക്തമാക്കി. ഇവിടെ വ്യക്തമായും രാഷ്ട്രീയ മത്സരമാണു നടന്നത്. ഇടതുപക്ഷത്തിനൊപ്പം നില്ക്കാൻ കരുണാകര ശത്രുപാളയം തയ്യാറായില്ല. എങ്കിലും അസ്വസ്ഥതകൾ തുടരുകതന്നെ ചെയ്തു. എ.കെ. ആന്റണി മുഖ്യമന്ത്രിയായി അവരോധിതനാകുമെന്ന അഭ്യൂഹം ശക്തിയായി ഉയർന്നു.

**ഏ**റെ നാളായി തുടർന്നുവന്ന രാഷ്ട്രീയ അനിശ്ചിതത്വം അവസാനിപ്പിച്ചുകൊണ്ട് കെ. കരുണാകരൻ മുഖ്യമന്ത്രിസ്ഥാനം രാജിവച്ചു. 1991 ജൂണിലാണ് അദ്ദേഹം മുഖ്യമന്ത്രിപദമേറ്റെടുത്തത്. തിരുവനന്തപുരത്തു നടന്ന കോൺഗ്രസ്സ് പ്രവർത്തകരുടെ സമ്മേളനത്തിലാണ് കരുണാകരൻ രാജി തീരുമാനം അറിയിച്ചത്. കുലദ്രോഹികളെന്നും, നപുംസകങ്ങളെന്നും മറ്റും തനിക്കെതിരേ വിമതനീക്കം നടത്തിയവരെ കരുണാകരൻ വിശേഷിപ്പിച്ചു. അങ്ങനെ കരുണാകരനെതിരേ ഉയർന്നുവന്ന ജനരോഷം ഒരു പരിധിവരെയെങ്കിലും രാജിയോടെ സമാപിച്ചു.


കരുണാകരൻ


എ.കെ. ആന്റണി

**എ**.കെ. ആന്റണി കേന്ദ്രമന്ത്രിപദമൊഴിഞ്ഞശേഷം ശ്രദ്ധ കേരള രാഷ്ട്രീയത്തിലേക്ക് കേന്ദ്രീകരിച്ചു. ഈ അവസരത്തിൽ കരുണാകരനെതിരെ നിരവധി ആരോപണങ്ങൾ ഉയർന്നുവരികയായിരുന്നു. റാവുവിന്റെ അനുഗ്രഹത്തോടെ എ.കെ. ആന്റണി മുഖ്യമന്ത്രിയായി കേരളത്തിലെത്തി. തന്റെ തട്ടകത്തിൽ കയറിവന്ന ആന്റണിയെ ഒരർത്ഥത്തിലും കരുണാകരൻ അംഗീകരിച്ചില്ല എന്നതാണ് സത്യം. സത്യപ്രതിജ്ഞാ സമയംതന്നെ മാറ്റിവയ്ക്കുന്ന തരത്തിൽ കരുണാകരൻ തന്റെ വ്യക്തിപ്രഭാവം പ്രകടമാക്കാൻ തുടങ്ങി. പക്ഷേ അതൊന്നും അത്ര ഗൗരവമായെടുക്കാതെ തന്നെ നിയോഗിച്ച കർമ്മം നിറവേറ്റാനുള്ള പുറപ്പാടാണ് ആന്റണി നടപ്പിൽ വരുത്താൻ ശ്രമിച്ചത്.

'ഞാൻ ഇവിടെ ആരോടും ഏറ്റുമുട്ടാനല്ല വന്നിട്ടുള്ളത്. എല്ലാവരോടും സഹകരണമാണ് എന്റെ ലക്ഷ്യം.' ആന്റണി സ്വീകരണ സമ്മേളനത്തിൽ ഇങ്ങനെ പറഞ്ഞു. ആർഭാടരഹിതമായ ഒരു ഭരണം ആന്റണി കേരളത്തിലെ ജനങ്ങൾക്ക് വാഗ്ദാനം ചെയ്തു. പക്ഷേ കരുണാകരവിഭാഗത്തിൽനിന്നും കടുത്ത എതിർപ്പാണ് ഓരോ നിമിഷവും ആന്റണി നേരിട്ടത്. എങ്കിലും അത്യധികം പ്രതീക്ഷ നല്കി, ആന്റണി ഭരണമാരംഭിച്ചു.

**മ**ൻമോഹൻസിംഗ് കേന്ദ്രത്തിൽ കാണിച്ചതുപോലെയുള്ള മായാജാലങ്ങളൊന്നും കേരള ബഡ്ജറ്റിൽ കാണാനായില്ല. മാർച്ച് 24-ന് കേരള നിയമസഭയിൽ 90 കോടി രൂപയുടെ പുതിയ നികുതി നിർദ്ദേശങ്ങളും 60 കോടി രൂപയുടെ നികുതിയിളവും പ്രഖ്യാപിക്കുന്ന ബഡ്ജറ്റ് അവതരിപ്പിക്കപ്പെട്ടു. സാധാരണക്കാരെ പാടേ അവഗണിച്ചുകൊണ്ടുള്ളതാണ് കേരളാബഡ്ജറ്റെന്ന് പ്രതിപക്ഷം ആരോപണം ഉന്നയിച്ചു. നാളികേര കർഷകരെ കാർഷിക നികുതിയിൽനിന്നും ഒരു വർഷത്തേക്ക് ഒഴിവാക്കിയതു മാത്രമാണ് ബഡ്ജറ്റിലെ ആശാവഹമായ ഭാഗം. ബാക്കിയൊക്കെയും അധികം സംതൃപ്തി നല്കുന്നവയല്ല. പൊതുവിൽ കേരള ബഡ്ജറ്റിനു പിന്നിൽ ദീർഘവീക്ഷണമില്ലാത്ത ഒരു മസ്തിഷ്കത്തെയാണ് നമുക്കു കാണാനായത്.

**അ**ഴീക്കോട് എം.എൽ.എയായ ഇ.വി. ജയരാജനെ തീവണ്ടിയിൽ വച്ച് കൊലപ്പെടുത്താൻ ശ്രമം നടന്നു. ഏപ്രിൽ 12-ന് രാജധാനി എക്സ്പ്രസ്സിൽ യാത്ര ചെയ്യുമ്പോഴാണ് കൊലപ്പെടുത്താനുള്ള ശ്രമം നടന്നത്. ഈ സംഭവത്തിനു പിന്നിൽ കോൺഗ്രസ്സുകാരനും കണ്ണൂർ ജില്ലയിലെ കോൺഗ്രസ്സ് നേതാവുമായ സുധാകരനാണുള്ളതെന്ന സംശയം ബലപ്പെട്ടു. മന്ത്രി എം.വി. രാഘവന്റെ പേരും ചിത്രത്തിൽ തെളിഞ്ഞുവന്നു. ഗുണ്ടകളെ നോക്കും കൊടുത്തുവിട്ട് പരസ്പരം പക തീർക്കാൻ ശ്രമിക്കുന്ന മാഫിയാ സംസ്കാരം കേരളത്തിലും വളർത്താൻ ശ്രമിക്കുന്ന 'ആദരണീയരായ' നേതാക്കളെ ഓർത്ത് നമുക്ക് സഹതപിക്കുക.


കമുകറ പുരുഷോത്തമൻ


സി. ഉണ്ണിരാജ

**മ**ന്ത്രിസഭാ വികസനത്തിന്റെ ഭാഗമായി വി.എം. സുധീരൻ, ജി. കാർത്തികേയൻ, കടവൂർ ശിവദാസൻ, ആര്യാടൻ മുഹമ്മദ് എന്നിവരെ തന്റെ മന്ത്രിസഭയിലുൾപ്പെടുത്താൻ ആന്റണി നിശ്ചയിച്ചു. സുധീരന് ആരോഗ്യ വകുപ്പും, കാർത്തികേയന് വൈദ്യുതിയുമാണ് നല്കിയിട്ടുള്ളത്. അഴിമതിയുടേയും, മാഫിയാ സംസ്കാരത്തിന്റേയും പേരുദോഷം വഹിക്കുന്ന മന്ത്രിമാരെ നിലനിർത്താൻ ആന്റണി തീരുമാനിച്ചത് പൊതുവിൽ വിമർശനവിധേയമായി.


മൊയ്തു മൗലവി

**വി**ഴിഞ്ഞം കടപ്പുറം അസ്വസ്ഥതയിലേക്കു കടന്നുപോകാൻ ഗൗരവമായ കാരണങ്ങളൊന്നും വേണ്ട. ചെറിയൊരു പ്രകോപനംതന്നെ മനുഷ്യർ പരസ്പരം കൊന്നൊടുക്കുന്ന അവസ്ഥ സൃഷ്ടിക്കും. മേയ് പകുതിയിൽ ഒരു വള്ളം കടത്തിവയ്ക്കുന്നതുമായി ബന്ധപ്പെട്ട് പൊട്ടിപ്പുറപ്പെട്ട കലഹം രണ്ടുപേരുടെ അപമൃത്യുവിനുവരെ കാരണമായി. മതസ്പർദ്ധനോപകരണങ്ങൾ കത്തിച്ചുനശിപ്പിച്ചു. പരസ്പരം കൊലവിളി വിളിച്ചു മനുഷ്യത്വരഹിതമാകുകയാണ് വിഴിഞ്ഞത്തെ ഒരു വിഭാഗം ജനങ്ങൾ. ഇതിനൊരറുതിയുണ്ടാകണമെങ്കിൽ സ്നേഹത്തിന്റെ തെളിച്ചം ഇവിടുത്തെ ജനങ്ങളുടെ മനസ്സിലേക്കെത്തിക്കേണ്ടതുണ്ട്. അതിനുള്ള ശ്രമങ്ങൾ സാമൂഹ്യപ്രവർത്തകരിൽനിന്നും, നയ രൂപീകരിക്കുന്ന രാഷ്ട്രീയക്കാരിൽനിന്നും ഉണ്ടാകേണ്ടത്.


കെ. ജി. മാരാർ

**മു**ഖ്യമന്ത്രിപദമേറ്റെടുത്ത എ.കെ. ആന്റണി തിരൂരങ്ങാടിയിൽ മത്സരിക്കാൻ നിശ്ചയിച്ചു. എതിർസ്ഥാനാർത്ഥിയായി ഇടതുമുന്നണിയുടെ ഡോ. എൻ.എ. കരീമാണ് മത്സരിച്ചത്. എ.കെ. ആന്റണിക്ക് മുഖ്യമന്ത്രി എന്ന ഇമേജ് തിരൂരങ്ങാടി മണ്ഡലത്തിൽ അനുകൂലമായി പ്രയോജനപ്പെടുത്താൻ സാധിച്ചു. ഇടതുപക്ഷം തുടർന്നുവന്ന കരുണാകര ഭരണത്തിന്റെ നടപടികൾക്കെതിരേ പ്രചാരണം നടത്തി. ഒടുവിൽ 75.83 ശതമാനം പോളിംഗ് തിരൂരങ്ങാടിയിൽ നടന്നു. വോട്ടെണ്ണലിൽ 22161 വോട്ടിന്റെ ഭൂരിപക്ഷത്തിൽ ആന്റണി വിജയിച്ചു. പല ഉപതിരഞ്ഞെടുപ്പിലും തോറ്റ ചരിത്രമായിരുന്നു കോൺഗ്രസിന്. അതിൽനിന്നും വിഭിന്നമായി ആന്റണിയുടെ വിജയം കുറച്ചൊക്കെ കോൺഗ്രസ്സുകാർക്ക് ആശ്വാസം നല്കുന്നതായി.

**ജൂ**ൺ അവസാനമാണ് നിയമസഭാ സബ്ജക്റ്റ് കമ്മിറ്റി ബ്രഹ്മപുരം ഡീസൽ നിലയത്തിന്റെ നിർമ്മാണ പ്രവർത്തനത്തിൽ അഴിമതി നടന്നതായി കണ്ടെത്തിയത്. ഭൂമി അക്വയർ ചെയ്തതുമുതൽ ഫ്രാൻസിൽനിന്ന് ജനറേറ്റർ വാങ്ങിയതിൽ അഴിമതിയുണ്ടെന്നു വ്യക്തമായിട്ടും കാര്യമായ പ്രതിഷേധമൊന്നും ജനങ്ങളിൽ നിന്നുയർന്നില്ല. അഴിമതികൾ ജനങ്ങൾ അംഗീകരിച്ചുകൊടുത്തതുപോലെയാണ് അവരുടെ പ്രതികരണം. ഓരോ പദ്ധതിയിലൂടെയും കോടിക്കണക്കിനു രൂപയാണ് ചിലർ സ്വന്തമാക്കുന്നത്. ഇതിനെയൊന്നും ചോദ്യം ചെയ്യുന്നില്ല എന്നതാണ് ഏറ്റവും വലിയ ദുരന്തം.

**ഇ**ടമലയാർ കേസിൽ മന്ത്രി ആർ.ബാലകൃഷ്ണപിള്ളയ്ക്കെതിരേ ആരോപണമുയർന്നു. ഇതിനെതിരേ പ്രതിപക്ഷം ശക്തമായി പ്രതിഷേധിച്ചെങ്കിലും പിള്ള ആദ്യം അതൊന്നും ഗൗരവമായെടുത്തില്ല. പക്ഷേ പ്രത്യേക കോടതിയുടെ ആരോപണ മുയർന്നതോടെ പിള്ള രാജിവച്ചൊഴിഞ്ഞു. ബാലകൃഷ്ണപിള്ളയ്ക്ക് ശാസിക്കപ്പെട്ട വർഷമായിരുന്നു 1995.



## വേർപാട്

**പ്ര**മുഖ ഗാന്ധിയനും സ്വാതന്ത്ര്യസമര സേനാനിയുമായിരുന്ന ജി.രാമചന്ദ്രൻ അന്തരിച്ചു. നിരവധി വർഷങ്ങളായി കേരളത്തിന്റെ സാമൂഹ്യജീവിതത്തിൽ വിവാദങ്ങളൊന്നും സൃഷ്ടിക്കാതെ നിഷ്കാമമായ പ്രവർത്തനങ്ങളിൽ ഇടപെട്ടുകഴിയുകയായിരുന്നു അദ്ദേഹം. ജി.രാമചന്ദ്രന്റെ ഏറ്റവും വലിയ ആഗ്രഹം തന്റെ അമ്മ കിടന്നുമരിച്ച കട്ടിലിൽത്തന്നെ തന്റേയും അന്ത്യശ്വാസം വരെ പിന്നിടണമെന്നായിരുന്നു. ഈ അഭിലാഷം സാധിച്ച് അദ്ദേഹം കേരളത്തോടു വിടപറഞ്ഞത് ജനുവരിയുടെ ആദ്യപകുതിയിലാണ്.

ഉജ്ജ്വല പണ്ഡിതനും പ്രമുഖ രാഷ്ട്രീയ പ്രവർത്തകനുമായിരുന്ന സി ഉണ്ണിരാജ അന്തരിച്ചു. സി.പി.ഐയുടെ സംസ്ഥാന കൗൺസിൽ അംഗമായിരുന്നു അദ്ദേഹം. 1964-ൽ കമ്മ്യൂണിസ്റ്റു പാർട്ടി പിളർന്നതോടെ ഉണ്ണിരാജ സി.പി.ഐയിൽ ചേർന്നു. 'മൂലധനം' എന്ന ഗ്രന്ഥത്തിന്റെ വിവർത്തനവേളയിൽ അദ്ദേഹം അസി. എഡിറ്ററായി പ്രവർത്തിച്ചു. ലെനിന്റെ തിരഞ്ഞെടുത്ത കൃതികളുടെ എഡിറ്റർ, വേൾഡ് കമ്മ്യൂണിസ്റ്റ് റിവ്യൂവിന്റെ പത്രാധിപസമിതി അംഗം എന്നീ നിലകളിലും അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. ഞാനും നിങ്ങളും, ശാസ്ത്രത്തിന്റെ ദൃഷ്ടിയിൽ, ഭരണകൂടവും വിപ്ലവവും, മതവും മാർക്സിസവും എന്നീ കൃതികൾ സജീവമായി ചർച്ച ചെയ്യപ്പെട്ട ഗ്രന്ഥങ്ങളാണ്.

കേരളത്തിന്റെ ബൗദ്ധിക ലോകത്ത് ഊർജ്ജമാവഹിച്ചു നിലനിന്നിരുന്ന ഉണ്ണിരാജയുടെ വിയോഗം നമ്മെ അത്യധികം വേദനിപ്പിക്കുന്നതായിരുന്നു.

**മ**ഹാപണ്ഡിതനായ ശൂരനാട് കുഞ്ഞൻ പിള്ള മാർച്ച് ആദ്യപകുതിയിൽ അന്തരിച്ചു. ഹൃദയസംബന്ധമായ അസുഖം കാരണമാണ് അദ്ദേഹത്തെ തിരുവനന്തപുരം മെഡിക്കൽ കോളേജിൽ അഡ്മിറ്റു ചെയ്തത് 'വേദാസ് ആന്റ് വേദാന്ത' (ശേഷം 41-ൽ)



എം.പി. നാരായണപിള്ള

# റഷ്യ പഠിപ്പിക്കുന്ന പാഠം



**പോ**ളണ്ടിലെ വിജയത്തിനുശേഷം കമ്മ്യൂണിസ്റ്റുകാർ റഷ്യയിലും ഒന്നാമത്തെ പാർട്ടിയായി തിരിച്ചുവന്നിരിക്കുകയാണല്ലോ. കിഴക്കൻ യൂറോപ്പിലെങ്ങും കമ്മ്യൂണിസത്തിന്റെ കണ്ടകശ്ശനി അവസാനിച്ച പ്രതീതിയാണിന്ന്.

പടിഞ്ഞാറൻ മാധ്യമങ്ങൾ ഇതിനെ ഒരു 'പ്രൊട്ടസ്റ്റ് വോട്ട്' അല്ലെങ്കിൽ 'പ്രതിഷേധപ്രയോഗം' എന്നൊക്കെ ദുർവ്യാഖ്യാനം ചെയ്ത് കൊച്ചാക്കിക്കാണിക്കാൻ മാത്രമാണു ശ്രമിക്കുന്നത്. പൊതുവിൽ ബുദ്ധിപരമായി പിന്നോക്കം കിടക്കുന്നവരാണ് പാശ്ചാത്യർ എന്ന് നമുക്കു പണ്ടേ അറിയാം. തങ്ങൾക്കിഷ്ടമില്ലാത്ത ഒരു യാഥാർത്ഥ്യത്തെ സമചിത്തതയോടെ കാണാൻ കഴിയുന്നിടത്തല്ലേ മനുഷ്യന്റെ ബുദ്ധി നേരാംവഴി പ്രവർത്തിക്കൂ.

റഷ്യയിലെ വോട്ടിങ്ങിന്റെ പാറ്റേൺ പഠിക്കുന്ന കേരളത്തിലെ ഒരു ശരാശരി പഞ്ചായത്ത് മെംബർക്ക് മനസ്സിലാക്കാവുന്നതേയുള്ളൂ റഷ്യൻ തിരഞ്ഞെടുപ്പിന്റെ പാഠങ്ങൾ.

സമൂഹത്തിൽ സാമ്പത്തികമായി ഏറ്റവും താഴെ കിടക്കുന്നവരായിരുന്നു റഷ്യയിൽ കമ്മ്യൂണിസ്റ്റുകാർക്ക് വോട്ടു ചെയ്തത്. കമ്മ്യൂണിസ്റ്റ് ഭരണകാലത്ത് കഷ്ടിച്ചു ജീവിക്കാനുള്ള പെൻഷനും അത്യാവശ്യം ചികിത്സയും ലഭിച്ചിരുന്ന ഇരുപത്തഞ്ചു ശതമാനത്തോളം വരുന്ന ഒരു വിഭാഗം മനുഷ്യർ കമ്പോളവൽക്കരണത്തിന്റെ ഫലമായി പട്ടിണിയിലായി. (രണ്ടാം ലോകയുദ്ധകാലത്ത് സാഹസികതയ്ക്കു നേടിയ മെഡലുകൾ വരെ വിറ്റ് ആഹാരം കഴിച്ചവരുണ്ടിക്കൂട്ടത്തിൽ.) ഉരുൾ പൊട്ടിയപോലത്തെ വിലക്കയറ്റം ക്ളിപ്ത വരുമാനക്കാരെ ഭിക്ഷാംദേഹികളാക്കി മാറ്റി. ഇത്തരം മനുഷ്യർ സ്വന്തം അനുഭവത്തിന്റെ വെളിച്ചത്തിൽ കമ്മ്യൂണിസം തിരിച്ചുവരാൻവേണ്ടി വോട്ടു ചെയ്തതിൽ അദ്ഭുതപ്പെടാനുണ്ടോ.

മുതലാളിത്തം പുനഃസ്ഥാപിച്ചതിന്റെ ഫലമായി റഷ്യ ശരിക്കും പുരോഗമിച്ചത് കൊള്ള, കൊലപാതകം തുടങ്ങിയ ലളിതകലകളിലായിരുന്നു. സൂപ്പർ പവറിലൊന്നായിരുന്ന റഷ്യയുടെ ദേശീയത ചവിട്ടിയരയ്ക്കപ്പെട്ടു.

ഇത്രയൊക്കെയായിട്ടും വ്യക്തമായ ഭൂരിപക്ഷം നേടാൻ എന്തുകൊണ്ട് റഷ്യൻ കമ്മ്യൂണിസ്റ്റു പാർട്ടിക്കു കഴിഞ്ഞില്ല. ഈ തിരഞ്ഞെടുപ്പിന്റെ പാഠം ഉൾക്കൊള്ളാനാഗ്രഹിക്കുന്നവർ അന്വേഷണം ആരംഭിക്കേണ്ടതവിടെയാണ്.

പുതിയ ഭരണഘടനയനുസരിച്ച് പ്രസിഡന്റിന് ഏറെക്കുറെ പരമാധികാരം തന്നെയാണ് റഷ്യയിൽ. വരുന്ന ജൂണിൽ നടക്കാനിരിക്കുന്ന പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ കമ്മ്യൂണിസ്റ്റുകാർക്ക് അധികാരം പിടിച്ചുപറ്റാൻ പറ്റുമോ? ഇപ്പോഴത്തെ വോട്ടിംഗിന്റെ കിടപ്പുവച്ച് അതു സാധിക്കില്ല. മറ്റേതെങ്കിലുമൊക്കെ പാർട്ടികളുമായിട്ടൊത്ത് ഒരു ഐക്യമുന്നണി ഉണ്ടാക്കിയാൽ മാത്രമേ റഷ്യൻ പാർട്ടിക്ക് അധികാരം കിട്ടൂ.

വ്യത്യസ്ത ചിന്താഗതിയുള്ള പാർട്ടികളെ ചേർത്ത് സ്ഥായിയായി നിൽക്കുന്ന ഐക്യമുന്നണിയുണ്ടാക്കുന്ന സാങ്കേതികവിദ്യ ഇനിയും റഷ്യാക്കാർക്കു നേടാൻ കഴിഞ്ഞിട്ടില്ല. ക്രയോജനിക് എൻജിൻ ഉണ്ടാക്കുന്നത്ര എളുപ്പമുള്ള പണിയല്ലിത്. ഈ സാങ്കേതികവിദ്യ നേടിയിട്ടുള്ള ഒരേയൊരു കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം കേരളത്തിലാണ്-സി.പി.ഐ ആയാലും സി.പി.എം. ആയാലും സി.എം.പി ആയാലും. "പള്ളി വേറെ സ്രാങ്കു വേറെ" എന്നുപറയുന്നതുപോലെ "ആദർശം വേറെ ഭരണം വേറെ" എന്ന പ്രായോഗികരാഷ്ട്രീയം പഠിക്കാൻ റഷ്യയിലെ സഖാക്കൾ കേരളത്തിൽ വരണം. ഇവിടത്തെ ഏതെങ്കിലും കമ്മ്യൂണിസ്റ്റുപാർട്ടിയിൽ കുറച്ചുകാലം അപ്രന്റീസ് ഷിപ്പ് നടത്തണം.

ഇതിനു ബംഗാളിൽ പോയാൽ പറ്റില്ല. അവിടെ മാർക്സിസ്റ്റുപാർട്ടിക്കുള്ള സ്വാധീനത്തിന്റെ പകുതിപോലും കേരളത്തിലില്ല. എന്നിട്ടും അവിടെ കാണിക്കുന്നതിന്റെ ഇരട്ടി ജാഡ ഇവിടെ അവർ കാണിക്കുന്നില്ലേ. ഇതാണ് ഇല്ലാത്തതുണ്ടാക്കുന്ന യഥാർത്ഥ മുന്നണി രാഷ്ട്രീയം.

തനിച്ചു മത്സരിച്ചാൽ റഷ്യയിൽ കിട്ടിയതിൽക്കൂടുതൽ വോട്ടുകൾ കമ്മ്യൂണിസ്റ്റുകാർക്ക് കേരളത്തിലും കിട്ടില്ല. പക്ഷെ ഇവിടെ അവർ ഭരണത്തിൽ വന്നും പോയുമിരിക്കും. ഭീതിദമായ പ്രശ്നങ്ങളുടെ പുറത്തുപോലും ജനങ്ങളെ ഇളക്കാൻ റഷ്യയിലെ കമ്മ്യൂണിസ്റ്റുകാർ വിഷമിക്കുമ്പോൾ ഇവിടെ ജനങ്ങളെ ഇളക്കാൻ മാത്രമായി പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. ഇതൊക്കെ അസാമാന്യമായ രാഷ്ട്രീയപാടവം ആവശ്യമുള്ള പരിപാടിയാണ്.

ഇതറിഞ്ഞ് നമ്മുടെ കമ്മ്യൂണിസ്റ്റുപാർട്ടികളും പ്രവർത്തിക്കേണ്ടതല്ലേ? കഴിഞ്ഞ അരനൂറ്റാണ്ടു കാലത്തിനിടയ്ക്ക് നമ്മുടെ നാട്ടിൽ നിന്ന് എത്രയോ കമ്മ്യൂണിസ്റ്റുകാരെ പരിശീലനത്തിനും ചികിത്സയ്ക്കും മറ്റുമായി സോവിയറ്റ് പാർട്ടി അങ്ങോട്ട് കൊണ്ടുപോയിട്ടുണ്ട്. ആ കടം വീട്ടാനായി കുറേപ്പേരെ പരിശീലനത്തിനും പിഴിച്ചിലിനുമായി ഇങ്ങോട്ടു ക്ഷണിക്കേണ്ട അവസരം ഇതല്ലേ.

ഏതായാലും കിഴക്കൻ യൂറോപ്പ് പഠിപ്പിക്കുന്ന ഏറ്റവും വലിയ പാഠം ജനസംഖ്യയിലെ മൂന്നിലൊന്നു വരുന്ന ഒരു വിഭാഗം എക്കാലത്തും കമ്മ്യൂണിസം എന്ന ആദർശത്തിന്റെ അല്ലെങ്കിൽ സംസ്ക്കാരത്തിന്റെ പിന്നാലെ പോകും. അതിനകത്തെ കടുംപിടുത്തങ്ങൾക്ക് അയവു വരുത്തിയാൽ, കാലത്തിനനുസരിച്ച് സ്വയം മാറാനുള്ള സന്നദ്ധത വർദ്ധിച്ചാൽ, ആദർശത്തിലല്പം ഉദാരവൽക്കരണത്തിന് തയ്യാറായാൽ, ഈ മൂന്നിലൊന്നു മാറി അമ്പത്തൊന്നു ശതമാനമാകും. കാരണം, കമ്പോളവൽക്കരണം എന്ന ദുരാഗ്രഹത്തിന്റെ പ്രത്യയശാസ്ത്രത്തിനൊരു പ്രതിപക്ഷം എക്കാലത്തുമാവശ്യമുണ്ട്. കമ്മ്യൂണിസം വരുന്നതിനു മുമ്പ് മതങ്ങൾ ആ കടമ നിറവേറ്റിയിരുന്നു. ഒരു മതമായിട്ടോ സംസ്ക്കാരമായിട്ടോ ഉള്ള കമ്മ്യൂണിസ്റ്റ് വേദാന്തത്തിന്റെ നിലനിൽപ്പിന് ഇനിയും മങ്ങലേറ്റിട്ടില്ലെന്നാണ് റഷ്യയിലെ തിരഞ്ഞെടുപ്പു തെളിയിക്കുന്നത്.





രവി

# രോമശൗര്യം

**തേ**നിടുക്കിൽ ജില്ലാ പൊതുവിജ്ഞാന കാര്യദർശിയായി സ്ഥലം മാറിയെത്തിയ വല്യത്താൻ. ഞാൻ. ഉദ്യോഗക്കയറ്റമല്ലേ. അത് മലമുകളിലേക്കാവട്ടെ എന്നാണ് സർക്കാർ. പക്ഷേ ഈ കാട്ടുമുക്കിൽ എന്തോന്നുണ്ട് കാര്യം. എന്നിട്ടല്ലേ ദർശനം. സത്യം പറയണമല്ലോ, ഈ ഔദ്യോഗിക ഭാഷ്യത്തെക്കൊണ്ട് പൊറുതിമുട്ടിത്തുടങ്ങി.

ആദ്യം തേനിടുക്ക് എന്നുകേട്ടപ്പോൾ ഓർമ്മ വന്നത് ആ ഉഗ്രൻ ഗ്രന്ഥകാരനെയാണ്. ഒളിപ്പിച്ചുവച്ച തേൻഭരണിയിൽ മുക്കി ഒരു ചക്കച്ചുള കുഞ്ചുക്കനും കൊടുക്കുന്ന നേത്യാരമ്മ. അത് ഭാവനാസൃഷ്ടിയാണെങ്കിൽ അതിന്റെ കർത്താവ് ഒരു ഭയങ്കരൻ തന്നെ!

ചെറിയ ഒരു തലക്കനം തോന്നുന്നുണ്ട്. ഇന്നലെ കുടിക്കാൻ കിട്ടിയത് കഞ്ചാവുകലക്കിയ കള്ളാണല്ലോ. പഞ്ചായത്തധികാരിയുടെ വീട്ടിൽ ചെന്നിരുന്നെങ്കിൽ വേറെ വല്ലതും കിട്ടുമായിരുന്നു. പക്ഷേ അയാളുടെ കൂടെ കുടിക്കാൻ വയ്യ. ഒന്നര ബ്രാന്റി, ഒന്നര വിസ്ക്കി, ഒന്നര റം. എല്ലാം എപ്പോഴും കരുതിവെച്ചിട്ടുണ്ടാവും. ഒന്നരവീതം ഒഴിച്ചേ അയാൾ മോന്തൂ, കലർത്തിക്കലർത്തിയേ കഴിക്കൂ. ഒടുക്കം ഛർദ്ദിച്ചാലേ അയാൾക്ക് തൃപ്തിയാവുകയുള്ളൂ. മിനിഞ്ഞാന്നോടെ അവിടെ മദ്യപിക്കാൻ ചെല്ലുന്നത് നിറുത്തി. ആദ്യമായി പോയതും അന്നുതന്നെയായിരുന്നു.

സമനില ഇപ്പോൾ നാട്ടിലുണ്ടാവും. ചീരാപ്പുഞ്ചി. ഒപ്പോസം, കാലഹരി എന്നെല്ലാം പുസ്തകങ്ങൾക്ക് പേരിടുന്നവൻ. ഓംനിപ്പൊട്ടൻ ഓദർ. ഈ തേനിടുക്ക് അവന് ഇഷ്ടമാവാതിരിക്കില്ല. വൈകാതെ രണ്ട് ചങ്ങാതിമാരെയും കൂട്ടി മല കയറിവരാമെന്ന് അവൻ എഴുതിയിട്ട് കാലം കുറച്ചായി. നുകരാൻ തേൻ കരുതിവെച്ചിരിക്കണമെന്നും കൂട്ടിച്ചേർത്തിരുന്നു.

മഴ കാണാൻ ഇവിടെത്തന്നെ വരണമെന്ന് മറുപടി അയച്ചു. മൊൺസൂണുമായി ബന്ധപ്പെട്ട മാനിയ ഉള്ളവർക്കെല്ലാം പറ്റിയ സ്ഥലം. തികച്ചും ഒറ്റപ്പെട്ടുകിട്ടുന്ന ഭൂവിഭാഗം... ഇതുവരെ കണ്ടില്ലെങ്കിലും വിദ്വാൻ നാട്ടിലുണ്ടെന്നറിയാം. രോമമില്ലാതാവുന്നതാണ് പുരോഗമനത്തിന്റെ ലക്ഷണമെന്നും രോമാഞ്ചം പതിവില്ലാത്തതിനാൽ ആ കഞ്ചുകം അണിയാറില്ല താൻ എന്നും നിർവ്വചിച്ച ആന്റി കോൾമയിർ.

പണ്ട് പള്ളിക്കൂടത്തിൽ പഠിക്കുമ്പോൾ ഞാനും ഒരു കഥയെഴുതിയിട്ടുണ്ട് കേട്ടോ. ഒരിക്കൽ ഞാനും വീമ്പടിച്ചു. ആറ്റിൻകരയിലെ പൂതം അഥവാ മഴ. അഥവാ മഴ എന്ന ഭാഗം കേട്ട് അവൻ ചിരിച്ചുചിരിച്ച് പല്ലുതുപ്പി.

അത്ര വലിയ സഞ്ചാരിയൊന്നുമല്ലെങ്കിലും അവൻ അങ്ങനെയാണു ഭാവിക്കുക. ധൃതിയിലോ ത്ധടിതിയിലോ അല്ലെങ്കിൽ തകൃതിയിൽ. സെക്സിലും ബൂസിലും മാത്രമേ ഞാൻ സാവകാശം സമയം ചെലവാക്കുകയുള്ളൂ. ആ വിഷയങ്ങളിൽ ദ്രുതകവനം പാടില്ലെന്നാണ് എന്റെ മുദ്രാവാക്യം.

എപ്പോൾ വേണമെങ്കിലും വീരസ്യം വിളമ്പുന്ന ഒരാളായി ഭൂമിയിൽ അവൻ മാത്രമേ കാണൂ. ദക്ഷിണധ്രുവത്തിനടുത്തായി ഒരു ദ്വീപസമൂഹം വില്ക്കാൻ വെച്ചിരിക്കുന്നു എന്നു കേട്ട് ചെന്നതായിരുന്നു. ഒരിക്കൽ കണ്ടപ്പോൾ അവൻ പറഞ്ഞു, മൂന്നു ദ്വീപുകൾ ഒന്നിച്ചെടുക്കുന്നവർക്ക് ഒരു ആഫ്രിക്കൻ ആന ഫ്രീ. പോയിനോക്കുമ്പോൾ-ഹോ, അവിടെയുമുണ്ടെടാ കുഞ്ചിരോമം!



ഇന്ദ്രപ്രസ്ഥത്തിൽ അവനുമായി ചേർന്നിരുന്ന ഉച്ചകോടികൾ ഒരിക്കലും മറക്കില്ല. തുടങ്ങുമ്പോൾ എനിക്കന്ന് ഇരുപത്തിനാല്, അവന് ഇരുപത്തിയൊന്ന്. അതിനാൽ (?) അവനുമായുള്ളത് ഒരു ഗേ ബന്ധമാണെന്ന് പലരും സംശയിച്ചിരുന്നു. രണ്ട് ആണുങ്ങൾ അത്രയൊന്നും അടുത്തുകൂടാ എന്ന് അവൻ ചൂണ്ടിക്കാണിക്കാറുമുണ്ടായിരുന്നു.

ഛെ. സ്വവർഗ്ഗത്തിൽ എനിക്ക് താത്പര്യമില്ലെടാ. പഫിൻ ബുക്ക് ഒഫ് ഗേ തിയേറ്റർ വായിക്കുമെന്നല്ലേയുള്ളൂ ഞാൻ. കാഴ്ചയിൽ പരുക്കൻ. ചെവിക്കുടയിൽ വരെ രോമം വളർന്നിരിക്കുന്നു. തികഞ്ഞ റ്റോറസ്. സ്ഥൈര്യം, ലൈംഗികവീര്യം, ധൈര്യം. എന്റെ ആണത്തത്തെപ്പറ്റിയാണോ ഹേ സംശയം.

കല്യാണം കഴിഞ്ഞ് കുറേക്കൊല്ലം കടന്നിട്ടും കുഞ്ഞുണ്ടായില്ലല്ലോ എന്നോ. അതിൽ പക്ഷേ വിഷമമൊന്നുമില്ല. എപ്പോഴോ ആരോ ഒന്നൊന്നരവർഷം കിണഞ്ഞുശ്രമിച്ചിട്ടും ഗർഭം ധരിക്കാത്തതിന്റെ സങ്കടം പറഞ്ഞപ്പോൾ ഞാൻ ചിരിച്ചു. ഇവിടെ ഏതാനും നൂറ്റാണ്ട് കഴിഞ്ഞിട്ടും യാതൊരു കുലുക്കവുമില്ല, എന്നിട്ടല്ലേ. അങ്ങനെ കാച്ചിവിടുന്നവനാണ് ഞാൻ. എന്തോന്ന് സന്താനം. എനിക്കിപ്പോൾ എന്താണ് ഒരു കുഴപ്പം. ബീജമോ എന്തോ എണ്ണം കുറവായിരിക്കാം. പക്ഷേ അതിലാണോ ആണത്തം. പറയുക, വെള്ളപോക്കിലാണോ സ്ത്രീത്വം കിടക്കുന്നത്, ങ്ഹേ?

എല്ലാവരും അനുകമ്പയോടെ നോക്കുന്നതാണ് സഹിക്കാൻ വയ്യാത്തത്. സമനില മാത്രം കളിയാക്കും. നീ എന്ത് വീരശൂരനായിട്ടെന്താണെടാ കാര്യം.

എടാ. നിനക്കൊരു തന്തയാവാൻ കഴിഞ്ഞോ. തന്ത യില്ലാത്തവനല്ല. തന്തയുമല്ല.

ഛാ. എന്റെ അച്ഛനാരാണെന്ന് നിനക്കറിയാമോ?

പോടാ. നല്ല തന്തയ്ക്കും തള്ളയ്ക്കും പിറന്നവൻ എന്നെല്ലാം ഉദ്ഘോഷിക്കുക സാധാരണക്കാരാണ്

അവൻ സമനില മാത്രം ഉദ്ഘോഷിക്കുകയായിരുന്നു. ഓർത്തുനോക്കിയാൽ അവനേ അത്രയ്ക്ക് പരിഹസിക്കാനുമില്ല. ഉദരനിൻ ഒരു കുഞ്ഞ് എന്ന് സർക്കാർ. ആണിനോ ഒരു ഞാൻ എന്ന് അവന്റെ ബദൽ

റോഡിന്റെകിലേക്ക് സ്ഥലംമാറി പോവുകയാണെന്നറിഞ്ഞപ്പോൾ പലർക്കും അതിൽ സന്തോഷം തോന്നി. ജോലിത്തിരക്കുണ്ടാവില്ല. ഉച്ചകോടിയും നടക്കില്ല. ചെലവഴിച്ചുതീർക്കാൻ ധാരാളം നേരം. കുറേ ഏക്കർ നിലംവാങ്ങി വല്ല കഞ്ചാവുകൃഷിയോ മറ്റോ ചെയ്യണം. ആരോ പറഞ്ഞതുപോലെ സർക്കാർ സ്വന്തം നിലയിൽ കഞ്ചാവുകൃഷി ചെയ്യാത്തതും ലാഭം കൊയ്യാത്തതും സർക്കാരിന്റെ കുറ്റം. കുറച്ചുകാലം കൂടി കഴിഞ്ഞ് സ്വകാര്യ കൃഷി വ്യാപകമായാൽ ഒരു തറവില/താങ്ങുവിലയൊക്കെ നിശ്ചയിക്കാൻ മുൻകൈയെടുക്കുന്നത് സദാചാരവകുപ്പുമന്ത്രിയായിരിക്കട്ടെ

പിശ്മിരസായനം എന്നൊരു വ്യവസായം തുടങ്ങുന്നതിനെപ്പറ്റി സമനില പറയുമായിരുന്നു. തവിട്ടുനിറമായ നമുക്കു താഴെയുള്ളവരെ അധിക്ഷേപിക്കാവുന്നതാണ് എന്നു വർണ്ണച്ചുരുക്കം. ഒരു വംശത്തെയങ്ങ് പുച്ഛിച്ചുതള്ളാം. കരിങ്കുരങ്ങു രസായനത്തിൽ കരിങ്കുരങ്ങില്ല എന്നതുപോലെ പിശ്മിരസായനത്തിൽ പിശ്മിയും കാണില്ല. കരുത്തു വർദ്ധിപ്പിക്കുന്ന പ്രാശമാണെന്നുമാത്രം. പരസ്യം വായിച്ച് ഇതിനെല്ലാം തങ്ങൾക്കേ അവകാശമുള്ളൂ എന്നുചൊല്ലി കുക്ളുസ്ക്ളാൻ ഇടപെടാതിരിക്കുന്നിടത്തോളം, നമ്മുടെ സമനില ഭദ്രം.

രസായനമല്ലെങ്കിൽ ബുഷ്വാ എന്ന് ഒരു മാസിക തുടങ്ങണം. എന്തിന് നെറ്റി ചുളിക്കുന്നു? വൃത്തിയായി തിന്നാനും കുടിക്കാനും ഉള്ളവൻ എന്നേ ആ വാക്കിന് അർത്ഥമുള്ളൂ. ഉച്ചരിക്കാൻ രസമുള്ള ഒരു വാക്കിനെ തെറ്റായ ധ്വനിയോടെ ഉപയോഗിച്ചുപയോഗിച്ച് നമ്മൾ കോലം കെടുത്തി. പോരെങ്കിൽ പെറ്റി ബൂർഷ്വാ എന്ന് മറ്റൊരു വാക്കുംകൂടി കണ്ടുപിടിച്ചു. ബൂർഷ്വാ എന്നത് ഏറ്റവും മോശം ശകാരമായി ധരിച്ചിരിക്കുന്ന ഇവിടെത്തന്നെ ആ പേരിൽ ഒരു മാസിക തുടങ്ങണം സഖാവേ

ബുഷ്വാ എന്നാൽ ഒരു വർഗ്ഗം എന്നതിനെക്കാൾ ഒരു അഭിരുചിയോ എന്തെല്ലാമോ ആണ് സമനില മേശമേൽ ഊന്നിപ്പറഞ്ഞു. ഇവിടെ പെറ്റി കോട്ടെന്ന് സ്വയം വിമർശിച്ച് വിലസിയിരുന്ന ഇടത്തരക്കാരില്ലേ. അവരെക്കൊണ്ടു നമുക്ക് ചെലവ്പ്പിക്കണം

അതിന് നിനക്കവിടെ നേരം വെളുപ്പിക്കാൻ നി വേറെ വഴി നോക്കിക്കോ

പാർക്കലാം. പഞ്ചാംഗം

പണ്ടൊരിക്കൽ കുന്നുമ്പലെണ്ണം ... ശേഷം പെണ്ണുങ്ങൾ ... പ്പോൾ പെട്ടെന്ന് നിന്ന് സമനില ഒരു വിറയ്ക്കുന്ന വിരൽ എന്റെ നേരെ ചൂണ്ടി. ഡേയ്, കല്യാണം കഴിഞ്ഞാൽ നീ എന്തു ചെയ്യും? ഭാര്യയെ വല്ലാതങ്ങ് സ്നേഹിച്ച് പോയാൽ-അവളുമായി തന്നെ പരിചയം നോക്കിയിട്ടുള്ളതാവുമല്ലോ സംഗതി... ഹോ ഹോ-റോ ഡോസ് ഹെറോ ചെയ്യും'

സർക്കാർ ജീവനക്കാരനല്ലേ... ഇടക്കാലാശ്വാസം അത്യാവശ്യമല്ലേ. അവകാശം.

സമനില അന്ന് പിറിച്ചുചിരിച്ച് ചാലിലേക്കു വീണു. നല്ല മഴയുള്ള ഒരു ദിവസമായിരുന്നു.

ഇപ്പോൾ ഒരേയൊരു ആശ്വാസം കാഞ്ചനയാകുന്നു. സ്ഥലത്തെ ഒരേയൊരു അഥവാ പ്രധാന പരോക്കുഞ്ചി ഹൈറാഞ്ചി.

ഹോ. കാദംബരി എന്റെ കുറയ്ക്കുള്ളിലോ! ആദ്യത്തെ ദിവസം അവൾ അദ്ഭുതം കൂറി. ഒരു രാത്രി. അല്ലെങ്കിൽ ഒറ്റപ്രാവശ്യം. ഞാൻ കെഞ്ചി! തന്നെ സന്ദർശിക്കുന്നവരിൽ ഏറ്റവും പ്രധാനപ്പെട്ട മന്മഥക്കുഞ്ഞുവായി എന്നെ പ്രഖ്യാപിക്കാൻ അവളെ പ്രേരിപ്പിക്കാൻ കഴിഞ്ഞത് എന്റെ കേമത്തം.

ഉള്ളിലെ കരൾ എന്ന അവയവത്തെപ്പറ്റി ഒരു നോവോക്ക് പറഞ്ഞുതന്നത് കാഞ്ചിയാണ്. സ്കൂളിൽ മാഷ് കരളിന്റെ ചിത്രം വരയ്ക്കാൻ പറഞ്ഞപ്പോൾ ഉത്സുകയായ ഒരു കുട്ടി ചോദിച്ചുവത്രേ: കരളിന് കാലുണ്ടോ മാഷേ? ഊം. അതെന്താ? ഇന്നലെ രാത്രി അച്ചൻ പറയുന്നതുകേട്ടതാ. "കരളേ കാലകത്തെടി" എന്ന്.

അവിവാഹിതനാണെന്നാണ് കാഞ്ചി വിചാരിച്ചിരിക്കുന്നത്. മുപ്പത്തഞ്ചു കഴിഞ്ഞിട്ടും കെട്ടാത്തതെന്താ സാറേ' അവൾ ഇടയ്ക്കെല്ലാം കൊഞ്ചും. ഞാൻ അപ്പോൾ ഒരു ഗാനശകലം മൂളുകയാണു പതിവ്. കണ്മണി നീയെൻ കാഞ്ചി വലിച്ചാൽ ഉന്നങ്ങളെന്തിനു വേറെ-ഞാൻ കണ്ണഞ്ചുന്നതെന്തിനു ചുമ്മാ....

എന്നുവെച്ചാൽ?

എനിക്ക് മമതാ കപൂറിനെയും വേണ്ട. ഒരു മറ്റേ മോളെയും വേണ്ട. നീ മതി കാഞ്ചീ. കാഞ്ചികാമകോടീ.

ഈ സാറിന്റെയൊരു പൂരം.

സത്യമാണെടീ കരളേ.

പക്ഷേ-നഞ്ചെന്തിന് നാലഞ്ച് എന്നല്ലേ വെഞ്ചെരിപ്പ്. ങ്ഹേ. അല്ലേ? കാഞ്ചി പുഞ്ചിരിച്ചു.

വെഞ്ചെരിപ്പോ- അതെന്തു ചെരിപ്പ്?

വെഞ്ചാമരത്തിന്റെ ഉള്ളിലിരിപ്പ്.

ഓഹോ. ഇങ്ങനെ പോയാൽ പൺ പറയാനും പഠിക്കുമല്ലോ പെണ്ണ്. ങ്ഹേ....

കാഞ്ചന ഒരു സാധാരണ വേശ്യയല്ലെന്ന് വെളിപ്പെട്ടല്ലോ. ചില്ലറയല്ല അവൾക്ക് പ്രധാനം. വലിപ്പച്ചെറുപ്പമില്ല. ആരുമായും അഴിഞ്ഞാടും. പക്ഷേ ആൾ കൂട്ടപ്പനായിരിക്കണം എന്നു പറയുന്നതുപോലെ. അറിയാമോ സാറേ. അവൾ പറഞ്ഞേക്കും. ചെഞ്ചമ്മേ മാന്യയായി ജീവിക്കേണ്ടിയിരുന്നവളാണ് ഞാൻ പക്ഷേ വഞ്ചിച്ചില്ലേ അയാൾ എന്നെ. പിന്നെ എങ്ങനെ ചാഞ്ചല്യം സംഭവിക്കാതിരിക്കും.

പതിനേഴാം വയസ്സിൽ കല്യാണം കഴിഞ്ഞു എന്റെ. പട്ടാളക്കാരൻ എനിക്ക് സംഗതികളൊന്നും പിടിയില്ലാത്ത പ്രായം. പള്ളിക്കാരൻ കുറച്ചുനാൾ ചുമ്മാ കൂടെ കിടന്നുറങ്ങിയിട്ട് അവധി കഴിഞ്ഞെന്നു പറഞ്ഞങ്ങ് സ്ഥലംവിട്ടു. പിന്നെ നാട്ടിൽ വരുന്നതെല്ലാം മലയ്ക്കുപോവാൻ മാലയിട്ടുകൊണ്ടായിരിക്കും. ശാസ്താവിനെ ദർശിച്ചുകഴിഞ്ഞാൽ ഉടനെ തിരിച്ചുപോവുകയും ചെയ്യും. എത്രകാലം എന്നെപ്പോലൊരു പെണ്ണ് കന്യകയായി തുടരും. സാറു തന്നെ പറ.

കന്യാസ്ത്രീകളെ വളരെ ആഗ്രഹത്തോടെ ഉറ്റുനോക്കുന്ന ഒരു ശീലം എനിക്കുണ്ടായിരുന്നു. പിന്നെ ഞാൻ അതുമായി ബന്ധപ്പെടാത്ത ഒരു ചോദ്യംകൂടി വായുവിൽ ഒട്ടിച്ചുവെച്ചു. പെണ്ണുങ്ങളെ ഇഷ്ടമല്ലാത്ത ദൈവങ്ങളെപ്പറ്റി എന്താണ് നിന്റെ അഭിപ്രായം കാഞ്ചി!

വേഷഭൂഷകളും പത്രാസുമെല്ലാം മാറ്റിയാൽ-അതായത് പിറന്നപടി കിടക്കുമ്പോൾ നമ്മൾ തമ്മിൽ നല്ല ചേർച്ചയാണ് കേട്ടോ.... കാഞ്ചി ഇടയ്ക്കപ്പോഴോ മൊഴിഞ്ഞിരുന്നു. ഇത്ര ചേരുംപടി ചേരുന്ന ഒരു പൊരുത്തം കാണില്ല വേറെ... നിങ്ങൾ എന്റെ നട്ടിലും തറയിലും ജനിക്കേണ്ടതും എന്നെ കെട്ടേണ്ടതുമായിരുന്നു!

നഗ്നദേഹമായി കൂടെ കിടക്കുമ്പോൾ നീ എനിക്ക് ചേരുന്നെന്നേയുള്ളു കാഞ്ചി. ഞാൻ പറഞ്ഞു. ഇതിലല്ലാതെ മറ്റൊന്നിലും നാം ചേരില്ല. ഒന്നാമത് നിന്റെ ഉള്ളിൽ കള്ളമില്ല. രണ്ടാമത് നീ വഞ്ചിക്കുകയില്ല. ഏഴാമത്-

മതി കുഞ്ചാ. കാഞ്ചി എന്റെ വായ പൊത്തി. സ്വയം കൊച്ചാക്കുന്നതെന്തിനാ ഇങ്ങനെ?

അല്ല മോളേ. ആ സഞ്ചിമൃഗത്തിനെ ഞാൻ എന്തു ചെയ്യണമെന്ന് നീ പറ. കാഞ്ചി തരുന്നതും കഞ്ചാവു കലക്കിയ കള്ളായിരിക്കുമെന്ന് ഞാൻ നിനച്ചിരുന്നില്ല. ഒരു വികാരജീവിയായിത്തീർന്ന എന്റെ മാറ്റം എന്നെത്തന്നെ മടുപ്പിച്ചുകളഞ്ഞു. 'എന്റെ തൊണ്ട ഇടറാനും തുടങ്ങി. അവൻ. ആ കഴുവേറിമോൻ പറയുകയാണ് ഞാൻ സ്വല്പം ഗേ ആണെന്ന്. ആണോ- ആണോടീ ചാമ്പോടി.

ഒന്നുകിൽ ഇരുന്ന് മോങ്ങാതിരി. കാഞ്ചി പരിഭവം കാണിച്ചു. അല്ലെങ്കിൽ എനിക്ക് തിരിച്ചറിയാവുന്ന ഭാഷയിൽ വല്ലതും സൊറ.

കാഞ്ചിക്ക് മനസ്സിലാവില്ല. അല്ലെങ്കിൽ ആർക്കറിയാം, കുട്ടിയുണ്ടാവില്ല എന്നുവിചാരിച്ച് ആരെങ്കിലും ഗേ ആയി മാറാറുണ്ടോ ഹേ. അതും ഇത്രയധികം സെക്സ്ഡ്രൈവുള്ള ഒരാൾ. മാനസികമായെങ്കിലും ഞാൻ ഇത്തിരി ഗേ ആണെന്ന് നീ ഉറച്ചല്ലോ. സാധാരണയായി ഷണ്ഡനാണെന്നാവില്ലേ ആരോപണം. ഇതിപ്പോൾ.... ആവാസ വ്യവസ്ഥയുടെ കവിയാണെന്ന് സ്വയം മേനി നടിക്കുന്നവനല്ലേ. പറയെടാ. ഒരു സോവിയറ്റ് ചിഞ്ചില്ല ആൺമുയലിനെ ഞാൻ വളർത്താൻ തിരഞ്ഞെടുത്താൽ അതു സ്വവർഗ്ഗപ്രേമമാവുമോ-നവരതിലാവയെ ഇഷ്ടപ്പെട്ടാൽ....

അമ്പമ്പോ. നിങ്ങളെന്തെല്ലാമാണി പുലമ്പുന്നേ-

ചങ്ങാതിയല്ല. ശത്രുവാണവൻ എന്റെ.

ആര്?

സമനിലയെടീ- അവന്റെ ഒടുക്കത്തെ നിലപാട്

ഹോ എന്റെ സാറേ... കാഞ്ചി തലയിൽ കൈവെച്ചു. ഇനി ഇന്നിവിടെത്തന്നെ കിടക്കുന്നോ അതോ ബംഗ്ളാവിൽ പോവുന്നോ?



ബംഗ്ളാവല്ലെടീ-ബംഗളൗ. അങ്ങനെയാണ് ശരി... ങ്ഹാ. അപ്പോൾ പറഞ്ഞുവന്നത്. പഞ്ചായത്തധികാരിയുടെ വീട്ടിൽ വെച്ച് ടെലിവിഷൻ കാണുമ്പോൾ-മലയാളത്തിലുള്ള ഏതോ ചാനൽ തന്നെ-തമിഴും ഹിന്ദിയും പാട്ടുകൾ കാണിക്കുകയാണതിൽ. കൊള്ളാം കേട്ടോ. വേറെ ബ്ളൂ ഫിലിം വേണ്ട ഇനി എന്ന് നമ്മുടെ അധികാരി. പൊക്കിൾ കാണിക്കാത്ത ഒറ്റപ്പെണ്ണില്ല. കൊറിയോഗ്രാഫിയുടെ കാലമാണത്രേ-പാട്ടുകളുടെ ഇടയിൽ കൊച്ചുവർത്തമാനം കൊറിക്കുന്ന ആ പയ്യൻ പറയുകയാ.... തമാശ അതല്ല. ഒരുകുറി അവൻ എന്തോ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ താഴെനിന്ന് ക്യാമറ മുകളിലേക്കു നോക്കുകയാണ്-സ്ക്രീനിൽ ഏറ്റവും അടുത്തുകാണുന്നത് അവന്റെ കാലുകൾ-കൃത്യമായി പറഞ്ഞാൽ തുടകൾ തന്നെ-ഒരു കൊച്ചു ബർമുഡായോ മറ്റോ ആണ് അവൻ അണിഞ്ഞിരിക്കുന്നത്. ക്യാമറനോട്ടം മുകളിലോട്ടു കയറിക്കയറിച്ചെല്ലുമ്പോൾ അവന്റെ ബർമുഡായ്ക്കുള്ളിൽ ഒരു ചെറിയ ചലനം. ഒരനക്കം.

ശരിശരി. അനങ്ങുമല്ലോ.

എല്ലാം ശ്രദ്ധിക്കുന്ന കൂട്ടത്തിൽ-ഭയങ്കര ശ്രദ്ധാലുവല്ലേ സ്വതവേ ഞാൻ. നീ പറ-ങ്ഹാ. ഞാൻ അതും ശ്രദ്ധിച്ചെന്നേയുള്ളൂ. അപ്പോഴേക്കും അയാൾ, ആ അധികാരി ചൂണ്ടിക്കാണിക്കുകയാണ്. കാഴ്ചക്കാരിൽ ഞാൻ മാത്രമേ അതു കണ്ടിരിക്കാനിടയുള്ളൂ എന്ന്. ശരിയാണോ കാഞ്ചീ. അയാൾ കണ്ടിട്ടില്ലെന്നുവെച്ച്-

നേരം ഒത്തിരി വൈകി കേട്ടോ, നാളെ ആപ്പീസ് തുറക്കേണ്ടതല്ലേ-

ആപ്പീസല്ല. ബ്യൂറോ. ആപ്പീസ് പൂട്ടുകയാണു ചെയ്യുക കേട്ടിട്ടില്ലേ ആപ്പീസു പൂട്ടി എന്നൊക്കെ. തുറക്കുക ബ്യൂറോയാണ്. ബ്യൂറോ- ഒരു ബ്യൂറോക്രാറ്റാണ് ഞാൻ.... ങ്ഹാ. അപ്പോൾ ഞാൻ ഇവിടത്തെ സെൻസറിംഗിനെക്കുറിച്ചാലോചിക്കുകയായിരുന്നു. സെക്സൊന്നും അത്ര വലിയ പ്രശ്നമല്ലാതായി. നടക്കുന്ന പ്രധാനമന്ത്രിയുടെയോ നടപ്പിലുള്ള രാഷ്ട്രപിതാവിന്റെയോ കോലം കത്തിക്കാതിരുന്നാൽ മാത്രം മതി-ബാക്കിയെല്ലാം കാശിറക്കിയാൽ കുശാലായി നടക്കും. ഹല്ലേ?

ഓ. ഇതു വല്ലാത്ത തൊന്തരവായല്ലോ.... എത്ര തവണയായി ഞാൻ പറയുന്നു എനിക്കിതൊന്നും മനസ്സിലാവില്ലെന്ന്. കാഞ്ചി പിണക്കത്തിന്റെ വക്കിലെത്തി. അതായത് ഇനി നീങ്ങുന്നത് അതിലേക്കാണ്. ഇതൊക്കെ പറയാൻ നിങ്ങളുടെ മറ്റവളെ-

ആര്. എന്റെ ഭാ- പെട്ടെന്ന് ഞാൻ ആ വാക്ക് കടിച്ചുപിടിച്ചു. ഹെന്റെ-എന്റെ ഭാവിവധുവിനെക്കുറിച്ചാണോ നീ-

അല്ല. എന്തോ നിലയെന്നു പറഞ്ഞില്ലേ-

ഹോ. അവൻ! അത് മറ്റവളല്ലെടീ. മറ്റവൻ. ങ്ഹും. അപ്പോൾ നീയും എന്നെ ആ ഗണത്തിൽപ്പെടുത്തുകയാണല്ലേടീ-മലഞ്ചരക്കേ.

അതും അവനെ വിളിച്ചാൽ മതി. നിങ്ങളുടെ മറ്റവനെ

എനിക്ക് ദേഷ്യം വന്നു. പ്രശ്നം മാനസികമാണെന്ന് നമുക്കെല്ലാം അറിയാം. എന്നാൽ തലച്ചോറിലാണ് സംഗതിയുടെ കിടപ്പ്. സിരാകേന്ദ്രം പ്രവർത്തിക്കുന്നില്ലെങ്കിൽ ഒരു പെണ്ണ് പിറന്നാൾ വേഷത്തിൽ മുന്നിൽ കിടന്ന് കൈകാലിട്ടടിച്ചും കണ്ണിറുക്കിക്കാണിച്ചും കുണുങ്ങിച്ചിരിച്ചും നമുക്കൊന്നും തോന്നിയില്ലെന്നുവരാം.

അപ്പോൾ മറ്റേ ചെക്കന്റെ എന്തോ...ത്തിനുള്ളിലെ അനക്കം ശ്രദ്ധിക്കപ്പെട്ടതോ?

ങ്ഹേ. ഇതാരാണ് ഇടയിൽ കയറി ...ന്നത് ഞാൻ ചെറുതായി ഞെട്ടി ... ഇത് സമനിലയാവാനേ ... അവൻ ഇവിടെ എവിടെയോ തൂങ്ങിനില്ക്കുന്നുണ്ട് തഞ്ചംനോക്കി ഇടപെട്ടുകൊണ്ടിരിക്കുകയാണ് ഇടയ്ക്കെല്ലാം. പഞ്ചായത്തധികാരിയുടെ ചുണ്ടിൽ തത്തികളിച്ചതും അവനായിരിക്കും. വരട്ടെ. ചുറ്റുപാടും ഒന്ന് പരതിനോക്കാം. തൽക്കാലം കാഞ്ചിയെ വിട്ട് എഴുന്നേല്ക്കുകതന്നെ

എങ്ങോട്ടായിത്-ഒറ്റയ്ക്കുപോവുമോ അത്രയും ദൂരം



ഒന്നുപോടി കുവേ-നായകനാണ് ഞാൻ. പെട്ടെന്ന് ഒന്നു വിതുമ്പിപ്പോയോ എന്നു സംശയം എനിക്ക് കുട്ടികളുണ്ടായില്ല എന്നു വിചാരിച്ച്... അതാണ്. ഇത്രയുംകാലം നിന്റെ കൂടെ കിടന്നിട്ട്-പെട്ടെന്ന് വിരുന്നുകാരൻ കഴിഞ്ഞതിലുള്ള ആശ്വാസത്തിൽ ഞാൻ ഒരു നല്ല ശ്വാസംവിട്ടു. നിന്നെ ഇങ്ങനെയും ശരിക്കിയാക്കിയില്ല എന്നുവെച്ചിട്ട്-ചെ. ഞാൻ ഒരു ആണെന്ന് പറയാൻ പറ്റുമോടി. പെണ്ണിനും എനിക്ക് താല്പര്യമുള്ളൂ എന്ന് നിനക്കറിയില്ലേ കാഞ്ചി-വേണമെങ്കിൽ നീ സാക്ഷി പറയില്ലേ. ങ്ഹേ?

സംശയമുണ്ടോ?

അല്ലെങ്കിലും അല്പമൊക്കെ ആർക്കും തോന്നില്ലേ കാഞ്ചി മാംസം തന്നെയല്ലേ. നല്ല ഒരു സുന്ദരിക്കുട്ടിയെ കണ്ടാൽ ഏതാണ്ടൊക്കെ നീയും ആലോചിക്കില്ലേ. അതു സ്വാഭാവികം. എന്നുവെച്ച് നീ ലെസ്ബിയനാണെന്ന് ഞാൻ പറയുമോ.

കുഞ്ചാ ഇപ്പോൾ ചെല്ല്-കാഞ്ചി എന്നെ എഴുന്നേല്പിച്ചു നിർത്തി കുണ്ടിലും കൊല്ലിയിലും ഒന്നും വീഴാതെ വീട്ടിൽ ചെന്ന്-ചാഞ്ചക്കം കിടന്നുറങ്ങിക്കോ. ശ്ലിപ്പെടുക്കാതെ നടന്നുവന്നത് നന്നായി. കാഞ്ചി എന്റെ പുറംപോക്കിൽ തഴുകി. നാളെ സ്വബോധത്തോടെ വരുമ്പോൾ ഞാൻ ഒരു സ്വകാര്യം പറഞ്ഞുതരാം. കേട്ടോ

അതെന്തോന്ന് സ്വകാര്യം? തിരിഞ്ഞുനടക്കുന്നതിനിടയിൽ ഞാൻ പുൽച്ചാടികളെയും ചീവിടുകളെയും ചവിട്ടി മെതിക്കുന്നുണ്ടായിരുന്നു. ഞാൻ അങ്ങനെയൊരാളാണെങ്കിൽ കുഴപ്പമില്ലായിരുന്നു. അല്ലാത്തതുകൊണ്ടല്ലേ എനിക്കിത്ര സ്വബോധം.

പൊയ്ക്കോ. കാഞ്ചി പിന്നിൽനിന്ന് വിളിച്ചുപറഞ്ഞു. സൂക്ഷിച്ചുപോവണേ-

ഞാൻ നടന്നുനീങ്ങി. കാഞ്ചിയുടെ കൂടാരത്തിൽ തന്നെ വീണുറങ്ങിയാൽ മതിയായിരുന്നു എന്ന് വഴിയിൽ വേച്ചുകൊണ്ടിരുന്നപ്പോൾ തോന്നി. അവളുടെ മനസ്സ് കൂടെയുണ്ടായിരുന്നതിനാൽ ചതുപ്പിലൊന്നും ആഴ്ന്നുപോവാതെ മുറിയിലെത്താൻ പറ്റി.

രാവിലെ ഉണർന്നപ്പോൾ നല്ല തലകനം. വല്ലാത്ത ദാഹവും തലവേദനയും. ബ്യൂറോ തുറക്കുന്നതിനെക്കുറിച്ചൊന്നും ആലോചിക്കാനേ നിന്നില്ല. ഒരു കവിൾ കുടിക്കണം. ഒന്ന് കുലുക്കുഴിയണം. എന്നാലേ നേരെ കണ്ണുതുറക്കാൻ കഴിയൂ. പകൽ ഒമ്പതുമണിക്ക് ഞാൻ കയറിച്ചെല്ലുന്നതു കണ്ടപ്പോൾ ആദ്യം കാഞ്ചി ആശ്ചര്യപ്പെട്ടു. പിന്നെ അവൾക്ക് കാര്യം മനസ്സിലായി.

ആരും കാണണ്ട. വേഗം അകത്തോട്ടുവാ-കാഞ്ചി വാതിൽ തുറന്നുപിടിച്ചു. ഞാൻ അകത്തുകടന്നാൽ ഉടനടി അടയ്ക്കാനായി അവൾ വാതിലിൽ പിടിച്ചുകൊണ്ടുതന്നെ ഒഴിഞ്ഞുമാറിനിന്നു. വഴി തികയാതിരുന്നതിനാലായിരുന്നില്ല എന്നതു തീർച്ച. എന്റെ കൈ അവളുടെ മുലപ്രദേശത്തിൽ ഉരസി. കളിക്കാതെ ഒന്നുവേഗം അകത്തോക്കു കടക്കെന്നേ. ദേഹം നല്ല പനിക്കുന്ന ചൂടുണ്ട്-കാഞ്ചി തിടുക്കംകൂട്ടി.

നിന്റെ അകത്തേക്കോ. ഞാൻ എനിക്കപ്പോഴും കളിയാക്കാനാവുമെന്ന് തെളിയിച്ചു. അകത്തേക്കോ ഉള്ളിലേക്കോ?

കടന്നിരി സാറേ.

കടന്നിരിക്കാനൊക്കെ ഇതെന്താണ് അന്യോന്യമോ. ഒറ്റക്കെട്ടാവാനല്ലേ നമുക്ക് വെമ്പൽ. അന്യം നില്ക്കാനാണോ. ഊം?

ഊഹും. പഞ്ച പിടിക്കാൻ. കാഞ്ചി തർക്കുത്തരം പറഞ്ഞു. അപ്പോഴേക്കും വാതിലടച്ചു കുറ്റിയിട്ട് അവൾ എന്നെ ശുശ്രൂഷിക്കാനുള്ള വട്ടം വരച്ചിരുന്നു. ഞാൻ അവളുടെ ചാരേ ചേർന്നുനില്ക്കാൻ നോക്കിയപ്പോഴെല്ലാം അവൾ അരക്കെട്ടിട്ട് വെട്ടിക്കുകയും തട്ടിമാറ്റുകയും ചെയ്തു. മറ്റേ പയ്യൻ സൂചിപ്പിച്ച കൊറിയോഗ്രഫി. ആകമാനം എനിക്ക് രസിച്ചുതുടങ്ങിയിരുന്നു. മുലകൊണ്ടുള്ള നെഞ്ചിടിപ്പുംകൂടിയായയാൽ തികഞ്ഞു. കാഞ്ചി കുന്തിച്ചിരുന്ന് എനിക്ക് ചുക്കുകാപ്പി ഉണ്ടാക്കിയെടുക്കുന്നതിൽ മുഴുകിയത് ഞാൻ ഭംഗിയായി നിരീക്ഷിച്ചു. വർണ്ണപ്പൂഞ്ചോല-ചോലയിൽ എന്റെ പൂഞ്ചേല.... ഞാൻ മൂളിപ്പാടിക്കൊണ്ടിരുന്നു.

നിനക്ക് നിന്റെ ഭർത്താവിനോട് ഇപ്പോൾ എന്തു തോന്നുന്നു കാഞ്ചി?

പ്രത്യേകിച്ചൊന്നും തോന്നുന്നില്ല ഇപ്പോൾ. പകരം വീട്ടേണ്ടതാണ് എന്നൊക്കെ ആദ്യം ഉറച്ചിരുന്നു. ഇപ്പോൾ ഒറ്റ ഒരാളുടെ വെപ്പാട്ടിയായിരിക്കുമ്പോൾ കെട്ടിയതുപോലെതന്നെ ഒരു സുഖമുണ്ട്. കുട്ടിയുണ്ടായാലല്ലേ കുഴപ്പമുള്ളൂ.... എത്ര പ്രാവശ്യം ഞാൻ കർമ്മൂസ് തിന്ന് കലക്കിക്കളഞ്ഞു. ഒരിക്കൽ മറ്റേ ഒറ്റമൂലി തന്നെ കഴിക്കേണ്ടിവന്നു. നല്ല ഒരാണ് അടുത്തുകൂടി പോയാൽ മതി. അറിയാമോ? അത്ര





വളക്കൂറുള്ള മണ്ണാണ്.... സന്തോഷമില്ലാതെ കാഞ്ചി കുലുങ്ങിച്ചിരിച്ചു.

എന്റെ മുഖം മങ്ങുന്നതായി എനിക്കു തോന്നി.

കുഞ്ചനെ പേടിക്കണ്ട എന്നു വിചാരിച്ച് ഞാൻ ആദ്യമൊക്കെ ഗുളിക കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. കൊച്ചിന് അച്ഛൻ വേണമെന്ന് നിർബന്ധമായിട്ടൊന്നുമല്ല. എന്റെ മോൻ തന്തയില്ലാതെ തന്നെ വളർന്നോളും.... ഞാനിപ്പോൾ സാറിനെ മാത്രമേ-സ്വീകരിക്കുന്നുള്ളൂ എന്ന് നാട്ടുകാർക്കറിയാമല്ലോ എന്നോർത്തിട്ടാണ് ഞാൻ-സാറിനൊരു ചീത്തപ്പേരാവില്ലേ-അറിയാമല്ലോ. അല്ലെങ്കിൽ ഞാൻ ഏറ്റവും കൊതിക്കുക കുഞ്ചന്റെ കുഞ്ഞിനെ പെറാനല്ലേ-അല്ലേ?

പിന്നെ ഞാൻ ഒന്നും മിണ്ടിയില്ല. കാഞ്ചി പൊടിയരി ചേറിയെടുക്കുന്നതും കഞ്ഞിയുണ്ടാക്കാനുള്ള കലം കഴുകിയെടുക്കുന്നതും ഞാൻ നിരുന്മേഷനായി നോക്കിയിരുന്നു. അവളുടെ മുഖത്തും വിഷാദം പരന്നിരുന്നു. വെള്ളം തിളച്ചപ്പോൾ കാഞ്ചി കഴുകിയ അരി കലത്തിലേക്ക് പകർന്നു. പുറത്ത് വർത്തമാനം കേട്ടുതുടങ്ങിയത് അപ്പോഴായിരുന്നു.

നോക്കെടാ കണ്ണാ. എന്തോരം മൈലാഞ്ചിയാണിവിടെ!

ചേച്ചിക്ക് വേണോ?

അടുത്ത വീട്ടിലെ കുട്ടികളാണ്. ഞാൻ ദൂരെനിന്ന് കണ്ടിട്ടേയുള്ളൂ. ഇപ്പോഴിതാ എന്റെ മുറ്റത്തെത്തി. കാഞ്ചി കൈകൾ ചേർത്ത് മുഖം പൊത്തി. നല്ല രണ്ട് കുട്ടികൾ. തേവിടിശ്ശിപ്പുരയാണെന്ന് അവർക്കറിയില്ലല്ലോ.

ഇത്രയും മൈലാഞ്ചിയുണ്ടായിട്ടും-ഞാൻ അവളുടെ കൈകളിലേക്ക് സൂക്ഷിച്ചുനോക്കി. നീ എന്തേ അതുപയോഗിക്കുന്നില്ല?

സാറിനിഷ്ടമാണേൽ തേയ്ക്കാം സാറേ.

അങ്ങനെ വേണ്ട. ഞാൻ മുഖം തിരിച്ചു. എന്നെ നീ കുഞ്ചാ എന്ന് വിളിക്കുകയും വേണ്ട.

കുട്ടികൾ അപ്പോഴും സംസാരിക്കുന്നുണ്ടായിരുന്നു. ഞാൻ എന്താണ് അവർ പറയുന്നതെന്ന് ശ്രദ്ധിക്കാമെന്നുവെച്ചു. ചുരുക്കത്തിൽ കൊച്ചുകുട്ടികളാണെങ്കിലും വൻകിടപദ്ധതികളാണ് അവർ ആസൂത്രണം ചെയ്യുന്നത്. അവരുടെ സ്വന്തം സ്ഥലം കുറേ കുടുങ്ങിക്കിടക്കുന്നത് പെട്ടെന്ന് വിട്ടുകിട്ടിയാൽ അവിടെ തേക്കും മാഞ്ചിയവുമെല്ലാംപോലെ ഒരു നന്നാറി നിക്ഷേപപദ്ധതി തുടങ്ങണം എന്നാണ് കുട്ടികളുടെ ആഗ്രഹം. നന്നാറി നന്നായി വേരുപിടിച്ച് പടരുന്ന ഭൂമിയാണെന്ന് ആരെങ്കിലും പറഞ്ഞറിഞ്ഞതായിരിക്കും. ലോകവിപണിയിൽ നന്നാറിക്ക് നല്ല ഭാവിയുണ്ടെന്നത് അവർ കണക്കുകൂട്ടിയെടുത്ത ശുഭപ്രതീക്ഷയും.

അയാൾ ആണായിരുന്നെങ്കിൽ ആ കണ്ണന്റെയത്ര പ്രായമുള്ള മകനുണ്ടാവുമായിരുന്നു എനിക്ക്. കാഞ്ചി തളികയിൽ കഞ്ഞിയുമായി എന്റെ അടുത്തേക്കുവന്നു. ഒരു അടുപ്പിഞ്ഞാണത്തിൽ അവൾ ചമ്മന്തിയും ചക്കക്കുരു ചുട്ടതും എടുത്തിരുന്നു. കണ്ടാലറിയാം നല്ല കുട്ടിയാണെന്ന്. അവർ ഏതാണ്ട് ഒമ്പതേക്ര സ്ഥലം വാങ്ങിച്ചതിൽ സർക്കാർ പിടിമുറുക്കിയിരിക്കുകയാണ്. കാടാണെന്ന് പറഞ്ഞാണു കേട്ടോ-ആലോചിച്ചുനോക്കണം! സർക്കാറിനവിടെ അനസ്തേഷ്യ വച്ചുപിടിപ്പിക്കണമത്രേ. നാലുപാടും സ്വകാര്യസ്വത്തായിട്ടും അതിന്റെ നടുക്കുള്ളത് കാടാണുപോൽ-അവർ കൂട്ടാക്കാഞ്ഞിട്ടാണ്. നല്ല കൈക്കൂലി കൊടുത്താൽ വിട്ടുതരുമെന്നൊക്കെ-അറിയാമല്ലോ. നിങ്ങളുടെയല്ലേ സർക്കാർ-

കള്ള കാഞ്ചി. നിന്റെയൊരു മനുഷ്യാവകാശബോധം. കടംവാങ്ങിയാണെങ്കിലും കാശിറക്കിക്കളിക്കാനവർക്കൊന്നും-ഒരു കാര്യവും നടന്നുകൂടാ മോളേ ഇനി

ഞാൻ ചോദിക്കാനിരിക്കുകയായിരുന്നു. പത്രത്തിൽ കാണുന്നില്ലേ എപ്പോഴും-തേക്കിൽ പണം മു



പഴവിള രമേശൻ

# കള്ളക്കഥ

ഖജനാവും
കള്ളനാണയങ്ങളും
പുറംതള്ളിയ
സത്യത്തിന്റെ തിളക്കത്തിൽ
ആർക്കും
ഒന്നും
നഷ്ടപ്പെട്ടില്ല.

കിട്ടിയവനു
കൈനിറയെ

കൈയിട്ടുവാരാൻ
ഖജനാവു തുറന്നുകിട്ടിയവൻ
കള്ളനാകുന്നതെങ്ങനെ?

വിലങ്ങണിയിക്കുന്നവർക്കു
വിലക്കു കല്പിക്കുന്നതും
നീതി.

പോയതു കുന്തം
തപ്പുന്നതു കുടത്തിൽ
കുളത്തിലെറിഞ്ഞതു
കുടത്തിൽ തപ്പിയാൽ
കിടയ്ക്കുന്നതോ കുന്തം!

ആരാച്ചാർക്കും വേണമല്ലോ
ഒരന്തകൻ!

തീരുമാനമെടുക്കുന്നതിനു മുൻപ്
തിരുനക്കരപ്പോയാൽ

തിരുനക്കര മാത്രം

തീർച്ചപ്പെടുത്താൻ
വരട്ടെ

മാനംകെട്ട്
ഇവിടെ
ആര്
എന്താണു നേടിയത്!

പശിയും
പശിമാശിയുംപോലെ
വയറും
വാതിയുംപോലെ
ഖജനാവും
കള്ളനാണയവും!

കള്ളനാണയങ്ങളുടെ
ഖജനാവിലെ
കവർച്ചത്തുട്ടുകൾ
കുടത്തിലോ?
കുളത്തിലോ?

തപ്പാൻ വരട്ടെ

കിട്ടുന്നതു കുന്തമായാൽ
ഖജനാവിൽ കുന്തമായിരുന്നെന്ന-
നിരുമാനത്തിന്
വഴി
തിരുനക്കരയ്ക്ക്.

ടക്കുക എന്നൊക്കെ-എന്താണീ-മാഞ്ചിയം നിക്ഷേപം എന്നുവെച്ചാൽ?

ങ്ഹേ? ഞാൻ പൊട്ടിച്ചിരിച്ചുപോയി. നിക്ഷേപിക്കാനാണോ നിനക്ക്. ആരു വാങ്ങുമീയാരാമത്തിന്റെ രോമാഞ്ചം എന്ന് നാടാകെ വിറ്റുനടന്നിട്ട്-ഒത്തിരി കാശുണ്ടോടീ കൈയിൽ? ഉണ്ടെങ്കിൽ പറ. എന്റെ രോമത്തിൽ നിക്ഷേപിക്കുക എന്നൊന്ന് ഞാൻ തുടങ്ങിവയ്ക്കാം. നഷ്ടംവരില്ല.

പോ കുഞ്ചൊ. കാഞ്ചി എന്റെ ഇടത്തേക്കാലിലെ തള്ളവിരലിൽ മൃദുവായി ഉറുഞ്ചി. സൗകര്യമുണ്ടെങ്കിൽ ഞാൻ ചോദിച്ചത് പറഞ്ഞുതാ.

എന്തു ചെയ്യാം. പൊതുവിജ്ഞാന-കാര്യം കാണുന്നവനായിപ്പോയില്ലേ. ഞാൻ നാടകീയമായി മുരടനക്കി. അതായത്.... ഇതെല്ലാം തുടങ്ങിവയ്ക്കുന്ന തട്ടിപ്പുപരിപാടികളാണ് കാഞ്ചീ. ഒരു പ്രയോജനവുമില്ല. തേക്കിനും മാഞ്ചിയത്തിനും വിലയേയില്ലാത്ത ഒരു കാലമാണ് വരുന്നതെങ്കിലോ-പിന്നെ നിനക്കറിയാമല്ലോ ഉറുപ്പികയുടെ വിലയിടിവിനെപ്പറ്റി.... ഞാൻ പ്രസംഗിക്കുകതന്നെയായിരുന്നു. പത്തുകൊല്ലം കഴിഞ്ഞാൽ ലക്ഷത്തിന് ഇന്നത്തെ പത്തിന്റെ വിലയേ കാണൂ മോളേ... അതൊന്നുമല്ലെങ്കിൽത്തന്നെ ഇനി പത്തുകൊല്ലത്തേക്കൊക്കെ ലോകം ഉണ്ടായിരിക്കുമെന്ന് നിനക്കുണ്ടോ വിശ്വാസം. സത്യത്തിൽ കഷ്ടി ഒരു കൊല്ലമങ്ങോട്ട് കടന്നുകാണാൻകൂടി എനിക്കു വയ്യ....

അവിടെ ഞാൻ ശകലം ആത്മഗതത്തിനും ഇടം കണ്ടെത്തി. വല്ല്യത്താൻ എന്ന എനിക്ക് ഇന്നുമാത്രമേയുള്ളൂ. ഇന്ന്. നാളെയുണ്ടായാൽ അത് മറ്റൊരു ഇന്ന്. എന്തിന് ഏറെ കടന്നു ചിന്തിക്കുന്നു. അതെങ്ങനെ സാധിക്കും. ഒരു പ്രകൃതിക്ഷോഭത്തിൽ കഥ കഴിയുമെന്നാണ് എന്റെ ഇപ്പോഴത്തെ പ്രതീക്ഷ. ഇവിടെ ഒരു ഉരുൾപൊട്ടലിൽ പെട്ടെന്ന്...

പണം തിരിച്ചുചോദിക്കാനും കിട്ടിയില്ലെങ്കിൽ ലഹള കൂട്ടാനും ആരുമുണ്ടാവില്ലെന്ന് അവർക്കറിയാം. അല്ല, ആരുണ്ടാവാനാണ്!

നിർത്ത്!

അതിന് ഞാനൊന്നും തുടങ്ങിയിട്ടുപോലുമില്ലല്ലോ.

അല്ല, ഇങ്ങനെ വല്ലതും കിട്ടിയാൽ കുഞ്ചനങ്ങ് കസർത്ത് തുടങ്ങിക്കോളും.... കാര്യത്തിലേക്ക് കൂർക്കാൻ മാത്രം മനസ്സില്ല.

ദ്വയാർത്ഥം വേണ്ട കാഞ്ചീ-ഞാൻ വിവരിച്ചതിൽ എന്താണ് കാര്യം അല്ലാത്തത്, ങ്ഹേ?

എന്നാൽ സാറോ.... കാഞ്ചി ഒരു ചുട്ടപുളിങ്കുരു വായിലിട്ട് കടിച്ചുപൊട്ടിക്കാൻ തുടങ്ങി. അവൾ കഞ്ഞികുടിക്കാൻ ഒരു പ്ളാവിലയിൽ ഈർക്കിലിക്കഷ്ണം കുത്തി എന്റെ നേരെ നീട്ടുകയും ചെയ്തു. നല്ലൊരു കാര്യം ഞാൻ പറയാം. മോൻ മനസ്സിരുത്തി ഇതൊന്നു കേൾക്ക്-

ശരി. പറയെടി ഇഞ്ചിമിഠായീ.

സാറേയ്, സാറൊരു ഉഗ്രൻവിത്ത് നിക്ഷേപിച്ചിട്ടുണ്ട് കേട്ടോ. പിന്നെ കാഞ്ചി എന്റെ മേലേക്കുവീണ് മടിയിൽ മുഖഭാവം പൂഴ്ത്തി മറച്ചുവെച്ചു. ഇക്കുറി ഞാൻ ഒറ്റമൂലി കഴിക്കില്ലെന്ന് ഉറപ്പിച്ചു-

കാഞ്ചിയുടെ സ്വകാര്യം ശരിയായി മനസ്സിലായിട്ടില്ലാത്തതിനാൽ-അതുകൊണ്ടുമാത്രം ഞാൻ ഇപ്പോഴും സമനിലയിൽ തുടരുന്നു.



ബാബു ഭരദ്വാജ്

# മരണത്തിന്റെ വ്യാകരണ പുസ്തകം

(കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച)

## അഞ്ച്

രാവിലേതന്നെ മൂന്നുപേരും മൂന്നു വഴികളിലൂടെ യാത്രയായി. ഒരാൾ എന്തിനാണു പോകുന്നതെന്ന് അപരനറിഞ്ഞില്ല. ഓരോരുത്തർക്കും അവരുടേതായ വഴികളും കർമ്മങ്ങളുമുണ്ട്. ഒടുക്കം അതൊക്കെ ഒന്നായി ഇഴപിരിഞ്ഞു ചേർന്നുവരും.

കാലുകൾ വലിച്ചിഴച്ചേടത്തൊക്കെ ബെനഡിക്റ്റ് പോയി. ഒന്നുമറിയാതെയുള്ള ഈ യാത്രതന്നെയായിരുന്നു അവന്റെ ധർമ്മം. എല്ലാ കള്ളവാറ്റു കേന്ദ്രങ്ങളിലും പെണ്ണങ്ങാടികളിലും അവൻ കയറിയിറങ്ങി. എല്ലാ ഇരുണ്ടുനാറിയ വഴികളിലൂടെയും അവനിഴഞ്ഞു. എല്ലാ മുട്ടുമുടുക്കുകളിലും അവനെത്തി. നടക്കുമ്പോൾ ചുവടുതെറ്റുന്ന ഈ എല്ലുപോലെയുള്ള മനുഷ്യനെ തെരുവുപണ്ടാരങ്ങൾക്കൊക്കെ പേടിയായിരുന്നു. അവന്റെ മഞ്ഞളിച്ച കണ്ണുകളെ അവർ പേടിച്ചു. കഞ്ചാവു തിരുമ്മുമ്പോൾ വിറയ്ക്കുന്ന നേർത്ത വിരലുകളെ അവർ പേടിച്ചു. അവൻ നിസ്സംഗഭാവത്തിൽ ഏതെങ്കിലും ചായക്കടയുടെ ഉള്ളിൽ ഇരുണ്ടകോണിൽ ഉറക്കംതൂങ്ങിയിരിക്കുമ്പോൾ അവർ അവനെ കൂടുതൽ പേടിച്ചു. രാത്രിയേറെച്ചെല്ലുമ്പോൾ ശ്മശാനം നിരത്തിലൂടെ. പുള്ളുകളുടെ ക്ഷുദ്രാർത്തമായ രോദനങ്ങൾക്കിടയിലൂടെ ആടിയാടി നടന്നുപോകുന്ന ആ മനുഷ്യൻ. കാക്കകൾ കരയാൻ തുടങ്ങുമ്പോൾ നഗരത്തിലേക്കിഴഞ്ഞെത്തുന്ന ആ മനുഷ്യൻ ചേക്കേറുന്നിടം അവർക്ക് ഒരു സമസ്യയായിരുന്നു.

അവനെന്നും ഉണ്ടായിരുന്നു. ഈ നഗരത്തിന്റെ ജനനംതൊട്ടേ. ഒരുപക്ഷേ, ബെനഡിക്റ്റ് ഒരാളായിരിക്കില്ല. ഒരവതാരപരമ്പരയായിരിക്കും. കഞ്ചാവിന്റെ മണമുള്ള അവന്റെ നിശ്വാസവും പാമ്പിന്റെ തണുപ്പും വഴുവഴുപ്പുമുള്ള അവന്റെ ശരീരവും അനുഭവിച്ചറിഞ്ഞിരുന്ന ഇടവഴികളിലെ പെണ്ണുങ്ങൾ ഭീതിയോടെയാണ് അവനെപ്പറ്റി തെരുവുപണ്ടാരങ്ങളോടു പറഞ്ഞിരുന്നത്. എവിടെ മുളച്ചുവെന്നറിയാത്ത ഒരു ജൈവസമസ്യയായിരുന്നു അവൻ. ഏതോ ശവക്കുഴിയിൽനിന്നു രണ്ടുകൈകളും ആകാശത്തേക്കുയർത്തി ആർത്തിപൂണ്ട കണ്ണുകൾ പ്രപഞ്ചത്തിനുനേരേ ഉയർത്തി ഒരു കറുത്ത വെള്ളിയാഴ്ച പൊടിച്ചുവന്നവൻ.

കരിമ്പനക്കാടുകൾക്കിടയിലൂടെ ആ പ്രഭാതത്തിൽ ഒറ്റയ്ക്കു നടക്കുമ്പോൾ വാസുദേവൻ ഇതൊക്കെയാണോ ഓർത്തുകൊണ്ടിരുന്നത്? ഏതൊക്കെ കടുംകെട്ടുകളിലാണ് അവരുടെ ജീവിതം കുരുങ്ങി മുറുകിക്കൊണ്ടിരിക്കുന്നത്! ഓരോ കെട്ടും അറിയാതെയാണ് വന്നുവീണു മുറുകുന്നത്. വാസുദേവൻ അത്തരം ഒരു കുരുക്കാണ്. ബെനഡിക്റ്റും പ്രസാദും അത്തരം ഓരോ കുരുക്കുകൾതന്നെ. ആ കുരുക്കുകളെപ്പറ്റിത്തന്നെയാണ് വാസു ഓർത്തുകൊണ്ടിരുന്നത്.

കടത്തിണ്ണകളിലെ തണുത്തൊരു രാത്രി. ഉറങ്ങാനൊരിടം അന്വേഷിച്ചു വാസുദേവൻ അലഞ്ഞെത്തിയതാണ്. പകൽ മുഴുവനും ബസ്സ്റ്റാൻഡിലും റെയിൽവേ സ്റ്റേഷനിലും അലഞ്ഞുനടന്നു. ശരിക്കുറങ്ങിയിട്ട് ഒരുപാടു രാത്രികളായി. ഒന്നുറങ്ങാൻ ആരെയൊക്കെ പേടിക്കണം. പൊലീസിനെ. ചട്ടമ്പികളെ. കൂടെ തെണ്ടിയലയുന്നവരെപ്പോലും. കീശയിലെ അപമാനത്തിന്റെ കഫം പുരണ്ട തുട്ടുകൾപോലും പൊലീസുകാർ കൈയിട്ടുവാരും.

ഇനി ഉറക്കത്തിൽനിന്ന് ഒരുനിമിഷംപോലും ഒളിച്ചോടാൻ വയ്യെന്നായപ്പോൾ അവൻ ഒരു കടത്തിണ്ണയിലേക്കു വലിഞ്ഞു. ബീഡിവലിച്ചൊരാൾ അവിടെ കുന്തിച്ചിരിക്കുന്നുണ്ടായിരുന്നു. വലിക്കിടയിലെ നീണ്ട നിമിഷങ്ങളിൽ അവൻ ചൂളമടിച്ചുകൊണ്ടിരുന്നു. ആ ചൂളംവിളിയുടെ നേർത്തു കൂർത്ത താളത്തിൽ അവൻ തളർന്നുറങ്ങിപ്പോയി.

ആരോ ബലമായി പിടിച്ചുകുലുക്കിയപ്പോഴാണ് അവനുണർന്നത്. തലയ്ക്കൽ കുന്തിച്ചിരുന്നു ചൂളം വിളിച്ചിരുന്ന കറുത്ത രൂപം അവനോടു പറഞ്ഞു, "എണീക്ക്. പോവാം...." തെരുവിന്റെ അങ്ങേത്തലയ്ക്കൽനിന്നു പൊലീസിന്റെ ബൂട്ടുകൾ പതിയുന്ന കനത്ത ശബ്ദം താളത്തിൽ അടുത്തടുത്തേക്കു വരുന്നു. വാസുദേവന്റെ കൈകളുംവലിച്ച് അവനോടി. വിജനമായ ഒരു തെരുവിൽ അവരെത്തി. അവനോടൊപ്പം ഓടുമ്പോൾ വാസുദേവനോർത്തു, ഈ കെട്ടുപിണഞ്ഞു കുഴഞ്ഞുമറിഞ്ഞ വഴികളൊക്കെ തന്റെ സഹയാത്രികന് എന്തു നിശ്ചയമാണെന്ന്.

കിതപ്പൊന്നടങ്ങിയപ്പോൾ അവൻ പറഞ്ഞു, "എന്റെ പേര് പ്രസാദെന്നാ. നിന്റെ പേരോ?" തെരുവുവിളക്കിന്റെ മഞ്ഞവെളിച്ചത്തിൽ തന്റെകൂടെ തന്നെക്കാൾ ഒന്നോ രണ്ടോ വയസ്സു പ്രായക്കൂടുതലുള്ള മറ്റൊരു പയ്യനാണുള്ളതെന്നു വാസുദേവൻ കണ്ടു.

"നിന്നെ ഞാൻ രണ്ടീസമായി ശ്രദ്ധിക്കാൻ തുടങ്ങീട്ട്. നി

നക്ക് ഇവിടുത്തെപ്പറ്റി ഒന്നുമറിയില്ലെന്നു മനസ്സിലായി. നീ എവിടെന്നോ അലഞ്ഞുതിരിഞ്ഞു വന്നതാണ്. വീട്ടീന്ന് ഒളിച്ചോടി വന്നതാണോ? ആണെങ്കി പറഞ്ഞോ. ഞാൻ തിരിച്ചു കൊണ്ടാക്കാം...'' ഒന്നു നിറുത്തി വാസുവിന്റെ മുഖത്തേക്കു സൂക്ഷിച്ചുനോക്കി അവൻ വീണ്ടും തുടർന്നു.

''വീട്ടീന്നു ചാടിപ്പോരുമ്പോൾ എല്ലാരും കരുതും രക്ഷപ്പെട്ടെന്ന്. എവിടെ രക്ഷപ്പെടാനാ... എനിക്കു ചാടാൻ വീടില്ലായിരുന്നു. ഞാനിവിടെത്തന്നെ മുളച്ചതാ....''

പാതവിളക്കിന്റെ ചുവട്ടിൽ നനഞ്ഞുകിടക്കുന്ന ഒരു കീറു വെളിച്ചത്തിൽ വാസുദേവൻ പ്രസാദിനെ നന്നായി കണ്ടു. കറുത്തുതടിച്ച ഒരു കുറ്റിയാൻ. സംസാരിക്കുമ്പോൾ അവന്റെ വെളുത്ത പല്ലുകൾ തിളങ്ങി.

അവർ നടന്നുതുടങ്ങി. പ്രസാദ് ഇടയ്ക്കിടെ സംസാരിക്കും. പിന്നെ ഏറെനേരം നിശ്ശബ്ദനാകും. ഇതിനിടയിൽ എപ്പഴോ വാസുദേവൻ പേരു പറഞ്ഞുകൊടുത്തു. എന്തിനാണ് ഇവനെ പിന്തുടരുന്നതെന്നൊന്നും വാസുദേവനോർത്തില്ല. നഗരത്തിൽനിന്നവർ അകന്നകന്നു പോവുകയാണെന്ന് അവനറിഞ്ഞു. കുറേ നടന്നപ്പോൾ നിരനിരയായി കാളവണ്ടികൾ നഗരത്തിനുനേരേ വരുന്നത് അവർ കണ്ടു. വണ്ടിക്കടിയിൽ ഞാത്തിയിട്ട റാന്തലുകളുടെ കരിപുരണ്ട വെളിച്ചത്തിൽ ചക്രങ്ങളുടെ ഭീമാകാരമായ നിഴലുകൾ അവരെ ഉരുമ്മിക്കടന്നുപോയി. കാളവണ്ടികളും നോക്കി അവരൊട്ടുനേരം നിന്നു.

''ടൗണിലേക്കാ. നാളെ ചന്തയല്ലേ? അമ്പലമൈതാനിയിൽ കാളകളെ അഴിച്ചുകെട്ടി പുല്ലുംകൊടുത്തു വണ്ടിക്കാർ നേരം പുലരുംവരെ ഉറങ്ങും....''

നടന്നുനടന്ന് അവർ കടപ്പുറം റോഡിലെത്തി. യാത്ര പിന്നെയും നീളുകയാണ്. കാറ്റിൽ ഒഴുകിയൊഴുകി നീങ്ങുമ്പോൾ വാസുദേവനു ക്ഷീണം തോന്നിയില്ല. ഒരുക്കൻ മതിൽക്കെട്ടിനടുത്ത് അവരെത്തി. പ്രസാദ് ഒരു അണ്ണാനെപ്പോലെ മതിൽ പൊത്തിപ്പിടിച്ചു കയറി. മുകളിൽനിന്നവൻ വിളിച്ചുപറഞ്ഞു:

''വാസൂ.... പതുക്കെ പൊത്തിപ്പിടിച്ചു കയറിക്കോ.''

വാസുവും മതിൽക്കെട്ടിനു മുകളിലെത്തി.

''ഇനി ചാടിക്കോ, താഴെ മണലാ, പേടിക്കാനില്ല...''

താഴേക്കു ചാടുമ്പോൾ പ്രസാദ് വിളിച്ചുപറഞ്ഞു.

പ്രസാദ് പറഞ്ഞതൊക്കെ വാസുദേവൻ അനുസരിച്ചു. താനെന്തിനാണ് ഇങ്ങനെ വിധേയത്വം കാണിക്കുന്നതെന്ന് ഒരുനിമിഷം അവൻ ആലോചിക്കുകയും ചെയ്തു. എത്ര പെട്ടെന്നാണവൻ ഒരു കുരുക്കിൽ കുരുങ്ങിയിരിക്കുന്നത്?

ഒരു മണൽക്കാട്. മതിൽക്കെട്ടിനറ്റമില്ലെന്നു തോന്നി. അവിടവിടെയായി സിമന്റുതറകൾ. ഒരാൾക്കു സുഖമായി നീണ്ടുനിവർന്നു കിടന്നുറങ്ങാൻ പറ്റിയത്. പ്രസാദ് ചിരിച്ചുകൊണ്ടു പറഞ്ഞു:

''ഈ തറേൽ കിടന്നോ. ആരും വരില്ല. ഒരു ശല്യവുമില്ല. ഞാനിവിടെയാ ഉറങ്ങാറ്. ഉറങ്ങിക്കോ. ഉറങ്ങുന്നോർക്കുവേണ്ടി കെട്ടിയിട്ടതാ ഇതൊക്കെ. ഞാനപ്പുറത്തെ തറേലുണ്ടാവും.''

പ്രസാദ് ഇരുട്ടിലേക്കൂളിയിട്ടു. വാസുദേവൻ തറയിലിരുന്നു. സിമന്റുതറയുടെ തണുപ്പ് ശരീരത്തിലേക്കരിച്ചു കയറുന്നു. മാനത്തിൽ ഒരൊറ്റ നക്ഷത്രം പോലുമില്ല. അടർന്നുവീണ് അവന്റെ ഭാവി പ്രവചിക്കാൻ. അകാരണമായൊരു ഭയം അവനെ ഗ്രസിക്കാൻ തുടങ്ങി. കാറ്റിന്റെ മുരൾച്ചയിൽ ആരുടെയൊക്കെയോ നിശ്വാസങ്ങൾ ഉയരുന്നതുപോലെ. പ്രസാദ് എവിടെപ്പോയെന്ന് അവൻ അദ്ഭുതപ്പെട്ടു.

''പ്രസാദേ.... പ്രസാദേ....'' അവൻ വിളിച്ചു. ആദ്യം ഉച്ചത്തിൽ. പിന്നെ അവന്റെ ശബ്ദംതന്നെ അവനെ പേടിപ്പിക്കാൻ തുടങ്ങിയപ്പോൾ. പതുക്കെ. പിറുപിറുക്കുന്നതുപോലെ.

ആരും വിളികേട്ടില്ല. അവന്റെ ശബ്ദം മാത്രം മതിൽക്കെട്ടുകളിൽ തട്ടിച്ചിതറി, അവനിലേക്കുതന്നെ ഒലിച്ചുവന്നുകൊണ്ടിരുന്നു. കൂടെ കാറ്റിന്റെ തണുത്ത മുഴക്കം മാത്രം. അവൻ നാലുപാടും പകച്ചുനോക്കി. ഇരുട്ടിലെവിടെയെങ്കിലും പ്രസാദിന്റെ ബീഡി പുകയുന്നുണ്ടോ? അകലങ്ങളിൽ മിന്നിമറയുന്ന മിന്നാമിനുങ്ങുകൾ മാത്രം. ജന്മങ്ങളുടെ വിളികളുമായി അവ മിന്നിമറയുന്നു. പിന്നെ ഉറക്കം കൺപോളകളെ കനപ്പിച്ചപ്പോൾ തനിക്കുചുറ്റുമുള്ള ഭൂമി നിശ്വസിക്കുന്നതുപോലെ അവനു തോന്നി. അവനുറങ്ങി. ഒന്നുമറിയാതെ. ആരെയും ഒന്നിനെയും ഭയമില്ലാതെ.

പ്രസാദ് കുലുക്കിവിളിച്ചപ്പോഴാണ് അവൻ ഉണർന്നത്. പരിഭവത്തോടെ അവൻ കണ്ണുകൾ തുറന്നു. പ്രസാദ് കുലുങ്ങിക്കുലുങ്ങി ചിരിക്കുന്നു. അറിയാതെ വാസുദേവനും ചിരിച്ചു.

''വാസു പേടിച്ചോ?''

''ഇല്ല.... കൊറച്ച്....''

''നിനക്ക് പേടീണ്ടോന്ന് അറിയാനാ ഞാൻ പോയത്. നീ വിളിച്ചതൊക്കെ ഞാൻ കേട്ടിരുന്നു.''

വാസു ചുറ്റും പകച്ചുനോക്കി. അവനൊന്നും മനസ്സിലാവുന്നില്ല. അങ്ങിങ്ങായി ചില കുറ്റിച്ചെടികൾ. ഇടയ്ക്കിടെ ചില സിമന്റുതറകൾ. പിന്നെ നീണ്ടുപരന്നു കിടക്കുന്ന മണൽക്കാടു മാത്രം. അതെവിടെച്ചെന്ന് അവസാനിക്കുന്നുവെന്ന് ആർക്കറിയാം. ഒടുക്കം മടിച്ചുമടിച്ച് അവൻ ചോദിച്ചു.

''ഇതെവിടാ....''

''ഇതൊറങ്ങാനുള്ള സ്ഥലം തന്നാ. എല്ലാവരും ഒറങ്ങാൻ ഇവിടെത്തന്നാ വരാ. എല്ലാരും അവസാനമേ വരൂ. നമ്മൾ നേരത്തേ വന്നൂന്നു മാത്രം.'' അവൻ വീണ്ടും ചിരിച്ചു. വാസു പൊട്ടനെപ്പോലെ പ്രസാദിന്റെ മുഖത്തു നോക്കിയിരുന്നു.

''എടാ, പൊട്ടാ, ഇതു ശവപ്പറമ്പാ.... നിറക്കറിയ്യോ, മരിച്ചുകഴിഞ്ഞാൽ മനുഷ്യരെ മറവുചെയ്യുന്ന സ്ഥലം. ഇന്നലെ രാത്രി നിനോടു പറഞ്ഞാൽ രാവിലെയാകുമ്പഴയ്ക്കും നീ പേടിച്ചു മരിക്കും. ഇന്നലെ രാത്രി നീ സുഖായി ഉറങ്ങീല്ലേ? ഇവിടെ കെടക്കണോര് ആരും നിന്നെ ഒന്നും ചെയ്തില്ലല്ലോ? ഇനി പേടിക്കാനില്ല. ഞാനെത്ര കൊല്ലായീന്ന് അറിയോ ഇവിടെ ഒറങ്ങാൻ തൊടങ്ങീട്ട്. ജീവിച്ചിരിക്കണോരെയാ പേടിക്കേണ്ടത്.'' അറിയാതൊരു വിറയൽ വാസുവിന്റെ കാൽവിരൽത്തുമ്പിൽനിന്നു തലയിലേക്കിരച്ചുകയറി, അവന്റെ കണ്ണുകൾ നിറഞ്ഞു.

''ഹെ. കരയാതെടാ, നിനക്കൊന്നും പറ്റീല്ലല്ലോ? ഇന്നും നീ എന്റെകൂടെത്തന്നെ ഇങ്ങോട്ടുവരും. വാ, നമുക്കു പോവാം....''

അവർ മതിൽ ചാടിക്കടന്ന് നഗരത്തിലേക്കു നടന്നു. പിരിയുമ്പോൾ പ്രസാദ് അവനോടു പറഞ്ഞു, രാത്രി ഫസ്റ്റ് ഷോ കഴിയുമ്പോൾ ലക്ഷ്മി തിയേറ്ററിനടുത്തുള്ള ആലിൻ ചോട്ടിൽ എത്തണമെന്ന്.

''നീ വരാണ്ടിരിക്കരുത് കേട്ടോ. പേടിക്കണ്ട. ഇന്നു നിന്റെകൂടെ ത്തന്നാ ഞാൻ കെടക്കാ. ഇന്നലെ നിന്റെ പേടി മാറ്റാനാ ഞാൻ മാറിക്കളഞ്ഞത്.'' എന്നിട്ടവന്റെ കണ്ണുകളിലേക്കുറ്റുനോക്കി പ്രസാദ് ചിരിച്ചു.



അന്നു പകൽ മുഴുവനും വാസുദേവൻ ശവപ്പറമ്പിനെക്കുറിച്ചോർത്തുകൊണ്ടിരുന്നു. പ്രസാദ് ശവപ്പറമ്പിൽനിന്നിറങ്ങിവന്ന വേതാളമാണോ? വാസു, പ്രസാദിന്റെ കറുത്ത മുഖവും വെളുത്തു തിളങ്ങുന്ന പല്ലുകളും ഓർത്തു. ഒരു രാത്രി അവൻ തന്നെ കടിച്ചീമ്പിത്തിന്നേക്കാം. എവിടെപ്പോയി ഒളിച്ചാലും അവൻ തന്നെ കണ്ടുപിടിക്കും. അവനെന്തിനാണ് ആലിൻ ചോട്ടിലേക്കു വരാൻ പറഞ്ഞത്. അവൻ ഇരകളെ കാത്ത് ആ ആലിൻകൊമ്പിലായിരിക്കണം തൂങ്ങിക്കിടക്കുന്നത്. കടുത്ത നിസ്സഹായതാബോധം അവന്റെ ഹൃദയത്തെ ഞെരിച്ചു.

സന്ധ്യ മയങ്ങിയതോടെ അവനാകെ തളർന്നു. ഈ നഗരത്തിൽ അവനൊളിക്കാൻ ഒരിടവുമില്ല. നടന്നുനടന്നവൻ ആലിൻചോട്ടിൽത്തന്നെയാണ് എത്തിയത്. ആരോ അവനെ അങ്ങോട്ടു വലിച്ചിഴയ്ക്കുന്നതുപോലെ. പെട്ടെന്നാരോ വാസുവിന്റെ ചുമലിൽ കൈവെച്ചു.



''എന്റെമ്മോ....'' അവനറിയാതെ ആർത്തുവിളിച്ചുപോയി. പ്രസാദിന്റെ പൊട്ടിച്ചിരി.

''പേടിത്തൂറി.... എന്താടാ മോങ്ങുന്നത്? വേണ്ടാത്തതോരോന്ന് ആലോചിച്ചു നടക്കാ... ഇല്ലേ?....''

വാസു ഏങ്ങലടിച്ചു. ''ഞാനൊരു പാവാ.., എന്നെ ഒന്നും ചെയ്യല്ലേ?....''

''നടക്ക്...'' പ്രസാദ് ഗൗരവത്തിൽ പറഞ്ഞു. വാസു ഒരു യന്ത്രംപോലെ ചലിക്കാൻ തുടങ്ങി. എത്ര നേരം നടന്നെന്ന് അവനറിയില്ല. പ്രസാദ് അവനെ പൊക്കിയെടുത്ത് മതിലിനു മുകളിലൂടെ പൂഴിയിലേക്കു തള്ളിയിട്ടപ്പോഴാണ് അവനുണർന്നത്. പ്രസാദുതന്നെ അവനെ താങ്ങി ഒരു തറയിൽ കിടത്തി.

''പേടിക്കേണ്ട. ഒറങ്ങിക്കോ. ഞാനടുത്തുണ്ട്. ഒന്നും പേടിക്കാനില്ല. നീ വെറുതേ ഓരോന്ന് ആലോചിക്കണതോണ്ടാ ഈ പേടി. ഉറങ്ങിക്കോ..... ഉറങ്ങിക്കോ....''

പ്രസാദിന്റെ ശബ്ദത്തിനു വല്ലാത്ത മൃദുത്വം. ശരീരവും മനസ്സും അയഞ്ഞുകൊണ്ടിരുന്നപ്പോൾ അവനൊരു ഉറക്കത്തിന്റെ നിലകിട്ടാത്ത കയത്തിലേക്കാഴ്ന്നുപോയി.

## ആറ്

**ശ്മ**ശാനത്തിന്റെ ഗൂഢമായ സാന്ത്വനങ്ങളിലേക്കു തിരിച്ചുപോയ പഴയ രാത്രികളെക്കുറിച്ചോർത്തു പ്രസാദ് നടന്നു. എന്തിനാണ് അവർ മരണത്തെ ഇങ്ങനെ മാറോടു ചേർത്തുപിടിക്കുന്നത്? ജീവിതത്തിന്റെ ശാന്തിയും സമാധാനവും തേടി അവരെന്തിനാണ് വീണ്ടും വീണ്ടും ഈ മരണഭൂമിയിലേക്കു വരുന്നത്? ഇടയനെ ആടു മണക്കുന്നതുപോലെ, മുക്കുവനെ മീൻ മണക്കുന്നതുപോലെ, പൂക്കാരിയെ പൂ മണക്കുന്നതുപോലെ പ്രസാദിനേയും വാസുവിനേയും മരണവും മണക്കുന്നുണ്ടാവണം. അപ്പോൾ മരണത്തിന്റെ മണമെന്താണ്? ജീവിതത്തിന്റെ എല്ലാ സൗഭാഗ്യങ്ങളുടേയും നിർഭാഗ്യങ്ങളുടേയും മണം ഒന്നിച്ചുചേർന്നതായിരിക്കണം അത്. എന്തിനാണ് ഈ [illegible]ഷത്തിൽ അവർ മരണത്തിന്റെ മണത്തെക്കുറിച്ചാലോചിക്കുന്നത്? അതെന്നും അവനോടു മുട്ടിയുരുമ്മി, [illegible]നായി, അവനോടുതന്നെ ചേർന്നുനില്ക്കുന്ന ഒന്നായതുകൊണ്ട് അതേക്കുറിച്ചു വേവലാതിപ്പെടണമെന്ന് അവന് ഇതുവരെ തോന്നിയിട്ടില്ലല്ലോ? മരണത്തെക്കുറിച്ചുള്ള എല്ലാ ചോദ്യങ്ങളും നമ്മൾ നമ്മളോടുതന്നെ അല്ല, എന്തൊക്കെയാണ് ചങ്ങാതീ, കാര്യങ്ങൾ എന്നു ചോദിക്കുന്നതുപോലെയാണ്.

മരണത്തിന്റെ മണത്തോടൊപ്പം ബെനഡിക്റ്റിനെക്കുറിച്ചും അവന് ആലോചിക്കാതിരിക്കാൻ വയ്യ. ബെനഡിക്റ്റ് മരണത്തിന്റെ ഒരവതാരമാണ്, മരണത്തിന്റെ ജീവിക്കുന്ന രൂപമാണത്, അവന്റെ മണം പോലും മരണമാണ്.

ഒരു കറുത്തവാവും വെള്ളിയാഴ്ചയും ഒന്നിച്ചാണു വന്നത്. രാവേറെ ഇരുണ്ടപ്പോൾ അവരിരുവരും അവരുടെ സാന്ത്വനങ്ങളിലേക്കുള്ള യാത്രയാരംഭിച്ചു. എല്ലാം ഒരു ഇരുട്ടിന്റെ കടലിൽ ആഴ്ന്നുകിടക്കുന്നു. പ്രസാദിന് ഒരുപാടു പ്രേതകഥകളറിയാം. ഈ യാത്രകൾക്കിടയിൽ അവനതൊക്കെ നിറുത്താതെ പറഞ്ഞുകൊണ്ടിരിക്കും. ഒടുക്കം അവൻ വെറുതേ ചിരിക്കും. ആ ചിരി ഒരു പ്രേതനിശ്വാസംപോലെയാണ്.

പ്രസാദ് പറഞ്ഞുകൊണ്ടിരുന്നു. പ്രേതങ്ങൾ നമ്മളെപ്പോലെയാണ്. ജീവിതത്തിനും മരണത്തിനുമിടയിലുള്ള ഏതോ അദൃശ്യമായ വരമ്പിൽ കാലുതെറ്റി വേറൊരു ലോകത്തിൽ ചെന്നുവീണവർ. അവർക്കു തിരിച്ചു ജീവിതത്തിലേക്കു വരാൻ പറ്റില്ല. മരണത്തിലേക്കു യാത്രയാവാനും. അവർ ജീവിതത്തിന്റെയും മരണത്തിന്റെയും വിളുമ്പിൽ വന്നുനിന്നുകൊണ്ടു നമ്മളെ വിളിക്കുന്നു. അവരുടെ ലോകത്തിലെ നിശിതമായ ഏകാന്തത അവരെ പീഡിപ്പിക്കുന്നുണ്ടാവണം. ഈ കുരുക്കൊന്ന് അഴിഞ്ഞുകിട്ടാനുള്ള വെപ്രാളമാണവർക്ക്.

പറഞ്ഞുകൊണ്ടിരിക്കേ പ്രസാദ് ട്രൗസറിന്റെ പോക്കറ്റിൽനിന്ന് ഒരു കുപ്പി പുറത്തെടുത്തു. വാസുദേവൻ കാഞ്ഞിരമരത്തിന്റെ ചോട്ടിൽ ഒളിപ്പിച്ചുവച്ചിരുന്ന ഗ്ലാസ്സുകളും ചിരട്ടയും തപ്പിയെടുത്തു. കഴിഞ്ഞ രാത്രികളിലെ വെളിച്ചം വടുകെട്ടിക്കിടന്നിരുന്ന ആ ചിരട്ടയിൽ വെളിച്ചം വീണ്ടും ഉരുകിയൊലിക്കാൻ തുടങ്ങി. മെഴുകുതിരിയുടെ ഉലഞ്ഞാടുന്ന വെളിച്ചത്തിൽ അവരുടെ നിഴലുകൾ അകലങ്ങളിൽ നീണ്ടുനിന്നാടി.

ഗ്ലാസ്സുകളിൽ നിറയേ മദ്യം പകർന്നതിനുശേഷം പ്രസാദ് കീശയിൽ കരുതിയിരുന്ന ഇറച്ചിപ്പൊതി തുറന്നു. മൊരിഞ്ഞ ഉള്ളിയിൽ കുടിക്കുഴഞ്ഞു കിടക്കുന്ന എണ്ണ കിനിയുന്ന ഇറച്ചിക്കഷണങ്ങൾ. മദ്യവും ഇറച്ചിക്കഷണങ്ങളും തൊണ്ടയിലൂടെ എരിഞ്ഞെരിഞ്ഞിറങ്ങി. ഗ്ലാസ്സുകൾ കാലിയായിക്കൊണ്ടിരിക്കേ. വെളിച്ചത്തിനു ശാഖകൾ പൊടിക്കാൻ തുടങ്ങി. ശബ്ദങ്ങൾ തൊണ്ടയിൽ വില്ലുപോലെ വളയാൻ തുടങ്ങി. പെട്ടെന്നു തറയുടെ ഇരുണ്ട മറ്റേപ്പകുതിയിൽനിന്ന് ഒരു കൈ അവരുടെനേരേ നീണ്ടുവന്നു. വിറച്ചുകൊണ്ടിരിക്കുന്ന നേർത്ത ചാരച്ച വി



രലുകൾ. അതു കുപ്പിയുടെനേരേ നീണ്ടു. വാസുദേവൻ പകച്ചുനോക്കിയിരുന്നു. പ്രസാദ് ഇരുട്ടിലേക്കു സൂക്ഷിച്ചുനോക്കി. ദാഹം തീരാത്ത ആരോ







കുരീപ്പുഴ ശ്രീകുമാർ

# പാമ്പും പത്മിനിയും



ഏപ്രിലിൽ, ഏതോ
രാത്രിയിലുള്ളിൽ
മുല്ലക്കാടു വിയർത്ത സുഗന്ധ
നദിയായൊഴുകി,
തെങ്ങോലയിലൊരു കാറ്റിൻ കുസൃതി.
ഏകാന്തതയുടെ തടവറയാം മുറി.
മഞ്ഞനിലാവിൽ കൂവള വിരലിൽ
നിദ്രമുറിക്കും ഗന്ധർവ്വൻപാട്ടുണരുന്നുണ്ടോ?
അമ്മയുറങ്ങിപ്പോയോ?
മുറ്റത്താരുടെ കാൽപ്പെരുമാറ്റം
ചാരായച്ചിരി
രാക്ഷസനച്ഛൻ?
ചിമ്മിനിയൂതിയിരുന്നു പത്മിനി.
കട്ടിയിരുട്ടിൽ പുകയിലമണമോ
കാലിൽ പാമ്പിൻ പത്തിയുരുമ്മി
നടുങ്ങി പത്മിനി.

തോറ്റകണക്കു പരീക്ഷയിൽ നിന്നും
തേച്ചുമഴക്കിയുണക്കിയടുപ്പിൽ
റേഷനരിത്തിള, വിളയും വരെയും
നോക്കിയിരുന്നൂ തീയായ് പത്മിനി.
ആകെ നനഞ്ഞ കൊതുമ്പും ചൂട്ടും
ആറിപ്പോയ കിനാവിൻചോറും
ഭാവിപ്പാത, കരിമ്പിൻചോട്ടിൽ
വാരിക്കുഴികൾ പുരുഷച്ചതികൾ
വാതിലിലാരുടെ മോഹമുരൾച്ച?
വാലാൽ വായ വരിഞ്ഞുമുറുക്കും
പാമ്പാട്ടത്തിൽ നുറുങ്ങി പത്മിനി.

പ്രായക്കല്ലു ചവിട്ടിക്കയറി
സ്നേഹത്തിൻ മരുഭൂമി മടക്കി
ദുഃഖത്തിന്റെ പരിക്കിൻ മുകളിൽ
സ്വപ്നത്തിന്റെ മണപ്പൊടി പൂശി
മൂളും മകുടിക്കൊപ്പം പാമ്പുകൾ
താളം തുള്ളി, ശിഖരം തല്ലി
രക്തം തുപ്പി മരിപ്പതുകാണാൻ
പാമ്പുവളർത്തൽ തുടങ്ങീ പത്മിനി.

ആയില്യത്തിനു നൂറും പാലും
ശീമക്കള്ളും ഉള്ളിക്കറിയും
ക്രോധക്കയ്യാൽ നൽകീ പത്മിനി.
ഉരഗോത്സവമിതുകാണുക
നെഞ്ചാൽ പൊടിമണ്ണു വകഞ്ഞലയുന്നു
കരിമൂർഖൻ.
ഞൊടി കേൾക്കുമ്പോൾ
കയറിന്മേൽ ചുറ്റിക്കയറും
തലയിൽ പൂവുള്ളോരടിമ.
പുരികക്കൊടിയിളകുമ്പോഴേ-
ക്കൊരു നാഗം ശൂലത്തിന്മേൽ
വിരലിന്മേലൊന്നാം സർപ്പം
അരമണിയായ് രണ്ടാം സർപ്പം
മുലമറയായ് മൂന്നാം സർപ്പം
ചുമലിന്മേൽ നാലാം സർപ്പം
വയർ ചുറ്റിയതഞ്ചാം സർപ്പം
പാദത്തിൽ ആറാം സർപ്പം
തിരുനെറ്റിയിലേഴാം സർപ്പം
മുറി ചുറ്റിവണങ്ങും സർപ്പ-
ക്കൊതി വിറ്റുവിളങ്ങി പത്മിനി.

മന്ദബുദ്ധിയായ് മണ്ണുതിന്നുന്നൊരു
സുന്ദരൻ സർപ്പമായ് എന്റെ ജീവിതം
പുറ്റടർത്തിപ്പിറന്നു വാല്മീകിയായ്
മിത്രദുഃഖം സമാഹരിച്ചിടവേ
ചത്ത പാമ്പുകൾ പാതയിൽ, പാറയിൽ
ചുറ്റുചുറ്റായ് കിടക്കുന്നു. മാനത്തു
വഞ്ചനക്ഷത്രമായ് പകക്കണ്ണുമായ്
തൃപ്തയായിത്തിളങ്ങുന്നു പത്മിനി.

ഒരാൾ മരണാനന്തര വിശ്രാന്തിക്കിടയിൽ അറിയാതെ അവരുടെനേരേ കൈനീട്ടുകയാണോ? കല്ലറ പിളർന്ന് ഒരാൾരൂപം എണീറ്റു വരികയാണോ? പ്രസാദ് ചിരട്ട ഉയർത്തി. തറയുടെ അപ്പുറത്തെ പുഴിയിൽനിന്നൊരു മനുഷ്യക്കോലം എണീറ്റു വന്നു. ചുള്ളിക്കമ്പുപോലെ മെലിഞ്ഞ ആ രൂപത്തിനു താങ്ങാനാവാത്ത തലയിൽനിന്നു രണ്ടു കണ്ണുകൾ പുറത്തേക്കുന്തി നില്ക്കുന്നു. ആർത്തി പെരുത്ത കണ്ണുകൾ ചാരായക്കുപ്പിയിൽ കൊരുത്തു വിറയ്ക്കുന്ന വിരലുകൾ അതിന്റെനേരേ നീട്ടി അയാൾ പിറുപിറുത്തു.

"തുള്ളി എനിക്കും...."

പൊടുന്നനേ പ്രസാദ് പൊട്ടിച്ചിരിച്ചു. എന്നിട്ട് ആ കുപ്പി അയാളുടെനേരേ നീട്ടി. ആർത്തിയോടെ രണ്ടു കൈകൾകൊണ്ടും ചാരായക്കുപ്പി കവർന്നെടുത്ത് ഒറ്റവലിക്കത് അയാൾ കുടിച്ചുതീർത്തു. കൈത്തലംകൊണ്ടു ചുണ്ടമർത്തിത്തുടച്ചു. വാസുദേവന്റെ കൈയിൽ എരിഞ്ഞുകൊണ്ടിരുന്ന സിഗററ്റ് പിടിച്ചുവാങ്ങി ഊതിക്കൊണ്ട് അയാൾ ഇരുട്ടിലേക്ക് ഊളിയിട്ടു. തീയുടെ തരിവീണ് വാസുദേവന്റെ കൈത്തണ്ട പൊള്ളി.

തരിച്ചിരിക്കുന്ന വാസുദേവനെ വലതുകൈകൊണ്ടു പിടിച്ചുകൊണ്ടു പ്രസാദ് പറഞ്ഞു: "ബെനഡിക്റ്റാണത്.... ബെനഡിക്റ്റ്.... പണ്ടാരക്കാലൻ...."

ഒരു വിളർത്ത ചിരിയുമായി വാസുദേവൻ ചോദിച്ചു.

"അയാളെങ്ങോട്ടാ പോയത്....?"

"ഇവിടെ എവിടേങ്കിലും ഉണ്ടാവും. ചെലപ്പം ളപ്പം കുർക്കംവലിക്കുന്നുണ്ടാവും. അല്ലെങ്കിൽ നഗരത്തിലേക്ക് ഇഴഞ്ഞുപോയിക്കാണണം-"

ബെനഡിക്റ്റ് അങ്ങനെയാണ്. ഇരുട്ടിൽനിന്നവൻ വന്നു. ഇരുട്ടിലേക്കവൻ പിൻവാങ്ങി. നരച്ച കണ്ണുകളിൽ ചിർത്തുകിടക്കുന്ന ഉറക്കവുമായി അവനെപ്പോഴും വന്നു. പക്ഷേ, അവനെപ്പോഴാണ് അവരുടെ ജീവിതത്തിൽ വന്നടിഞ്ഞതെന്നോർക്കുന്നില്ല. അല്ലെങ്കിൽ അവനെന്നും അവരുടെ ജീവിതത്തിൽ ഉണ്ടായിരുന്നില്ലേ?

(തുടരും)



ഇ.എം.എസ്. നമ്പൂതിരിപ്പാട്

# ലെനിനിസം: ഒരു പുനർവിചിന്തനം



ഞാനൊരു കമ്മ്യൂണിസ്റ്റായിട്ട് 6 പതിറ്റാണ്ടിലേറെ ആയിരിക്കുന്നു. അന്നു കമ്മ്യൂണിസത്തിന്റെ താത്വികവശം യാതൊന്നും ഞങ്ങൾ അറിഞ്ഞിരുന്നില്ല. സോവിയറ്റ് യൂണിയന്റെ നേട്ടങ്ങളാണ്, മറ്റ് യുവ കമ്മ്യൂണിസ്റ്റുകാരെ എന്നപോലെ, ഞങ്ങളെയും ആകർഷിച്ചത്.

ഏതാനും വർഷങ്ങൾക്കുള്ളിൽ കമ്മ്യൂണിസം സംബന്ധിച്ച താത്വികപഠനത്തിലും ഞങ്ങൾ ഏർപ്പെടാൻ തുടങ്ങി. അന്നത്തെ സോവിയറ്റ് നേതാവായിരുന്ന സ്റ്റാലിന്റെ കൃതികളാണ് കമ്മ്യൂണിസത്തെക്കുറിച്ചുള്ള താത്വികപഠനത്തിന് ഞങ്ങൾക്കു കിട്ടിയ ആദ്യരചനകൾ. ''ലെനിനിസത്തിന്റെ പ്രശ്നങ്ങൾ'' എന്ന പേരിൽ സ്റ്റാലിൻ എഴുതിയ ഒരു ഗ്രന്ഥവും സ്റ്റാലിന്റെ നേതൃത്വത്തിൽ സോവിയറ്റ് പണ്ഡിതന്മാരുടെ ഒരു കമ്മിഷൻ തയ്യാറാക്കിയ ''സോവിയറ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ചരിത്ര''വുമാണ് ഞാൻ ആദ്യം വായിച്ച കൃതികൾ. അവയുടെ നിഷ്കൃഷ്ട പഠനമാണ് ഇടതുപക്ഷ ദേശീയതയിൽ നിന്നു മാർക്സിസം-ലെനിനിസത്തിലേക്കു മാറാൻ എന്നെ സഹായിച്ചത്.

പിന്നീടു മാർക്സിന്റെയും എംഗൽസിന്റെയും ലെനിന്റെയും കൃതികൾ ധാരാളം വായിച്ചിരുന്നുവെങ്കിലും, മാർക്സിസം-ലെനിനിസത്തെക്കുറിച്ച് എനിക്കു കിട്ടിയ വിജ്ഞാനത്തിന്റെ മൂലകൃതി സ്റ്റാലിന്റെ കൃതികളാണ്.

ഈ കൃതികളിൽ രണ്ടു കാര്യങ്ങൾ ഊന്നിപ്പറഞ്ഞിരുന്നു.

ഒന്നാമത്, മാർക്സിന്റെയും എംഗൽസിന്റെയും മൂലകൃതികൾ എത്ര പ്രധാനമാണെങ്കിലും, ''സാമ്രാജ്യാധിപത്യത്തിന്റെ യുഗത്തിൽ ലെനിനിസമാണ് യഥാർത്ഥ മാർക്സിസം.''

രണ്ടാമത്, ലെനിനിസത്തിന്റെ കാഴ്ചപ്പാടനുസരിച്ചാണ് സോവിയറ്റ് യൂണിയനും അവിടത്തെ ഭരണകക്ഷിയായ കമ്മ്യൂണിസ്റ്റ് പാർട്ടിയും പ്രവർത്തിക്കുന്നത്. മാർക്സിന്റെയും എംഗൽസിന്റെയും കൃതികൾ ജീവിക്കുന്നത് ലെനിനിസത്തിലാണെന്നതുപോലെ, ലെനിനിസം ജീവിക്കുന്നത് സോവിയറ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നയപരിപാടികളിലും സംഘടനയിലുമാണ്.

ഈ അടിസ്ഥാനത്തിലാണ് സ്റ്റാലിന്റെ ''ലെനിനിസ''മെന്ന ഗ്രന്ഥവും സ്റ്റാലിന്റെ നേതൃത്വത്തിൽ തയ്യാറാക്കപ്പെട്ട സോവിയറ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ ചരിത്രവും എന്റെ തലമുറയ്ക്കു പാഠപുസ്തകങ്ങളായിത്തീർന്നത്. മാർക്സും എംഗൽസും ലെനിനും എന്നപോലെ അവരുടെ വിശ്വസ്താനുയായിയായ സ്റ്റാലിനും അപ്രമാദിയാണെന്ന ധാരണ ഞങ്ങളിൽ പരന്നു. ആ അർത്ഥത്തിൽ ''സ്റ്റാലിനിസ്റ്റ്'' ആയിട്ടാണ്, സോവിയറ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ 20-ാം കോൺഗ്രസ്സുവരെ, ഞങ്ങൾ പ്രവർത്തിച്ചതും വളർന്നതും.

ഇതിനൊരു വമ്പിച്ച ആഹ്വാനമായിരുന്നു 20-ാം കോൺഗ്രസ്സിൽ ഒന്നാം സെക്രട്ടറി ക്രൂഷ്ചോവ് സമർപ്പിച്ച റിപ്പോർട്ട്. അതേവരെ മറ്റു ലോക കമ്മ്യൂണിസ്റ്റുകാരെപ്പോലെ ഞങ്ങളും സ്റ്റാലിനെ അപ്രമാദിയും ദൈവതുല്യനുമായി കണക്കാക്കിയിരുന്നു. ക്രൂഷ്ചോവിന്റെ ''തുറന്നുകാട്ട''ലാവട്ടെ, സ്റ്റാലിനെ ഒരു പിശാചായി ചിത്രീകരിക്കുകയായിരുന്നു. ആ വിശദീകരണം തികച്ചും ദഹിച്ചിരുന്നില്ലെങ്കിലും, സോവിയറ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയോടുള്ള കൂറുനിമിത്തം ഞാൻ അതുൾക്കൊള്ളാൻ ശ്രമിച്ചു.

**സ്റ്റാ**ലിൻതൊട്ടു ഗോർബച്ചോവുവരെ ഓരോ സോവിയറ്റ് നേതാവും സ്വന്തം ആശയസംഹിതയെയും നയസമീപനങ്ങളെയും ''ലെനിനിസത്തിന്റെ പ്രയോഗ''മായി അവകാശപ്പെട്ടു. ഈ ചരിത്രപശ്ചാത്തലത്തിലാണ് ഗോർബച്ചോവിന്റെ സോഷ്യലിസ്റ്റ് പ്രസ്ഥാനവഞ്ചന എന്നെപ്പോലുള്ളവരെ ഇരുത്തിച്ചിന്തിപ്പിച്ചത്.

സ്റ്റാലിൻ നേതാവായിരുന്നപ്പോൾ ലെനിന്റെ അടുത്ത അനുയായിയായാണല്ലോ അദ്ദേഹം സ്വയം വിശേഷിപ്പിച്ചത്. അതുപോലെ ക്രൂഷ്ചോവും, താൻ മുറുകെപ്പിടിക്കുന്ന ആശയങ്ങളും നടപ്പിലാക്കുന്ന നയങ്ങളും ലെനിനിസത്തിന്റെ അടിസ്ഥാനത്തിലാണെന്ന് അവകാശപ്പെട്ടു. അദ്ദേഹത്തിന്റെ പിൻഗാമിയായ ബ്രഷ്നേവും അതേ അവകാശവാദം ഉന്നയിച്ചു. ബ്രഷ്നേവിന്റെ പിൻഗാമിയായ ഗോർബച്ചോവും മറ്റൊരു അവകാശവാദവും ഉന്നയിച്ചില്ല.

അതായത്, സ്റ്റാലിൻതൊട്ടു ഗോർബച്ചോവുവരെ ഓരോ സോവിയറ്റ് നേതാവും സ്വന്തം ആശയസംഹിതയെയും നയസമീപനങ്ങളെയും ''ലെനിനിസത്തിന്റെ പ്രയോഗ''മായി അവകാശപ്പെട്ടു. ഈ ചരിത്രപശ്ചാത്തലത്തിലാണ് ഗോർബച്ചോവിന്റെ സോഷ്യലിസ്റ്റ് പ്രസ്ഥാനവഞ്ചന എന്നെപ്പോലുള്ളവരെ ഇരുത്തിച്ചിന്തിപ്പിച്ചത്.

സ്റ്റാലിനും ബ്രഷ്നേവും ഗോർബച്ചോവും നല്കിയ വ്യാഖ്യാനങ്ങളിലൂടെയല്ലാതെ ലെനിനിസത്തെയും അതിനു രൂപം നല്കിയ മാർക്സിസത്തെയും സ്വതന്ത്രമായി പഠിച്ചു വിലയിരുത്തണമെന്ന നിഗമനത്തിൽ ഞാൻ ചെന്നെത്തി. അങ്ങനെ പ്രശ്നമാകെ പുനർവിചിന്തനത്തിനു വിധേയമാക്കിയപ്പോൾ എനിക്കു രൂപപ്പെടുത്താൻ കഴിഞ്ഞ അഭിപ്രായങ്ങളാണ് താഴെ കൊടുക്കുന്നത്.

1. ലെനിൻ ചൂണ്ടിക്കാണിച്ചതുപോലെ, മാർക്സിന്റെയും എംഗൽസിന്റെയും കൃതികൾ ''ചോദ്യം ചെയ്യപ്പെടാൻ പാടില്ലാത്ത വേദപുസ്തകങ്ങ''ളല്ല. മുതലാളിത്തത്തിൽനിന്നു കമ്മ്യൂണിസത്തിലേക്കുള്ള പരിവർത്തനത്തിന്റെ വ്യക്തമായ ചിത്രം നല്കുന്ന കൃതികളല്ല അവ. കമ്മ്യൂണിസത്തിലേക്കുള്ള പരിവർത്തനം അനിവാര്യമാണെന്നു സ്ഥാപിക്കുന്നതോടൊപ്പം, കമ്മ്യൂണിസത്തിലേക്കുള്ള പരിവർത്തനത്തിന്റെ ഒരു അവ്യക്തചിത്രം വരച്ചുകാട്ടുകയേ മാർക്സും എംഗൽസും ചെയ്തിരുന്നുള്ളൂ. മാർക്സിന്റെയും എംഗൽസിന്റെയും ഉപദേശ നിർദ്ദേശങ്ങൾ അക്ഷരംപ്രതി നടപ്പിലാക്കുന്ന മാർക്സ്-എംഗൽസ് ശിഷ്യനായിരുന്നില്ല ലെനിനെന്നർത്ഥം.

2. പക്ഷേ, രണ്ടാം ഇന്റർനാഷനലിലെ റിവിഷനിസ്റ്റുകാരെപ്പോലെ മാർക്സിസത്തിന്റെ അടിസ്ഥാന തത്വങ്ങൾ ''തിരുത്തിയെഴുതാൻ'' ലെനിൻ തയ്യാറല്ലായിരുന്നു. മാർക്സ്-എംഗൽസ് നിർദ്ദേശങ്ങളെ സ്വയം ഉൾക്കൊണ്ട് അവയെ അനന്തരകാലത്തേക്കും തന്റെ സ്വന്തം രാജ്യത്തേക്കും വ്യാപിപ്പിക്കുകയാണ് ലെനിൻ ചെയ്തത്. അങ്ങനെ ചെയ്തപ്പോൾ ആഗോളമായി എല്ലാ രാജ്യങ്ങളിലും ഒപ്പം വിപ്ളവം നടക്കുമെന്ന മാർക്സ്-എംഗൽസ് കാഴ്ചപ്പാടിനു പകരം മുതലാളിത്ത വ്യവസ്ഥയുടെ ദൗർബല്യം മൂർച്ഛിച്ച രൂപത്തിലെത്തിയ ഏതാനും രാജ്യങ്ങളിലോ, ഒറ്റ രാജ്യത്തുതന്നെയോ തൊഴിലാളിവർഗ്ഗം ഭരണവർഗ്ഗമായി മാറുക എന്ന സ്ഥിതി വരുമെന്നു ലെനിൻ മനസ്സിലാക്കി.

3. കുത്തക മുതലാളിത്തത്തിന്റെ, അല്ലെങ്കിൽ സാമ്രാജ്യാധിപത്യത്തിന്റെ ഉദ്ഭവത്തോടുകൂടി മൂർച്ഛിച്ചുവന്ന വൈരുദ്ധ്യങ്ങൾ നിമിത്തം റഷ്യൻ ഭരണവർഗ്ഗം അങ്ങേയറ്റം ദുർബലമായിരിക്കുക മാത്രമല്ല, ആ ദൗർബല്യം ഉപയോഗിച്ചു സ്വയം അധികാരത്തിലെത്താൻ കഴിവുള്ള തൊഴിലാളിവർഗ്ഗം ഉയർന്നുവരികകൂടി ചെയ്ത ഒരു രാജ്യമാണു റഷ്യയെന്നും, അതുകൊണ്ട് മറ്റേതു രാജ്യത്തെയുംകാൾ സുഗമമായി അധികാരത്തിലെത്താൻ റഷ്യൻ തൊഴിലാളിവർഗ്ഗത്തിനു കഴിയുമെന്നും ലെനിന്റെ വിശകലനം തെളിയിച്ചു. അങ്ങനെ അധികാരം കൈവശപ്പെടുത്താൻ കഴിയുന്ന സ്ഥിതി ഉളവാകുമ്പോൾ റിവിഷനിസ്റ്റുകാരെപ്പോലെ അറച്ചുനില്ക്കാതെ അധികാരം പിടിച്ചെടുക്കുകയും സോഷ്യലിസ്റ്റ് സമൂഹനിർമ്മാണം തുടങ്ങുകയും ചെയ്യണമെന്ന നിഗമനത്തിൽ ലെനിൻ ചെന്നെത്തി.

4. എന്നാൽ, അധികാരം പിടിച്ചെടുക്കുകയും അതുപയോഗിച്ച് സോഷ്യലിസ്റ്റ് സമൂഹനിർമ്മാണം തുടങ്ങുകയും ചെയ്യേണ്ടതെങ്ങനെയെന്നതിന്റെ യാതൊരു മാർഗ്ഗനിർദ്ദേശവും മാർക്സും എംഗൽസും ലെനിനു നല്കിയിരുന്നില്ല. റഷ്യയുടെയും ലോകത്തിന്റെയും സമകാല പരിതസ്ഥിതിയെക്കുറിച്ചുള്ള സാമാന്യജ്ഞാനവും വിപ്ളവപ്രക്രിയയെ സംബന്ധിച്ച മാർക്സിസ്റ്റ് സാമാന്യസത്യങ്ങളും മാത്രമേ ലെനിന്റെ മുമ്പിലുണ്ടായിരുന്നുള്ളൂ.

5. ഈ കാഴ്ചപ്പാടോടെ റഷ്യയിൽ അധികാരം ഏറ്റെടുത്തയുടനേ മൂന്നു നടപടികൾ ലെനിൻ എടുത്തു.

(എ) റഷ്യൻ കർഷക ജനസാമാന്യത്തിന്റെ വിപ്ളവപരമായ കഴിവുകൾ അഴിച്ചുവിടുന്നതിന് വൻകിട ഭൂപ്രഭുക്കളുടെ സ്വത്തുക്കളെല്ലാം പിടിച്ചെടുത്ത് ഭൂരഹിതരായ കർഷക ജനസാമാന്യത്തിനു വീതിച്ചു. അങ്ങനെ റഷ്യൻ തൊഴിലാളിവർഗ്ഗത്തിന്റെയും കർഷക ജനസാമാന്യത്തിന്റെയും വിപ്ളവസമരസഖ്യം ഉറപ്പിച്ചു.

(ബി) സാമ്രാജ്യയുദ്ധത്തിൽ പങ്കാളിയായിരുന്ന റഷ്യൻ ഭരണവർഗ്ഗത്തെയും അതിന്റെ ശിങ്കിടികളായ റിവിഷനിസ്റ്റുകാരെയും വെല്ലുവിളിച്ചുകൊണ്ട് റഷ്യ യുദ്ധത്തിൽനിന്നു പിന്മാറുന്നതായി പ്രഖ്യാപിച്ചു. ഇതും തൊഴിലാളി-കർഷക സമരസഖ്യത്തെ ശക്തിപ്പെടുത്താൻ സഹായിച്ചു.

(സി) റഷ്യൻ സാറിസ്റ്റ് മേധാവിത്വത്തിൽ ഞെരുങ്ങിക്കഴിഞ്ഞിരുന്ന ദേശീയ ജനവിഭാഗങ്ങളുടെ സ്വാതന്ത്ര്യം പ്രഖ്യാപിച്ച് റഷ്യാക്കാരും അല്ലാത്തവരുമായ ദേശീയ ജനവിഭാഗങ്ങളുടെ ഐക്യം ഉറപ്പിച്ചു.

6. ഇതു റഷ്യൻ തൊഴിലാളിവർഗ്ഗത്തിന്റെയും കർഷക ജനസാമാന്യത്തിന്റെയും വിവിധ ദേശീയ ജനവിഭാഗങ്ങളുടെയും വിപ്ളവപരമായ ഐക്യം ഊട്ടിയുണ്ടാക്കി. സാമ്രാജ്യശക്തികൾ അഴിച്ചുവിട്ട ''ഇടങ്കോലിടൽ'' യുദ്ധവും റഷ്യയിലെ പിന്തിരിപ്പന്മാർ അഴിച്ചുവിട്ട ''ആഭ്യന്തരയുദ്ധ''വും വിജയത്തിൽ എത്തിക്കുന്നതിൽ സർവ്വശ്രദ്ധയും കേന്ദ്രീകരിച്ചു. അതിനു സഹായകരമാകുന്ന ''യുദ്ധകാല കമ്മ്യൂണിസ''മെന്ന സമരതന്ത്രം ആവിഷ്കരിച്ചു. അതിന്റെ ഫലമായി ''ഇടങ്കോലിടൽ യുദ്ധ''ത്തിലും ''ആഭ്യന്തരയുദ്ധ''ത്തിലും റഷ്യൻ സോവിയറ്റ് ജനത വിജയം നേടി. ഈ സാഹചര്യത്തിൽ കർഷക ജനസാമാന്യത്തെ സോവിയറ്റ് ഭരണകൂടത്തിന്റെ ഉറച്ച സഖാക്കളായി നിലനിർത്തുന്നതിന് ''പുതിയ സാമ്പത്തികനയം'' എന്ന ഒരു സംവിധാനം ആവിഷ്കരിച്ചു. തൊഴിലാളിവർഗ്ഗ ഭരണകൂടത്തിന്റെ കർശനമായ നിയന്ത്രണത്തിലാണെങ്കിലും, ഒരതിരുവരെ കമ്പോളശക്തികളെ കെട്ടഴിച്ചുവിട്ട് ഉല്പാദനം വർദ്ധിപ്പിക്കാൻ ശ്രമിച്ചു. ഉല്പാദന വർദ്ധനവിനെ ത്വരിതപ്പെടുത്താൻ നാടൻ മുതലാളിത്തശക്തികളെ പ്രോത്സാഹിപ്പിക്കുന്നതിനു പുറമേ വിദേശീയ കുത്തകക്കാരെയും സോവിയറ്റ് റഷ്യയിലേക്കു ക്ഷണിച്ചു. (ഇന്നു സോഷ്യലിസ്റ്റ് ചൈനയും സോഷ്യലിസ്റ്റ് വിയറ്റ്നാമും തുടർന്നുപോരുന്ന പുത്തൻ സാമ്പത്തികനയത്തിന്റെ മുന്നോടിയാണിത്.) ഇത് ഒരുപരിധിവരെ മുതലാളിത്തത്തെ വളർത്തുമെങ്കിലും ഉല്പാദന വർദ്ധനവിൽ ഒരു കുതിച്ചുചാട്ടംതന്നെ ഉണ്ടാവുകയും, അതുനിമിത്തം തൊഴിലാളിവർഗ്ഗം ശക്തിപ്പെടുകയും മറ്റെല്ലാ മുതലാളിത്ത വിരുദ്ധശക്തികൾക്കും പ്രചോദനം കിട്ടുകയും ചെയ്യുമെന്നു ലെനിൻ കണ്ടു. അങ്ങനെ ''പുതിയ സാമ്പത്തികനയത്തിന്റേതായ റഷ്യ സോഷ്യലിസത്തിന്റേതായ റഷ്യയായി മാറു''മെന്ന് അദ്ദേഹം വിഭാവനം ചെയ്തു.

7. പക്ഷേ, ഈ മാറ്റത്തിന് ഒരു അവശ്യോപാധിയുണ്ടെന്നു ലെനിൻ മനസ്സിലാക്കി. സോഷ്യലിസ്റ്റ് സോവിയറ്റ് ഭരണകൂടത്തിന്റെമേൽ തൊഴിലാളിവർഗ്ഗത്തിനുള്ള പിടി ഒരിക്കലും അയയാൻ അനുവദിക്കരുത്. ''പുതിയ സാമ്പത്തികനയ''ത്തിലൂടെ വളരുന്ന മുതലാളിത്തശക്തികൾ തൊഴിലാളിവർഗ്ഗ ഭരണകൂടത്തിന്റെ കർശനമായ നിയന്ത്രണത്തിലാകണമെന്ന് ലെനിനു നിർബന്ധമുണ്ടായിരുന്നുവെന്നർത്ഥം.

8. ഈ കാഴ്ചപ്പാട് അവതരിപ്പിക്കുന്നതിന് ലെനിനെ പ്രേരിപ്പിച്ച മുഖ്യ പരിഗണന സോവിയറ്റ് യൂണിയന്റെ പിന്നോക്കാവസ്ഥയായിരുന്നു. തൊഴിലാളിവർഗ്ഗ ഭരണകൂടം നിലവിൽ വന്നു എന്ന അർത്ഥത്തിൽ മറ്റു രാജ്യങ്ങളുടെ മുൻപന്തിയിൽ എത്തിയിരുന്ന സോവിയറ്റ് യൂണിയൻ സാമൂഹ്യമായും സാംസ്കാരികമായും സാമ്പത്തികമായും മുതലാളിത്തരാജ്യങ്ങളുടെ പിന്നിലാണ്. ഈ പിന്നോക്കനില അവസാനിപ്പിക്കുന്നതിനാണ് ശക്തമായ തൊഴിലാളിവർഗ്ഗ ഭരണകൂടത്തിന്റെ കർശനമായ നിയന്ത്രണത്തിൽ സാമ്പത്തിക പുരോഗതിയുണ്ടാക്കാൻ സഹായകമായ ''പുതിയ സാമ്പത്തികനയം'' ലെനിൻ ആവിഷ്കരിച്ചത്. സാമൂഹ്യവും സാംസ്കാരികവും സാമ്പത്തികവുമായ പിന്നോക്കനില അവസാനിപ്പിക്കാതെ രാഷ്ട്രീയ നടപടികളിലൂടെ മാത്രം സോവിയറ്റ് യൂണിയനു പുരോഗമിക്കാൻ കഴിയുകയില്ലെന്നായിരുന്നു ലെനിന്റെ വിലയിരുത്തൽ.



വി.ഐ. ലെനിൻ

10. ഇതു സ്വാഭാവികമായും പല പ്രശ്നങ്ങളും ഉയർത്തും. അവയ്ക്കു പരിഹാരം കാണുന്നതിൽ വിവിധങ്ങളായ നിർദ്ദേശങ്ങൾ തൊഴിലാളിവർഗ്ഗപ്പാർട്ടിയുടെ വിവിധ കേന്ദ്രങ്ങളിൽനിന്നു വരും. അവയിൽ വിപ്ളവവിരുദ്ധമായ അഭിപ്രായങ്ങളെയും നിർദ്ദേശങ്ങളെയും ആശയപരമായും രാഷ്ട്രീയമായും എതിർത്തു തോല്പിക്കുകതന്നെ വേണം. പക്ഷേ, അവയെ എതിർത്തു തോല്പിക്കുന്നതിന്റെ പേരിൽ ഭരണകൂടത്തിനകത്തും രാജ്യത്താകെയും അഭിപ്രായസ്വാതന്ത്ര്യം നിഷേധിക്കുന്ന സമീപനം അംഗീകരിച്ചുകൂടാ. തൊഴിലാളിവർഗ്ഗ ഭരണകൂടത്തിന്റെ നേതൃത്വപരമായ പങ്കു നിഷേധിക്കുകയോ, നേരേമറിച്ച്, തൊഴിലാളിവർഗ്ഗ ഭരണകൂടത്തിലും പാർട്ടിക്കകത്തും പ്രത്യക്ഷപ്പെടുന്ന അഭിപ്രായഭേദങ്ങളെ അടിച്ചമർത്തുകയോ ചെയ്യാതെ ജനാധിപത്യ കേന്ദ്രീകരണത്തിലൂടെ പാർട്ടിയുടെയും ഭരണകൂടത്തിന്റെയും ഐക്യം നിലനിർത്തണം.

11. ഇതിനു സഹായകരമല്ലാത്ത ചില പ്രവണതകൾ പാർട്ടിയുടെ കേന്ദ്രനേതൃത്വത്തിൽത്തന്നെ പ്രത്യക്ഷപ്പെട്ടു തുടങ്ങിയതിൽ തന്റെ ജീവിതാന്ത്യത്തിൽ ലെനിൻ അത്യന്തം ഖിന്നനായിരുന്നു. ലെനിൻ അന്തരിക്കുന്നതിന് ഏതാനും ദിവസംമുമ്പ് സെൻട്രൽ കമ്മിറ്റിക്കെഴുതിയ ഒരു കത്തിൽ കമ്മിറ്റി സ്റ്റാലിന്റെയും ട്രോട്സ്കിയുടെയും നേതൃത്വത്തിൽ രണ്ടുചേരികളായി പിരിഞ്ഞതിൽ അദ്ദേഹം ഖേദം രേഖപ്പെടുത്തി. ആശയപരമായ വിട്ടുവീഴ്ചകളൊന്നും ചെയ്യാതെ പാർട്ടിയുടെ ഐക്യം നിലനിർത്തു

ന്നതിന്റെ പ്രാധാന്യം ഊന്നിപ്പറയുകയും ആ കടമ നിറവേറ്റാൻ ജനറൽ സെക്രട്ടറി സ്ഥാനത്തിരിക്കുന്ന സ്റ്റാലിനു കഴിയുമോ എന്ന സംശയം പ്രകടിപ്പിക്കുകയും ലെനിൻ ചെയ്തു. പക്ഷേ, സ്റ്റാലിനെതിരായ പോരിയിലെ ആരെയെങ്കിലും ജനറൽ സെക്രട്ടറിയാക്കിക്കൊണ്ടുവരണമെന്ന് അദ്ദേഹം നിർദ്ദേശിച്ചില്ല. ഏകവ്യക്തിമേധാവിത്വത്തിനു പകരം കൂട്ടായ നേതൃത്വത്തിൽ ഊന്നുകയാണ് ലെനിൻ ചെയ്തത്.

ഈ ലെനിനിസ്റ്റ് ആശയങ്ങളിൽ ചിലവയ്ക്കു പ്രാമുഖ്യം നല്കുകയും മറ്റു ചിലവയെ അവഗണിക്കുകയും ചെയ്യാനാണ് സ്റ്റാലിൻതൊട്ട് ഗോർബച്ചോവുവരെയുള്ള സോവിയറ്റ് നേതാക്കൾ ശ്രമിച്ചത്. അവർ ഓരോരുത്തരും പറഞ്ഞതിൽ ചില ശരികളും ചില തെറ്റുകളും ഉണ്ടായിരുന്നു. ശരികളെ ഉയർത്തിപ്പിടിച്ചും തെറ്റുകളെ തിരസ്കരിച്ചുമുള്ള ഒരു സമതുലിതമായ നിലപാടെടുക്കാൻ സോവിയറ്റ് പാർട്ടിയുടെ നേതൃത്വത്തിനു കൂട്ടായി കഴിഞ്ഞില്ല. അതുകൊണ്ടാണ് 1980-കളുടെ അവസാന വർഷങ്ങളിലും 1990-കളുടെ തുടക്കത്തിലുമായി സോവിയറ്റ് ഗവൺമെന്റും പാർട്ടിയും തകർന്നത്.

എന്നുവച്ചാൽ, സ്റ്റാലിൻതൊട്ടു ഗോർബച്ചോവുവരെയുള്ള സോവിയറ്റ് പാർട്ടി നേതാക്കൾക്ക് ലെനിനിസ്റ്റ് കാഴ്ചപ്പാട് ഉയർത്തിപ്പിടിക്കാനോ, അതിൽ ഉറച്ചുനില്ക്കാനോ കഴിഞ്ഞില്ലെന്നതാണ് ദുഃഖകരമായ സത്യം.







വിനോദ് റോയി

# കാശ്മീർ: വർത്തമാന സത്യങ്ങൾ

**ഒളിത്താവളങ്ങളിൽ നിന്ന് ഒളിത്താവളങ്ങളിലേക്ക് മാറിത്താമസിക്കുന്ന ഭീകര പ്രവർത്തകർ.അന്തിയുറങ്ങാൻ പലപ്പോഴും ഏതെങ്കിലും കാശ്മീരി ഗൃഹത്തിലേക്ക് നിർബന്ധമായി കടന്നുചെല്ലുമ്പോൾ അവർക്ക് സമൃദ്ധമായ ഭക്ഷണവും അന്തിക്കൂട്ടിന് പെൺമക്കളേയും കൊടുക്കാൻ വീട്ടുകാരൻ നിർബന്ധിതനാവുന്നു. ഭീകരരെ തിരഞ്ഞ് പട്ടാളം ഏതെങ്കിലും ഗ്രാമം വളയുമ്പോൾ അവിടേയും യുദ്ധത്തിന്റെ വിലയായി കാശ്മീരി പെൺകുട്ടികളുടെ മാനം നഷ്ടപ്പെടുന്നു.**



(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

റഷീദിന്റെ പിതാവ് വിസമ്മതിച്ചപ്പോൾ അയാളെ ഭീകരനും കൂട്ടരും പൊതിരെ തല്ലി. ഈ ഉപദ്രവത്തിൽ നിന്നു രക്ഷപ്പെടാനായി ഒടുവിൽ റഷീദ് അവരുടെ സംഘത്തിൽ ചേരാമെന്നു സമ്മതിച്ചു. റഷീദിനെ അവർ കണ്ണുമൂടിക്കെട്ടി അതിർത്തി കടത്തി പാകിസ്ഥാനിലെ ഒരു ട്രെയിനിങ് ക്യാമ്പിലെത്തിച്ചു. അവിടെ ഒരാഴ്ചത്തെ പരിശീലനത്തിനുശേഷം റഷീദും, സംഘവും വീണ്ടും അതിർത്തി കടന്ന് കാശ്മീരിലെത്തി. കണ്ണുമൂടിക്കെട്ടിയായിരുന്നു ഇത്തവണയും യാത്ര. മലകൾ കയറി നടന്നുള്ള യാത്രയും ദുഷ്ക്കരമായ ട്രെയിനിങ്ങും കൂടിയായപ്പോൾ റഷീദ് അവശനായി അസുഖം പിടിപെട്ടു. അയാളെ വീട്ടിൽ കൊണ്ടുചെന്നുവിട്ട് പിന്നീടു വരാമെന്നു പറഞ്ഞ് സംഘം അവരുടെ വഴിക്കുപോയി. റഷീദിന്റെ കൈവശം ഒരു എ കെ 47-ഉം കൊടുത്തേല്പിച്ചിരുന്നു. ദിവസങ്ങൾ കഴിഞ്ഞ് സുഖം പ്രാപിച്ചപ്പോൾ റഷീദ് വീണ്ടും കൃഷിപ്പണിയിൽ വീട്ടുകാരെ സഹായിച്ചുതുടങ്ങി. അതിനിടെ ആ ഗ്രാമം റെയ്ഡു ചെയ്ത മറ്റൊരു ഗ്രൂപ്പ് തീവ്രവാദികൾ റഷീദിന്റെ വീടു കൊള്ളയടിച്ച് അയാളുടെ എ കെ 47 കൊണ്ടുപോയി. പിന്നീട് കുറേ ദിവസങ്ങൾ കഴിഞ്ഞ് റഷീദിന്റെ സംഘവും നേതാവും ആ ഗ്രാമത്തിൽ തിരിച്ചെത്തി റഷീദിനോട് കൂടെ വരാനാവശ്യപ്പെട്ടു. തോക്ക് നഷ്ടപ്പെട്ടുവെന്നു പറഞ്ഞ് ഒഴിവാക്കാൻ ശ്രമിച്ചപ്പോൾ മറ്റൊരു എ കെ-47 നല്കി അവർ റഷീദിനേയുംകൊണ്ട് ആ ഗ്രാമം വിട്ടു. ആദ്യത്തെ രാത്രിയിൽത്തന്നെ അവർ തങ്ങിയ കെട്ടിടം ആർമി വളഞ്ഞു. കീഴടങ്ങാൻ സൈന്യം നിർദ്ദേശിച്ചപ്പോൾ അതിനു തയ്യാറായി റഷീദ് പുറത്തിറങ്ങി. അതു തടയാൻ മറ്റു ഭീകരർ പിന്നിൽനിന്ന് റഷീദിനെ കാലിൽ വെടിവച്ച് വീഴ്ത്തി. തുടർന്ന് പുറത്തുനിന്ന് സൈനികരും വെടിവയ്പു തുടങ്ങി. അതിൽ റഷീദൊഴിച്ച് എല്ലാ ഭീകരരും കൊല്ലപ്പെട്ടു. കാലിൽ വെടികൊണ്ടു കിടന്നിരുന്ന റഷീദിനെ സൈന്യം മിലിറ്ററി ഹോസ്പിറ്റലിൽ എത്തിക്കുകയും ചെയ്തു.

പിന്നൊരു ദിവസം ഞാൻ ദാൽ തടാകത്തിന്റെ മറ്റൊരു കൈവഴിയിലുള്ള ഒരു വലിയ ബോട്ട് ഹൗസിൽ ചെന്നു. അവിടത്തെ മുറിവാടക എത്രയാണെന്നൊക്കെ അറിയാൻ താത്പര്യമുണ്ടെന്നു പറഞ്ഞപ്പോൾ അതിന്റെ ഉടമസ്ഥൻ വളരെ ആഹ്ളാദം പ്രകടിപ്പിച്ചു. കുറേക്കാലമായി അയാൾക്ക് താമസക്കാരെയൊന്നും കിട്ടിയ മട്ടില്ല. പ്രായമായ അയാൾക്കോ വീട്ടിലെ മറ്റാർക്കെങ്കിലുമോ ടൂറിസ്റ്റുകളെ തേടിപ്പിടിച്ചു കൊണ്ടുവരുന്നത് അപ്രായോഗികമായതുകൊ



*ശ്രീനഗറിലെ വിജനമായ ഒരു തെരുവ്*

ണ്ട് അതിന്റെ ബുദ്ധിമുട്ടുകളും പട്ടിണിയും അനുഭവിക്കുകയാണ് ആ കുടുംബം. ഒരു സ്റ്റാർ ഹോട്ടലിന്റെ മുറികൾ അയാൾ എന്നെ ബദ്ധപ്പെട്ട് കാണിച്ചുതന്നു. താഴ്‌വരയിൽ തോക്കുകളുടെ ഒച്ച പൊങ്ങുവാൻ തുടങ്ങുന്നതിനുമുമ്പ് ആ ബോട്ട് ഹൗസിൽ ഒരു മുറിയുടെ ദിവസ വാടക 1600 രൂപയായിരുന്നെന്ന് ആ വൃദ്ധൻ പറഞ്ഞു. എന്നാൽ എനിക്കിപ്പോൾ ഭക്ഷണമടക്കം ദിവസം അറുപതു രൂപയ്ക്ക് ഒരു മുറികിട്ടും. പിറ്റേന്നു വരാമെന്നു പറഞ്ഞ് ഞാനവിടെനിന്നുപോയി.

അതിനിടയ്ക്ക് ഡൽഹിയിലുള്ള സഹോദരിക്കും പിന്നെ വീട്ടിലേക്കും വിളിക്കാനായി ഞാൻ പലതവണ സിറ്റിയിലെ, സർക്കാർ ഉടമസ്ഥതയിലുള്ള ഒരു പബ്ളിക് കോൾ ഓഫീസിലേക്കു ചെന്നിരുന്നു. എസ് ടി ഡി സൗകര്യമുള്ള ആ ബൂത്തിലെ തിരക്കു കണ്ട് എനിക്കു പക്ഷേ ഓരോ തവണയും മടങ്ങേണ്ടിവന്നു. ഒരു ലോക്കൽ കോൾ കിട്ടാൻ നാലു മുതൽ ആറുമണിക്കൂർ വരെ ക്യൂ നിൽക്കേണ്ടിവരുമെന്ന് അവിടെ ക്ഷമയോടെ ക്യൂവിൽ നിന്നിരുന്ന ഒരാൾ പറഞ്ഞു.

മറ്റൊരു ദിവസം ഞാൻ സിറ്റിയിലൊരിടത്ത് കറങ്ങി തിരിച്ചുവരുമ്പോൾ ബസ്സ് മാറിക്കയറി ദാൽ തടാകത്തിന്റെ കരയിലുള്ള ഒരു കോളനിയിൽ പെട്ടുപോയി. തിരിച്ചെത്താനുള്ള ബസ്സിനെപ്പറ്റി ആരോടു ചോദിച്ചിട്ടും കാര്യമുണ്ടായില്ല. എല്ലാവർക്കും മരിച്ച വീട്ടിലെ മൗനം. നേരമാണെങ്കിൽ വൈകുന്നു. റോഡുകളിൽ ഇറങ്ങിനടക്കാനുള്ള സമയം കഴിഞ്ഞു. ഒടുവിൽ ഞാൻ വന്ന വഴിക്ക് എതിരായി വന്ന ഒരു മിനിബസ്സിൽ കയറി തിരിച്ചെത്തി. അപ്പോഴേക്കും ഹൗസ് ബോട്ടിലെ എല്ലാവരും പരിഭ്രാന്തരായി എനിക്കെന്തു പറ്റിക്കാണുമെന്നു കരുതി കാത്തിരിക്കയായിരുന്നു. വൈകിച്ചെന്നപ്പോൾ എന്റെ ഗൈഡ്-കം-വീട്ടുടമസ്ഥൻ ചൂടായി സംസാരിക്കയും ചെയ്തു.

പുതിയ, കൂടുതൽസൗകര്യമുള്ള ഹൗസ് ബോട്ടിലേക്ക് താമസം മാറ്റാൻ തീർച്ചപ്പെടുത്തിയ ദിവസമാണറിഞ്ഞത്. പിറ്റേന്നുമുതൽ അഞ്ചു ദിവസത്തേക്ക് നഗരത്തിൽ കർഫ്യൂ ഏർപ്പെടുത്തുകയാണെന്ന്. പുറത്തേക്കിറങ്ങാൻ സാധിക്കാതെ അത്രയും ദിവസം അവിടെ കഴിയുന്നതിൽ കാര്യമില്ലെന്നു കണ്ട് ഞാൻ പിറ്റേന്നത്തേക്ക് ഡൽഹിയിലേക്ക് ബസ് ടിക്കറ്റ് റിസർവ് ചെയ്തു. കാലത്ത് മുറി കാലിയാക്കുമ്പോൾ ബോട്ടുടമസ്ഥൻ ടിപ്പായി എന്തെങ്കിലും കൊടുക്കണമെന്നപേക്ഷിച്ചു. വസ്ത്രങ്ങളെന്തെങ്കിലും മതി, ഉപയോഗിച്ച സോക്സെങ്കിലും. ഭീകരവാദത്തിന്റെ വില! അഞ്ചു വർഷത്തിൽക്കൂടുതലായി അവരനുഭവിച്ചുവരുന്ന ദാരിദ്ര്യത്തിന്റെ ദയനീയ മുഖം.

ആ യാത്രയെപ്പറ്റി മനസ്സിൽ ഇപ്പോഴും തെളിയുന്ന ഓർമ്മ കാശ്മീരികളുടെ മുഖത്തെ സ്ഥായിയായ ഭയമാണ്. ഉറക്കത്തിൽ നിന്ന് ഞെട്ടിയുണർന്നതുപോലെ. ആ സ്വപ്നസുന്ദരമായ ഭൂമിയിൽ തോക്കുകളുടെ ശബ്ദവും രക്തത്തിന്റെ ഗന്ധവും നിർബന്ധമായി പരിചയിക്കേണ്ടിവന്ന ദരിദ്രർ. പട്ടാളഭരണത്തിന്റെ സ്വാഭാവികമായ അസ്വാതന്ത്ര്യവും ഭീകരരുടെ ഭീഷണിയും തലയ്ക്കുമുകളിൽ തൂങ്ങിനില്ക്കുന്ന ഡമോക്ളീസിന്റെ വാൾപോലെ ഭീതി ജനിപ്പിച്ചിരിക്കുന്നു. ഒളിത്താവളങ്ങളിൽ നിന്ന് ഒളിത്താവളങ്ങളിലേക്ക് മാറിത്താമസിക്കുന്ന ഭീകര പ്രവർത്തകർ അന്തിയുറങ്ങാൻ പലപ്പോഴും ഏതെങ്കിലും കാശ്മീരി ഗൃഹത്തിലേക്ക് നിർബന്ധമായി കടന്നുചെല്ലുമ്പോൾ അവർക്ക് സമൃദ്ധമായ ഭക്ഷണവും അന്തിക്കൂട്ടിന് പെൺമക്കളേയും കൊടുക്കാൻ വീട്ടുകാരൻ നിർബന്ധിതനാവുന്നു. ഭീകരരെ തിരഞ്ഞ് പട്ടാളം ഏതെങ്കിലും ഗ്രാമം വളയുമ്പോൾ അവിടേയും യുദ്ധത്തിന്റെ വിലയായി കാശ്മീരി പെൺകുട്ടികളുടെ മാനം നഷ്ടപ്പെടുന്നു. വീടുകളിൽ തിരച്ചിൽ നടക്കുമ്പോൾ കൊള്ളയടിക്കപ്പെടുന്നത് ചാരിത്ര്യം മാത്രമല്ല വിലയുള്ള എല്ലാ ഗൃഹോപകരണങ്ങളുമാണ്. ഇന്ത്യയുടെ മുടിയിലെ പീലിയായി ശോഭിച്ചിരുന്ന കാശ്മീർ, എന്നു നമുക്ക് അതിന്റെ പഴയ പകിട്ടോടെ തിരിച്ചുകിട്ടും?





ഇ.വി. ശ്രീധരൻ

# എന്റെ ഗ്രാമത്തിൽ ജനിച്ച ഗാന്ധിജി



രണ്ടരവർഷം മുമ്പ് ഒരു പകൽ പതിനൊന്നുമണിയോടുകൂടി എന്റെ കൈയിൽ വന്നുചേർന്ന ഒരു പോസ്റ്റ് കാർഡിൽനിന്ന് ഈ കുറിപ്പു തുടങ്ങാൻ എന്റെ മനസ്സ് എന്നോടു പറയുന്നു.

"സ്നേഹിതാ,"

ആ സ്നേഹിതനു കീഴെയുള്ള വരികളിൽ ഞാൻ ഇരുന്നുപോയി. പരസ്പരം കുരുങ്ങിക്കിടക്കുന്ന അക്ഷരങ്ങൾ വിർപ്പുമുട്ടുന്നതു ഞാൻ കണ്ടു. ഇന്ന് എന്റെ അക്ഷരങ്ങൾ അല്പാല്പമായി മങ്ങിവരുന്നുണ്ട്. അന്നാണെങ്കിൽ എന്റെ അക്ഷരങ്ങളുടെ കറുപ്പിന് ഒരു കുഴപ്പവുമുണ്ടായിരുന്നില്ല. കൈയെഴുത്തിന്റെ മലങ്കാടുകളിലൂടെ സാഹസിക സഞ്ചാരം നടത്താൻ കഴിയുന്ന എന്നെ ആ നീലവരികൾ നിശ്ചലനാക്കി ഇരുത്തി. അവസാനം മൂന്നു സംഗതികൾ വളരെയേറെ ക്ളേശിച്ചു ഞാൻ പെറുക്കിയെടുത്തു.

സി.പി. സത്രം
പതിനെട്ടാം തീയതി
കെ. കുഞ്ഞിരാമക്കുറുപ്പ്

പതിനെട്ട് എന്ന തീയതി തൊട്ടടുത്ത ദിവസമാണ്. സി.പി. സത്രം തമ്പാനൂർ ബസ് സ്റ്റാൻഡിന് എതിർവശത്തുള്ള ഒരു നീളൻ കെട്ടിടമാണ്. പുലർച്ചെ അഞ്ചുമണിക്കും പിന്നെ ഒമ്പതര മണിക്കും മലബാറിൽനിന്നു തിരുവനന്തപുരം സെൻട്രൽ സ്റ്റേഷനിൽ എത്തുന്ന രണ്ടു ട്രെയിനുകളുമുണ്ട്. കെ. കുഞ്ഞിരാമക്കുറുപ്പോ, അല്ലെങ്കിൽ കുഞ്ഞിരാമക്കുറുപ്പുമായി ബന്ധപ്പെട്ട ആരോ നാളെ ഇവിടെ എത്തുന്നുണ്ട്. ആ വരുന്നയാൾ താമസിക്കുന്നത് സി.പി. സത്രത്തിലായിരിക്കും.

എന്നാലും ഈ കൈയെഴുത്ത്, പക്ഷേ, എഴുപത്തെട്ടിന്റെ വിരലുകളല്ലേ....

പതിനെട്ടാം തീയതി കാലത്തു പത്തുമണിക്ക് ഞാൻ സി.പി. സത്രത്തിലെത്തി അന്വേഷിക്കുന്നു. വന്നത് കുഞ്ഞിരാമക്കുറുപ്പുതന്നെ.

സത്രത്തിലെ ജീർണ്ണിച്ചു തുടങ്ങിയ ഒരു സാധാരണ മുറിയിൽ കുഞ്ഞിരാമക്കുറുപ്പ് ഇരുന്നു ചിരിക്കുന്നു. കൂടെ ഏറാമലയോ ഓർക്കാട്ടേരിയോ മറ്റോ ഉള്ള ചെറുപ്പക്കാരനായ ഒരദ്ധ്യാപകനുമുണ്ട്. അയാളോടുള്ള കുഞ്ഞിരാമക്കുറുപ്പിന്റെ ആദരവും സ്നേഹവുമൊക്കെ കണ്ടപ്പോൾ ഏറ്റവും പുതിയ തലമുറയിലെ ഏറ്റവും അടുത്ത സഹപ്രവർത്തകനാണെന്നു തോന്നി. ആ അദ്ധ്യാപകനെയും സംഭാഷണമദ്ധ്യേ അദ്ദേഹം 'സ്നേഹിതാ' എന്നു തന്നെയാണ് വിളിക്കുന്നത്. ഏതു വലിയ പൊതുയോഗങ്ങളിലും പ്രസംഗിക്കുമ്പോൾ അദ്ദേഹം സദസ്സിനെ അഭിസംബോധന ചെയ്യുന്നത് സ്നേഹിതരേ എന്നു മാത്രമായിരിക്കും. ഹൃദയംകൊണ്ടുള്ള ഈ അഭിസംബോധന രാഷ്ട്രീയത്തിലേക്കു കാലെടുത്തുവച്ച പതിനഞ്ചാം വയസ്സിലേ തുടങ്ങിയതാവണം.



കെ. കുഞ്ഞിരാമക്കുറുപ്പ്

പഴയ തിരുവനന്തപുരം രാഷ്ട്രീയത്തെക്കുറിച്ചായിരുന്നു കുഞ്ഞിരാമക്കുറുപ്പിന്റെഅന്നത്തെ സംസാരം. പട്ടവും പൊന്നറയുമൊക്കെ നിറഞ്ഞുനിന്ന തിരുവനന്തപുരത്തെ പഴയ പി.എസ്.പി യുഗത്തെക്കുറിച്ച് എനിക്കു പറഞ്ഞുതരികയായിരുന്നു; ഐക്യകേരളത്തിലെ തിരുവനന്തപുരത്ത് അദ്ദേഹം നയിച്ച ജനകീയ സമരങ്ങളെക്കുറിച്ചും. പി.എസ്.പിയിലും അന്നത്തെ കേരള രാഷ്ട്രീയത്തിലും നിറഞ്ഞുനിന്ന നേതാവായിരുന്നു കുഞ്ഞിരാമക്കുറുപ്പ്. പട്ടം താണുപിള്ളപോലും, എന്നും ആദരവോടെ നോക്കിക്കണ്ട നേതാവായിരുന്നു കുഞ്ഞിരാമക്കുറുപ്പെന്നു പറഞ്ഞു കേട്ടിട്ടുണ്ട്.

ഒരുമണി കഴിഞ്ഞപ്പോൾ ഉച്ചഭക്ഷണത്തെക്കുറിച്ചുള്ള ആലോചനയായി. ആലോചിക്കുന്നത് ഞാനാണ്; അദ്ദേഹത്തിന് ആലോചിക്കാനൊന്നുമില്ല. അദ്ദേഹം ഞങ്ങളെയുംകൂട്ടി നേരേ സെൻട്രൽ സ്റ്റേഷനിലേക്കു നടന്നു. സെൻട്രൽ സ്റ്റേഷനിലെ 'സസ്യഭക്ഷണശാല'യിൽ ഉണ്ടാക്കിവച്ച തമിഴ് ശാപ്പാടിനു മുമ്പിലിരിക്കുമ്പോൾ കുഞ്ഞിരാമക്കുറുപ്പു പറഞ്ഞു. "തിരുവനന്തപുരത്തു വന്നാൽ ഇവിടെനിന്നേ ഞാൻ ഭക്ഷണം കഴിക്കുകയുള്ളൂ. ഇതു പണ്ടേ തുടങ്ങിയതാണ്. ഇത്രയും രുചിയുള്ള ഭക്ഷണം തിരുവനന്തപുരത്തു വേറെ എവിടെയെങ്കിലും കിട്ടുമോ എന്നെനിക്കറിയില്ല."

ഞാൻ ഉള്ളിലൊന്നു ചിരിച്ചു. സ്വാമിയുടെ ഈ പാവപ്പെട്ട റെയിൽവേ ഭക്ഷണത്തിന്റെ രുചിയ്ക്കപ്പുറത്തേക്ക് കുഞ്ഞിരാമക്കുറുപ്പിന്റെ നാവു പോയിട്ടില്ല. ആർക്കും അദ്ദേഹത്തെ മറ്റൊരു രുചിയിലേക്കു കൂട്ടിക്കൊണ്ടു പോകാനും കഴിയില്ല. അദ്ദേഹം സ്റ്റാർ ഹോട്ടലിലെ മുറികളിലും ഇക്കാലത്തെ ഗസ്റ്റ് ഹൗസുകളിലും തങ്ങിയിരിക്കാനിടയില്ല. പാർട്ടി ഓഫീസുകളിൽ പായിട്ടും പേപ്പർ വിരിച്ചും കിടന്ന ഓർമ്മകളേ കുഞ്ഞിരാമക്കുറുപ്പിനും അദ്ദേഹത്തിന്റെ തലമുറയിലെ നേതാക്കന്മാർക്കും ഉണ്ടാവുകയുള്ളൂ.

രണ്ടാമതും കൂട്ടു വിളമ്പിക്കൊടുത്ത അയ്യരുടെ മുഖത്തു നോക്കി കുഞ്ഞിരാമക്കുറുപ്പ് ഹൃദ്യമായി ചിരിക്കുന്നു. കൂട്ടു വിളമ്പുന്ന അയ്യർ അദ്ദേഹത്തെ ചുറ്റിപ്പറ്റിത്തന്നെ നില്ക്കുകയായിരുന്നു.

ഊണുകഴിഞ്ഞ്, തൈര് നേരേ എടുത്ത് വിരലി ട്ടിളക്കി കുടിക്കുകയായിരുന്നു. അയ്യരോട് ഒരുകപ്പ തൈരുകൂടി ചോദിച്ചു വാങ്ങിക്കുടിച്ചു. സുഖപ്രദ മായ ഊണിന്റെ രസം അദ്ദേഹത്തിന്റെ മുഖത്താകെ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ തൈരുകുടി അയ്യർ ക്കും ഇഷ്ടമായി. കുഞ്ഞിരാമക്കുറുപ്പ് കൈകഴു കാൻ എഴുന്നേറ്റു പോകുമ്പോൾ വിളമ്പുകാരൻ അയ്യർ പതുക്കെ എന്നോടു ചോദിച്ചു, "ആരാ ഇത്, എവിടെയൊക്കെയോ സാറി നെ ഞാൻ കണ്ടിട്ടുണ്ട്." (സാറ് എന്നു വിളിച്ചാൽ അദ്ദേഹ ത്തിന്റെ മുഖം ചുളിയും. പേരു വിളിക്കുന്നതേ അദ്ദേഹത്തി ന് ഇഷ്ടമാവാറുള്ളൂ.)

"കെ. കുഞ്ഞിരാമക്കുറു പ്പ്", ഞാൻ പറഞ്ഞു.

"നേതാവാണോ?"

"അതെ."

"ഏത് ... ർട്ടിയുടെ?"

...ഒന്നും വിശദീക രിക്കാൻ നില്ക്കാതെ ഞാ നും കൈ കഴുകാൻ പോയി. ഇന്ന് എനിക്ക്അന്നത്തെ ആ വിളമ്പുകാരൻ അയ്യരോട് ഉത്തരം പറയണമെന്നുണ്ട്.

ഇതു മറ്റാരുമല്ല, എന്റെ ഗ്രാമത്തിൽ ജനിച്ച ഗാന്ധി ജിയാണ്.

കൈകഴുകി വന്ന കുഞ്ഞി രാമക്കുറുപ്പ് ക്യാഷിലിരി ക്കുന്ന നെറ്റിനിറയെ ചന്ദനം പൂശിയ വൃദ്ധനെ കൈകൂ പ്പി വന്ദിച്ചുകൊണ്ടു പറയു ന്നു, "സ്വാമീ, നല്ല ഊണ്. റൊമ്പ നന്ദി." സ്വാമിയും കൈ കൂപ്പി വന്ദിക്കുന്നു.

തിരിച്ച് സി.പി സത്രത്തി ലേക്കു പോരുമ്പോൾ എക്സ്ട്രാ തൈരായിരുന്നു സംഭാഷണവിഷയം.

"എന്റെ ഒരു ദുശ്ശീലമാണിത്. ഒരുകപ്പ് തൈര് വെ റുതേ കഴിക്കൽ. ആലിപ്പൂർ ജയിലിൽ കിടക്കുമ്പോ ഴോ മറ്റോ തുടങ്ങിയതാണ് തൈരും ഞാനുമായുള്ള ഈ ബന്ധം. ഇതൊരു ദുശ്ശീലമാണെന്ന് എനിക്കറി യാം.. മനുഷ്യനായാൽ എന്തെങ്കിലും ഒരു ദുശ്ശീലവും വേണ്ടേ?"

ഗാന്ധിജിയുടെ ഏറ്റവും വലിയ സംഭാവന അ ദ്ദേഹം ജീവിച്ചു കാണിച്ചുകൊടുത്ത ജീവിതമാണെന്നു വിശ്വസിക്കുന്നവരുണ്ട്. എങ്കിൽ, കുഞ്ഞിരാമക്കുറു പ്പ് ഗാന്ധിജിയുടെ ഈ അംശം സജീവിതത്തി ലേക്കു പകർത്തിയ ഒരു നേതാവാണ്. ഈ അംശ ത്തിന്റെ അഭാവത്തിലാണ് ഇന്നത്തെ നേതാക്കന്മാർ വഴിപിഴച്ചു പോകുന്നതെന്നു നമുക്കറിയാം. കുഞ്ഞി രാമക്കുറുപ്പിനെപ്പോലുള്ളവർ ജയിലിൽക്കിടന്നു ന രകിച്ചും മർദ്ദനമേറ്റും നേടിത്തന്ന സ്വാതന്ത്ര്യത്തെ ഇ രുട്ടിലേക്കു നയിച്ചുകൊണ്ടിരിക്കുന്നത് ഈ വഴിപി ഴച്ച നേതാക്കന്മാരാണെന്നും നമുക്കറിയാം. സ്വാത ന്ത്ര്യത്തിന്മേൽ ഇരുട്ടു വന്നു മൂടുന്നതു കണ്ട് നെഞ്ചു രുകി പരിതപിച്ച് കുഞ്ഞിരാമക്കുറുപ്പും കടന്നു പോയി.

ഗാന്ധിജിക്ക് ഇന്ത്യയിലുണ്ടായ മഹനീയമായ അർത്ഥങ്ങളിലൊന്നാണ് കെ. കുഞ്ഞിരാമക്കുറുപ്പ് എന്ന പേരിൽ ജീവിച്ച മനുഷ്യൻ. സ്വതന്ത്ര ഭാരത ത്തിൽ, കേരളത്തിലെ സോഷ്യലിസ്റ്റ് പ്രസ്ഥാന ത്തിന്റെ ഹൃദയപതാകയായി ജീവിച്ച ആ ഗാന്ധി യൻ കർമ്മയോഗി ഇക്ക ഴിഞ്ഞ ചൊവ്വാഴ്ച തല ശ്ശേരിയിലെ ഒരു സ്വകാ ര്യ ആശുപത്രിയിൽവച്ച് 80-ാമത്തെ വയസ്സിൽ അന്തരിച്ചു. കേരളത്തി ലെ സോഷ്യലിസ്റ്റു കാർക്ക് കുഞ്ഞിരാമക്കു റുപ്പ് ഒരു ഗാന്ധിയൻ സഖാവായിരുന്നു. ഗാ ന്ധിമാർഗ്ഗി എന്നത് ഇക്കാല മനസ്സിനു മു മ്പിൽ വലിയൊരു യോ ഗ്യതയൊന്നുമല്ല. അധി കാരത്തിനു ചുറ്റും കു റേ ഗാന്ധിമാർ കാത്തു കെട്ടിക്കിടക്കുന്ന ഇന്ത്യ യിൽ ഇനി സാക്ഷാൽ ഗാന്ധിപോലും വെറു മൊരു എം.കെ. ഗാന്ധി മാത്രം. കർമ്മയോഗിയും നിസ്വാർത്ഥനുമായ ഒരു രാഷ്ട്രീയ നേതാവിന് ഇന്ത്യയിൽ ഉണ്ടായേ ക്കാവുന്ന എല്ലാ അയോഗ്യതകളും കു ഞ്ഞിരാമക്കുറുപ്പിനുമു ണ്ടായിരുന്നു. അദ്ദേഹ ത്തിന്റെ ആദ്യത്തെ അയോഗ്യത അധികാര രാഷ്ട്രീയവുമായുള്ള ക ടുത്ത അകൽച്ചയാണ്. പണ്ടു പാക്കനാർ പണത്തി ന്റെ മുമ്പിൽനിന്ന്, 'അയ്യോ, ആളെക്കൊല്ലി' എന്നു വിളിച്ചോടിയകന്നതുപോലെ കുഞ്ഞിരാമക്കുറുപ്പും അധികാരത്തിന്റെ മുമ്പിൽനിന്നോടിപ്പോവുകയായി രുന്നു.

ജയപ്രകാശ് നാരായൺ, ഡോ. റാം മനോഹർ ലോഹ്യ, യൂസഫ് മെഹറലി, അച്യുത് പട്‌വർധൻ, ഡോ. കെ.ബി. മേനോൻ മുതലായ ഇന്ത്യൻ സോഷ്യ ലിസ്റ്റുകളുടെ രാഷ്ട്രീയവഴിയാണ് സ്വതന്ത്രഭാരത ത്തിൽ കുഞ്ഞിരാമക്കുറുപ്പും തിരഞ്ഞെടുത്തത്. പക്ഷേ, ഇന്ത്യയുടെ രാഷ്ട്രീയകാലം ആ വഴിയി ലേക്കു വന്നില്ല. ഒരുങ്ങിവന്നത് ഒരു ഭോഗയുഗമാ ണ്. ഈ ഭോഗയുഗത്തിൽനിന്ന് ഇന്ത്യയെ മോചിപ്പി ക്കാൻ ഒരു രണ്ടാം സ്വാതന്ത്ര്യ സമരമാണ് ആവശ്യ മെന്ന വിചാരത്തിനു ചുറ്റുമായിരുന്നു കുഞ്ഞിരാമ ക്കുറുപ്പിന്റെ ഏറ്റവും ഒടുവിലത്തെ രാഷ്ട്രീയം.

സ്വാതന്ത്ര്യലബ്ധിക്കുശേഷം കോൺഗ്രസ്സിൽനി ന്നു പുറത്തുപോയ കുഞ്ഞിരാമക്കുറുപ്പ് ഇന്ത്യൻ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ മേൽവിലാസ ത്തിൽ മാറിമാറി വന്ന രാഷ്ട്രീയകക്ഷികളിലെല്ലാം പ്രവർത്തിച്ചു. ദേശീയ സ്വാതന്ത്ര്യ സമരരംഗത്തുനി ന്നുരുത്തിരിഞ്ഞു വന്ന മൂല്യബോധമാണ് കക്ഷിരാ ഷ്ട്രീയത്തിലും അദ്ദേഹത്തിന്റെ വഴികാട്ടിയായത്. പക്ഷേ, സോഷ്യലിസ്റ്റ് പ്രസ്ഥാനം അതിന്റെ രാ ഷ്ട്രീയ ദർശനങ്ങളിൽനിന്നു തെന്നിമാറി ശക്തരായ ചില വ്യക്തികളുടെ പിറകേ പോവുകയാണുണ്ടായ ത്. പ്രസ്ഥാനം കൈയിലെടുത്തു കളിച്ച അത്തരം വ്യക്തികൾ കുഞ്ഞിരാമക്കുറുപ്പിനെപ്പോലുള്ളവരു ടെ ആദർശാത്മക രാഷ്ട്രീയത്തെ കാലഹരണ പ്പെട്ട ഒരു ദർശനമായി കരുതുകയും ചെയ്തു. അദ്ദേഹം പ്രവർത്തിച്ച രാഷ്ട്രീയ കക്ഷിയിലെ സ്വ തന്ത്ര ഇന്ത്യയിൽ ജനിച്ചു വളർന്നുവന്ന നേതാക്ക ന്മാർക്ക് അദ്ദേഹത്തെ ഉൾക്കൊള്ളാനോ മനസ്സിലാ ക്കാനോ കഴിഞ്ഞിട്ടില്ല. ഈ രാഷ്ട്രീയ കക്ഷി ദുർ ലഭം സന്ദർഭങ്ങളിലെങ്കിലും അധികാര രാഷ്ട്രീയം കൈകാര്യം ചെയ്തിട്ടുണ്ട്. എന്നാൽ ആ പ്രസ്ഥാന ത്തിനകത്തെ കുഞ്ഞിരാമക്കുറുപ്പിന്റെ രാഷ്ട്രീയം, എം.എൽ.എയും എം.പിയും മന്ത്രിയുമാകുന്ന രാ ഷ്ട്രീയമായിരുന്നില്ല. മലബാർ പ്രദേശത്ത് ഇത്തരം സ്ഥാനങ്ങളിലേക്ക് ഏറ്റവുമാദ്യം പൊങ്ങിവരുന്ന പേര് കുഞ്ഞിരാമക്കുറുപ്പിന്റേതായിരിക്കും. പക്ഷേ, അദ്ദേഹത്തെ ഒരിക്കലും സ്ഥാനമാനങ്ങൾക്കുവേണ്ടി വഴക്കിയെടുക്കാൻ കഴിഞ്ഞില്ല. അധികാര രാഷ്ട്രീ യത്തിൽനിന്നു പൂർണ്ണമായും ഒഴിഞ്ഞു നില്ക്കാൻ കഴിഞ്ഞ ഇങ്ങനെയുള്ള മറ്റൊരാൾ ആ പ്രസ്ഥാന ത്തിനകത്ത് കേരളത്തിൽ വേറെ ഉണ്ടായിട്ടുമില്ല.

ഇന്ത്യയുടെ ആത്മാവ് അതിന്റെ ഗ്രാമങ്ങളിലാ ണെന്ന സത്യവുമായി ബന്ധപ്പെട്ടതായിരുന്നു കു ഞ്ഞിരാമക്കുറുപ്പിന്റെ രാഷ്ട്രീയ പ്രവർത്തനം. തന്റെ പാർട്ടിയുടെ കർഷക പ്രസ്ഥാനത്തിലാണ് അദ്ദേഹം കൂടുതലും പ്രവർത്തിച്ചിട്ടുള്ളത്. കർഷകരെ സംഘടിപ്പിക്കുന്നതിലും അവരുടെ സമരങ്ങൾക്കു നേതൃത്വം നല്കുന്നതിലും അദ്ദേഹത്തിനു പ്രത്യേക വൈദഗ്ദ്ധ്യംതന്നെയുണ്ടായിരുന്നു. കുഞ്ഞിരാമക്കു റുപ്പിന്റെ എല്ലാ ശക്തിയും സടകുടഞ്ഞെത്തുന്നത് കർഷകപ്രശ്നങ്ങളുമായി മുന്നോട്ടു പോകു മ്പോഴാണ്. കേരളത്തിലെ നിരവധി കർഷകപ്ര ശ്നങ്ങൾക്കു സമരങ്ങളിലൂടെ അദ്ദേഹം പരിഹാര മുണ്ടാക്കി. മുതുകാട് സമരത്തിനു നേതൃത്വം ന ല്കിയ കുഞ്ഞിരാമക്കുറുപ്പ് കേരളത്തിലെ കാർഷി കത്തൊഴിലാളി വർഗ്ഗത്തിന് ഒരുകാലത്ത് 'മുതുകാ ട് സർദാറാ'യിരുന്നു. അദ്ദേഹം നേതൃത്വം നല്കി പ്ര ശ്നങ്ങൾ ഭരണാധികാരികളെ സൗമ്യമായി ബോ ദ്ധ്യപ്പെടുത്തി വിജയിപ്പിച്ച നിരവധി സമരങ്ങളെ പ്പറ്റി പറയാനുണ്ട്. നിരാഹാര സത്യഗ്രഹം കുഞ്ഞി രാമക്കുറുപ്പിന്റെ കൈയിൽ ശക്തമായ ഒരു സമരാ യുധമായി മാറുകയാണുണ്ടായത്. ഈ സമരായുധം അദ്ദേഹത്തെ കൂടുതൽ കൂടുതൽ സൗമ്യനാക്കി ക്കൊണ്ടേയിരുന്നു. ലളിതജീവിതവും അല്പാഹാര വുമായി ആറു പതിറ്റാണ്ടിലേറെ കർമ്മനിരതനായി അദ്ദേഹം ജനങ്ങളുടെ പ്രശ്നങ്ങളിൽ ജീവിച്ചു. ധ ന്യമായിത്തീർന്ന ആ ജീവിതത്തിന്റെ കഥ പൊതുജീ വിതത്തിലിറങ്ങുന്നവരുടെ വിലപ്പെട്ട പാഠപുസ്ത കമാണ്.

> കർമ്മയോഗിയും നിസ്വാർത്ഥനുമായ ഒരു രാഷ്ട്രീയ നേതാവിന് ഇന്ത്യയിൽ ഉണ്ടായേക്കാവുന്ന എല്ലാ അയോഗ്യതകളും കുഞ്ഞിരാമക്കുറുപ്പിനുമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ആദ്യത്തെ അയോഗ്യത അധികാര രാഷ്ട്രീയവുമായുള്ള കടുത്ത അകൽച്ചയാണ്. പണ്ടു പാക്കനാർ പണത്തിന്റെ മുമ്പിൽനിന്ന്, 'അയ്യോ, ആളെക്കൊല്ലി' എന്നു വിളിച്ചോടിയകന്നതുപോലെ കുഞ്ഞിരാമക്കുറുപ്പും അധികാരത്തിന്റെ മുമ്പിൽനിന്നോടിപ്പോവുകയായിരുന്നു.



# വിശിഷ്ടമായൊരു സായാഹ്നം



ഡിസംബർ 21-ാം തിയതി തിരുവ നന്തപുരം വൈ.എം.സി.എ ഹാൾ വിശിഷ്ടമായൊരു ചടങ്ങിന് സാ ക്ഷിയായി. കേരള ലളിതകലാ അക്കാദമി രേഖാചിത്രങ്ങളുടെ രാജശില്പി ആർട്ടി സ്റ്റ് നമ്പൂതിരിക്കും, എഴുത്തുകാരനും ചിത്രകാരനു മായ മലയാറ്റൂർ രാമകൃഷ്ണനും വിശിഷ്ടാംഗത്വം നൽകി ആദരിച്ച ആ ചടങ്ങിന് സാംസ്കാരിക, സാ മൂഹിക രംഗത്തെ ഒട്ടേറെ പ്രമുഖർ സാക്ഷിയായി.

വൈകുന്നേരം 6 മണിക്ക് കേരള ലളിത കലാ അക്കാദമി ചെയർമാൻ യേശുദാസന്റെ അദ്ധ്യക്ഷ തയിൽ കൂടിയ ചടങ്ങിൽ മുഖ്യമന്ത്രി എ.കെ. ആന്റ ണി, സാംസ്കാരിക വകുപ്പുമന്ത്രി ടി.എം. ജേക്കബ്, പ്രൊഫ. എസ്.ഗുപ്തൻനായർ എന്നിവർ പ്രസം ഗിച്ചു.

കേരള ലളിതകലാ അക്കാദമി ഏറെ ആരോഗ്യകരമാ യി മുന്നോട്ടുപോവുകയാണെന്ന് അദ്ധ്യക്ഷ പ്രസംഗ ത്തിൽ യേശുദാസൻ പറഞ്ഞു. പുതിയ ഭരണസമി തി നിലവിൽ വന്നശേഷം പുരോഗമനോന്മുഖമായ പല പരിപാടികളും ആസൂത്രണം ചെയ്തു. യുവക ലാകാരന്മാരെ പ്രോത്സാഹിപ്പിക്കുന്നതിനാണ് അ ക്കാദമി ശ്രമിക്കുന്നത്. അതിന്റെ ഭാഗമായി അന്യ സം സ്ഥാനങ്ങൾ സന്ദർശിച്ച് ചിത്രരചന നടത്താൻ പത്തു ചിത്രകാരന്മാരെ തിരഞ്ഞെടുത്തിട്ടുണ്ട്. കേര ളത്തിൽനിന്ന് കുറെ കലാകാരന്മാരെ ലക്ഷദ്വീപില യച്ച് അവിടത്തെ കലാസാംസ്കാരിക പ്രവർത്തനം ത്വരിതപ്പെടുത്തുന്നതിന് ഒരു ആർട്ടിസ്റ്റിക്സ് ക്യാമ്പ് ജനുവരി യിൽ സംഘടിപ്പിക്കുന്നു. നാഗഞ്ചേരി മനയിൽ ഒട്ടേറെ ശില്പികൾ പങ്കെടു ക്കുന്ന കളിമൺ ശില്പരചനാക്യാമ്പും അക്കാദമി സംഘടിപ്പിക്കുന്നു. കൂടാ തെ ഇക്കൊല്ലം മുതൽ സംസ്ഥാന ചി ത്രപ്രദർശനത്തിന്റെ അവാർഡുതുക വർദ്ധിപ്പിക്കുമെന്നും യേശുദാസൻ പറ ഞ്ഞു.

വിശിഷ്ടാംഗത്വദാനച്ചടങ്ങുകൾ സാംസ്കാരിക വകുപ്പുമന്ത്രി ടി.എം. ജേക്കബാണ് ഉദ്ഘാടനം ചെയ്തത്. ആർട്ടിസ്റ്റ് നമ്പൂതിരിയേയും, മലയാ റ്റൂരിനേയും ആദരിക്കുന്ന ഈ ചടങ്ങ് വ്യക്തിപരമായി തന്നെ ഏറെ സന്തുഷ്ടനാക്കു ന്നു. ഈ മഹത്‌വ്യക്തി കളെ ആദരിക്കുന്നതു കൊണ്ട് അക്കാദമിയും സ്വയം ആദരിക്കപ്പെടു കയാണ്. ജേക്കബ് പറ ഞ്ഞു.

വേദിയേത് അരങ്ങേത് എന്ന സന്ദേഹത്തിലാ ണ് താനെന്ന ആമുഖ ത്തോടെയാണ് മുഖ്യമ ന്ത്രി എ.കെ. ആന്റണി പ്രസംഗം ആരംഭിച്ചത്. വേദിയിലുള്ളതിനേ ക്കാൾ മഹത് വ്യക്തികൾ അരങ്ങിലിരിക്കുന്നു. സാ ഹിത്യത്തെയും കലയെയും കുറിച്ച് ആധികാരികമാ യി സംസാരിക്കാൻ കഴിവുള്ളവർ ഇവിടെയുള്ള പ്പോൾ താനതിനു മിനക്കെട്ട് വിഡ്ഢിയാവുന്നി ല്ലെന്ന് ആന്റണി പറഞ്ഞു. ചക്രവർത്തി എന്ന പദം ഇന്നത്തെ സമൂഹത്തിൽ എത്രമാത്രം സംഗതമായാ ലും-അസംഗതമായാലും വരയുടെ ചക്രവർത്തിയാ ണ് ശ്രീ.നമ്പൂതിരി. എനിക്ക് അദ്ദേഹവുമായി വ്യക്തി പരമായി വളരെ അടുപ്പമില്ലെങ്കിലും വരകളിലൂടെ വളരെ വർഷങ്ങൾക്കുമുമ്പുതന്നെ ഞാനദ്ദേഹവുമാ യി ഒരു ബന്ധം സ്ഥാപിച്ചിട്ടുണ്ട്. ജീവൻ തുടി ക്കുന്ന ചിത്രങ്ങളാണ് നമ്പൂതിരിയുടേത്. ആ സർ ഗ്ഗവൈഭവമാകട്ടെ അത്യപൂർവ്വമാണ് ആന്റണി കൂ ട്ടിച്ചേർത്തു.

ഒരു സർക്കാരുദ്യോഗസ്ഥൻ സാഹിത്യവാസന യുള്ളവനാണെങ്കിൽ ആ വാസന അധികം താമസി ക്കാതെ മുരടിച്ചുപോകുന്നതാണ് സാധാരണ പ്രവ ണത. എന്നാൽ മലയാറ്റൂരിന്റെ പ്രതിഭ അനുദിനം യൗവനമാർന്നുവരികയാണ്. സാഹിത്യത്തിന്റെ വസ ന്തമാണ് അദ്ദേഹത്തിന്റെ കൃതികൾ. അതുപോലെ സാഹിത്യകാരൻ ചിത്രകാരൻ കൂടിയാവുന്നത് അപൂർ വമായ സംഭവമാണ്. മലയാറ്റൂരിന്റെ കാര്യത്തിൽ ഈ അപൂർവ്വതയുമുണ്ട്. മലയാറ്റൂരിന് വിശിഷ്ടാം ഗത്വം നൽകി ആന്റണി പറഞ്ഞു.

പ്രൊഫ. എസ്. ഗുപ്തൻനായർ ആശംസാപ്ര സംഗം നടത്തി. നമ്പൂതിരി ചിത്രങ്ങളുടെ പ്രത്യേകത റിയലിസത്തിന് അപ്പുറത്തേക്കു പോകുന്ന അതി ന്റെ അഗാധതയാണെന്ന് ഗുപ്തൻനായർ പറഞ്ഞു. വളരെക്കുറച്ചു വരകൾകൊണ്ട് കൂടുതൽ ധ്വനിപ്പി ക്കുന്ന രീതിയാണ് അദ്ദേഹം അവലംബിക്കുന്നത്. "രണ്ടാമൂഴ"ത്തിന് നമ്പൂതിരി വരച്ച രേഖാചിത്രങ്ങൾ പരിശോധിക്കുകയാണെങ്കിൽ ഈ പ്രത്യേകത വ്യ ക്തമാവും. ഓരോ കഥാപാത്രത്തിന്റെയും മാനസിക ഘടനയിലേക്കു തുളഞ്ഞുകയറിയാണ് വരകൾ ദൃ ശ്യമാവുന്നത്. രേഖാചിത്രത്തിൽ സർറിയലിസത്തി ന്റെ സൗന്ദര്യം ദർശിക്കണമെങ്കിൽ നമ്പൂതിരി ചി ത്രങ്ങൾ തന്നെ കാണണം. പ്രൊഫ. ഗുപ്തൻനായർ അഭിപ്രായപ്പെട്ടു.

സർഗ്ഗപരമായൊരു കഴിവിനെ സപര്യകൊണ്ടു വളർത്തിയെടുക്കുകയാണ് താൻ ചെയ്തതെന്ന് വി ശിഷ്ടാംഗത്വം സ്വീകരിച്ചുകൊണ്ട് ആർട്ടിസ്റ്റ് നമ്പൂ തിരി പറഞ്ഞു. എന്നെക്കുറിച്ചുപറഞ്ഞ നല്ല വാക്കു കൾക്ക് ഞാൻ നന്ദി പറയുന്നു. കേരള ലളിതകലാ അക്കാദമിയുടെ വിശിഷ്ടാംഗത്വം സ്വീകരിക്കുമ്പോൾ വ്യക്തിപരമായി ഏറെ സന്തോഷം അനുഭവിക്കു ന്നു. വിശിഷ്ടാംഗത്വത്തെപ്പറ്റി തിക്കൊടിയൻ പറഞ്ഞ ഒരു കാര്യമാണ് എനിക്കിപ്പോൾ ഓർമ്മ വരുന്നത്. ശ്രീ. എം.വി. ദേവൻ കേരള ലളിതകലാ അക്കാദമി വിശിഷ്ടാംഗത്വം നൽകിയപ്പോൾ തിക്കൊടിയൻ ചോദിച്ചു. "ഏറെക്കാലം അക്കാദമിയുടെ ചെയർമാ നായിരുന്ന നിനക്ക് അവിടെനിന്നുപോരുമ്പോൾ ഒന്നി ങ്ങ് എടുത്തുകൊണ്ടുവന്നാൽ പോരായിരുന്നോ. ഇത്ര യൊക്കെ ആഡംബരം കാണിക്കണോ" എന്ന്. ഇത് എന്നെപ്പറ്റിയും ശരിയാണ്. ദീർഘകാലം അക്കാദമി ചെയർമാനായിരുന്ന എനിക്ക് ഒന്നിങ്ങ് എടുത്തു കൊണ്ടുപോന്നാൽ മതിയായിരുന്നു. എന്നാൽ അക്കാ ദമി അറിഞ്ഞൊരു അംഗീകാരം തരുമ്പോൾ അതെന്നെ വല്ലാതെ ആഹ്ളാദിപ്പിക്കുന്നു. വിശിഷ്ടാംഗത്വം സ്വീ കരിച്ച് നമ്പൂതിരി പറഞ്ഞു.

ഞാനൊരു ഞായറാഴ്ച ചിത്രകാരനാണ്. അതു കൊണ്ട് ഇത്തരമൊരു അംഗീകാരം എന്നെ അതിശ യിപ്പിക്കുന്നു. വിശിഷ്ടാംഗത്വം സ്വീകരിച്ച് മലയാ റ്റൂർ രാമകൃഷ്ണൻ പറഞ്ഞു. ചിത്രകലയിൽ എന്റെ നിലനില്പ് എന്തായാലും കേരളത്തിൽ പ്രമുഖരായ ചിത്രകാരന്മാരുമായി ആശയവിനിമയം നടത്താൻ കഴിഞ്ഞിട്ടുള്ളത് ഒരു ഭാഗ്യമായി ഞാൻ കാണുന്നു. കെ.സി.എസ്. പണിക്കരുമാ യും, സി.കെ.രായുമായൊക്കെ നല്ലൊരു സൗഹൃദമാണ് ഞാൻ പുലർത്തിയിരു ന്നത്. അതെന്റെ ചിത്രകലാഭിരുചിയെ പരിപോഷിപ്പിച്ചിട്ടുണ്ട്. എന്തായാലും ഇപ്പോൾ ഈ വയസ്സുകാലത്ത് വാതം, വിശിഷ്ടാംഗത്വം തുടങ്ങിയവയൊക്കെ വന്നുചേരുകയാണ്. ഇത്തിരി നർമ്മം കലർത്തി മലയാറ്റൂർ പ്രസംഗം അവസാ നിപ്പിച്ചു.

ഒരു നമ്പൂതിരിച്ചിത്രംപോലെ ലാളി ത്യമാർന്ന ചടങ്ങിന് ശ്രീ.സനാതനൻ സ്വാ ഗതവും ഡോ. എം.ജി.ശശിഭൂഷൺ നന്ദി യും പറഞ്ഞു.

സ്റ്റാഫ് ലേഖകൻ



ശ്രീ നമ്പൂതിരിയും, ശ്രീ മലയാറ്റൂർ രാമകൃഷ്ണനും മുഖ്യമന്ത്രിയിൽ നിന്നും കേരള ലളിതകല അക്കാദമിയുടെ വിശിഷ്ടാംഗത്വം സ്വീകരിക്കുന്നു

## ബി.ആർ.പി. ഭാസ്കർ

# നിഷ്കളങ്കത നഷ്ടപ്പെട്ട ഇടതുപക്ഷം



ഇടതുപക്ഷം ഇന്നു നേരിടുന്ന പ്രതിസന്ധിക്ക് പല മാനങ്ങളുണ്ട്. അതിൽ ഏറ്റവും പ്രധാനപ്പെട്ടത് അധികാര രാഷ്ട്രീയവുമായി ബന്ധപ്പെട്ടതാണ്. വിപ്ളവം എന്ന സങ്കല്പം അകന്നുമാറിയെങ്കിലും അതിലൂടെ നേടാനാഗ്രഹിച്ച അധികാരം ഉദ്ദേശിച്ച തോതിലല്ലെങ്കിലും, വലിയ വില കൊടുക്കാതെ അതിനു കൈക്കലാക്കാൻ കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട് തങ്ങൾ ഒരു പ്രതിസന്ധിയെ നേരിടുകയാണെന്ന ബോധം ഇടതുപക്ഷ നേതൃത്വത്തിന് ഇന്നില്ല. ഈ പരിതഃസ്ഥിതിയിൽ പ്രതിസന്ധിയിൽനിന്നും കരകയറുവാൻ ഇടതുപക്ഷത്തിന്റെ മുന്നിലുള്ള പോംവഴികൾ എന്തൊക്കെയാണെന്ന ചോദ്യത്തിന് പ്രസക്തിയില്ല.

ഇന്ത്യ സ്വതന്ത്രയാകുകയും കോൺഗ്രസ്സ് അധികാരത്തിലേറുകയും ചെയ്ത സമയത്ത് രാജ്യത്തെ മുഖ്യ ഇടതുപക്ഷശക്തി ജയപ്രകാശ് നാരായണന്റെ നേതൃത്വത്തിലുള്ള സോഷ്യലിസ്റ്റ് പാർട്ടിയായിരുന്നു. ജെ.പി.യെക്കൂടാതെ, അരുണാ അസഫ് അലി, രാം മനോഹർ ലോഹ്യ, അച്യുത് പട്‌വർദ്ധൻ തുടങ്ങി ക്വിറ്റ് ഇന്ത്യാ സമരത്തിലെ പല ധീരനായകരും ആ പാർട്ടിയുടെ നേതൃനിരയിലുണ്ടായിരുന്നു.

കോൺഗ്രസ്സിനുള്ളിലെ ആശയസമരത്തിൽ തന്റെ ഭാഗത്തിന് ശക്തി പകരുവാനായി ജയപ്രകാശ് നാരായണനെയും അദ്ദേഹത്തിന്റെ സഹപ്രവർത്തകരെയും തിരിച്ചുകൊണ്ടുവരാൻ ജവാഹർലാൽ നെഹ്റു ആഗ്രഹിച്ചു. എന്നാൽ, ജെ.പി., നെഹ്റുവിന്റെ ക്ഷണം നിരസിച്ചു. അതേസമയം, ക്വിറ്റ് ഇന്ത്യാ സമരനായകരെ ഒന്നിച്ചു നിർത്തിക്കൊണ്ട് സോഷ്യലിസ്റ്റ് പാർട്ടിയെ മുന്നോട്ടുകൊണ്ടുപോകാനും അദ്ദേഹത്തിനായില്ല. തന്മൂലം കാലക്രമത്തിൽ ആ പാർട്ടി ശിഥിലമായി.

സോഷ്യലിസ്റ്റ് പാർട്ടിനേതാക്കളിൽ വ്യക്തമായ ഇടതുപക്ഷ പരിപാടിയോടെ രാഷ്ട്രീയരംഗത്ത് ഉറച്ചുനിന്നത് ലോഹ്യ മാത്രമാണ്. അദ്ദേഹത്തിന്റെ കാലശേഷം അദ്ദേഹത്തിന്റെ അനുയായികൾ പല തട്ടുകളിലായി. പല സംയോജന വിയോജന പ്രക്രിയകളിൽക്കൂടി കടന്നുപോയ അവർ ഇന്ന് ഒരു വലിയ ശക്തിയല്ലെങ്കിലും ഹിന്ദി സംസ്ഥാനങ്ങളിൽ കോൺഗ്രസ്സിനും ഭാരതീയ ജനതാപാർട്ടിക്കും ബദലായി അവർ ഇന്നും നിലകൊള്ളുന്നു.

സോഷ്യലിസ്റ്റ് പാർട്ടിയുടെ പരാജയം കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന് ഏറ്റവും വലിയ ഇടതുവിഭാഗമായി വളരാൻ അവസരം നൽകി. പ്രതികൂല സാഹചര്യങ്ങളെ അതിജീവിച്ചുകൊണ്ടാണ് കമ്മ്യൂണിസ്റ്റു പാർട്ടി വളർന്നത്. സോവിയറ്റ് യൂണിയന്റെ താത്പര്യത്തിനനുസൃതമായി, ക്വിറ്റ് ഇന്ത്യാ സമരകാലത്ത് ബ്രിട്ടീഷുകാർക്ക് അനുകൂലമായ നിലപാടെടുത്തതിന്റെ ഫലമായി കമ്മ്യൂണിസ്റ്റുകാരുടെ പ്രതിച്ഛായയ്ക്ക് മങ്ങലേറ്റിരുന്നു. മുഹമ്മദ് അലി ജിന്നയുടെ നേതൃത്വത്തിൽ മുസ്ലിം ലീഗ് വിഭജനവാദമുയർത്തിയപ്പോൾ കമ്മ്യൂണിസ്റ്റു പാർട്ടി അതിനെ പിന്തുണച്ചു. പാകിസ്ഥാന്റെ മണ്ണ് കമ്മ്യൂണിസത്തിന്റെ വളർച്ചയ്ക്ക് കൂടുതൽ നല്ലതായിരിക്കുമെന്ന വിശ്വാസത്തിൽ സി.പി.ഐ. "പച്ചയിൽക്കൂടി ചുവപ്പിലേക്ക്" എന്ന മുദ്രാവാക്യം ഉയർത്തി. തുടർന്ന്, യുദ്ധാനന്തര സാഹചര്യങ്ങൾ സായുധ വിപ്ളവത്തിനനുകൂലമാണെന്ന സ്റ്റാലിന്റെ അനുമാനത്തിന്റെ അടിസ്ഥാനത്തിൽ കമ്മ്യൂണിസ്റ്റു പാർട്ടി രാജ്യത്തിന്റെ പല ഭാഗങ്ങളിലും അക്രമപ്രവർത്തനങ്ങളിലേർപ്പെട്ടു.

ഒരു ചെറിയ കാലയളവിൽ കമ്മ്യൂണിസ്റ്റു പാർട്ടി ഇത്രയധികം അബദ്ധങ്ങൾ കാട്ടുകയും അവയെ എല്ലാം അതിജീവിച്ചു വളരുകയും ചെയ്തതിന്റെ പിന്നിലെ രഹസ്യം അതിന്റെ നിഷ്കളങ്കതയായിരുന്നു. പാർട്ടി നേതൃത്വത്തിന്റെ പ്രതിബദ്ധതയും ഉദ്ദേശശുദ്ധിയും സംശയത്തിനതീതമായിരുന്നു. ആ കാലഘട്ടത്തിലെ നേട്ടമാണ് 1957-ൽ കേരളത്തിലും പിന്നീട് ത്രിപുരയിലും പശ്ചിമബംഗാളിലും ഇടതുപക്ഷ സർക്കാരുകളുടെ ആവിർഭാവത്തിന് വഴിതെളിച്ചത്.

1952-ൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ സ്വാധീനം വിവിധ സംസ്ഥാനങ്ങളിലായി വ്യാപിച്ചുകിടന്നിരുന്നു. എന്നാൽ, കാലക്രമത്തിൽ പല സംസ്ഥാനങ്ങളിലും പ്രാദേശിക ശക്തികൾ അതിനെ പിന്തള്ളിക്കൊണ്ട് മുന്നോട്ടു കുതിച്ചുകയറി. ഇന്ന് കമ്മ്യൂണിസ്റ്റ് കക്ഷികളുടെ സ്വാധീനം മലയാളികളിലും ബംഗാളികളിലും ഒതുങ്ങുന്നു. ഈ ജനവിഭാഗങ്ങൾക്കിടയിൽ നേരത്തേ രൂപംകൊണ്ട വിപ്ളവാത്മക സംരംഭങ്ങളുടെ ഗുണഭോക്താക്കളെന്ന നിലയിലാണ് കമ്മ്യൂണിസ്റ്റുകാർക്ക് പിടിച്ചുനിൽക്കാനായത്. ശ്രീനാരായണ പ്രസ്ഥാനത്തിന്റെ നേതൃത്വം രാഷ്ട്രീയ സ്ഥാനമാനങ്ങൾക്കുവേണ്ടി ആദ്യം ദിവാന്റെ കൂടാരത്തിലും പിന്നീട് കോൺഗ്രസ്സിന്റേതിലും ചേക്കേറിയപ്പോൾ അവരുടെ പിന്നിൽ അണിനിരന്നിരുന്ന ബഹുജനങ്ങൾ കമ്മ്യൂണിസ്റ്റ് നേതൃത്വം സ്വീകരിച്ചു. സുഭാഷ് ചന്ദ്രബോസിന്റെ തിരോധാനം സൃഷ്ടിച്ച വിടവ് ബംഗാളികൾക്കിടയിൽ വളരുവാൻ കമ്മ്യൂണിസ്റ്റുപാർട്ടിക്ക് അവസരം നൽകി.

അധികാര രാഷ്ട്രീയത്തിൽ സ്ഥാനം ലഭിച്ചതോടെ വിപ്ളവം എന്ന സങ്കല്പം ഇടതുപ്രസ്ഥാനത്തിന്--കുറേക്കൂടി കൃത്യമായി പറഞ്ഞാൽ, സ്ഥാപനവല്ക്കരിക്കപ്പെട്ട കമ്മ്യൂണിസ്റ്റു പാർട്ടികൾക്ക് അന്യമായി. അധികാരം, മറ്റെല്ലാവരേയുമെന്നപോലെ, കമ്മ്യൂണിസ്റ്റുകാരേയും ദുഷിപ്പിച്ചു. അവർക്ക് നിഷ്കളങ്കത നഷ്ടപ്പെട്ടു.

തുടർച്ചയായി 18 കൊല്ലം അധികാരത്തിലിരുന്ന ബംഗാൾ കമ്മ്യൂണിസ്റ്റുകാരെയും കഴിഞ്ഞ നാലു പതിറ്റാണ്ടുകാലത്ത് പലപ്പോഴായി എട്ടോ പത്തോ കൊല്ലം മാത്രം അധികാരത്തിലിരുന്ന കേരള മാർക്സിസ്റ്റുകളേയും അധികാരം ഒരുപോലെ ദുഷിപ്പിച്ചുവോ എന്ന സംശയം ഇവിടെ ന്യായമായും ഉയരുന്നു. നിലവിലുള്ള വ്യവസ്ഥയിൽ അധികാരം മന്ത്രിമാരുടെ കുത്തകയല്ല. അവരെക്കൂടാതെ, പാർലമെന്റംഗങ്ങൾ, നിയമസഭാംഗങ്ങൾ, പഞ്ചായത്തംഗങ്ങൾ, യൂണിവേഴ്സിറ്റി സെനറ്റംഗങ്ങൾ തുടങ്ങി പല തലങ്ങളിലുള്ള തിരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധികൾ ഇന്ന് അധികാരം കൈയാളുന്നു. അർഹരായവരെ തടയുവാനും അനർഹരായവരെ സഹായിക്കുവാനുമുള്ള കഴിവ് അവർക്കുണ്ട്. ദുഷിക്കാൻ ഇത് ധാരാളമാണ്.

പാർലമെന്റംഗങ്ങളുടെ ഒരു കോടി രൂപാപദ്ധതി, നിയമസഭാംഗങ്ങളുടെ റോഡ്--പാലം പദ്ധതി, പഞ്ചായത്തംഗങ്ങളുടെ ശിങ്കിടികൾക്ക് കരാറുകൾ നൽകാനനുവദിക്കുന്ന നോമിനി പദ്ധതി എന്നിവയെല്ലാം ഇന്ന് ജനപ്രതിനിധികൾക്ക് മുൻകാലങ്ങളിലില്ലാതിരുന്ന അധികാരം നൽകുന്നു.

പാർട്ടി സംഘടനയിൽക്കൂടി, തിരഞ്ഞെടുക്കപ്പെടാത്തവർക്കും--ഒരുപക്ഷേ ഒരിക്കലും തിരഞ്ഞെടുക്കപ്പെടാനാവാത്തവർക്കും--അധികാരത്തിൽ പങ്കാളിത്തം കിട്ടുന്നു. കേരളത്തിലെ സാഹചര്യത്തിൽ, ട്രെയ്ഡ് യൂണിയനുകൾ, പോഷക സംഘടനകൾ എന്നിവയുടെ നേതാക്കൾക്കും അധികാര രാഷ്ട്രീയത്തിൽ സ്ഥാനമുണ്ട്. മുഖ്യമന്ത്രിയിൽ തുടങ്ങുന്ന അധികാരച്ചങ്ങലയിൽ കീഴേ അറ്റത്തെ കണ്ണികളാണ് യൂത്ത് കോൺഗ്രസ്സിന്റെയും ഡി.വൈ.എഫ്.ഐ.യുടെയും ഐ.എൻ.ടി.യു.സിയുടെയും സി.ഐ.ടി.യുവിന്റെയും ചെറുകിട നേതാക്കൾ.

അധികാരവും പണവുമായുള്ള ബന്ധം ഇവിടെ ശ്രദ്ധയർഹിക്കുന്നു. ആദർശത്തിന്റെയും പ്രത്യയശാസ്ത്രത്തിന്റെയും ആകർഷണം ദുർബലമായതോടെ, അധികാരം നേടുവാനും നിലനിറുത്തുവാനും



ആവശ്യമായ ഘടകങ്ങളിൽ പ്രമുഖ സ്ഥാനം പണത്തിനായി. ഇതിന്റെ ഫലമായി കീഴ്തലങ്ങളിലുള്ളവർ അവിഹിത മാർഗ്ഗങ്ങളിൽക്കൂടി പണമുണ്ടാക്കുമ്പോൾ തലപ്പത്തിരിക്കുന്ന, പഴയ മൂല്യങ്ങളിൽക്കൂടി ഒരു പക്ഷേ ഇപ്പോഴും വിശ്വസിക്കുന്ന, സത്യസന്ധരായ നേതാക്കൾക്ക് അതു കണ്ടില്ലെന്നു നടിക്കേണ്ടിവരുന്നു. പാർട്ടി നിലനിർത്താൻ അവർ കൊടുക്കുന്ന വിലയാണത്.

ഇന്ന് എല്ലാ പാർട്ടികളും വിഹിതവും അവിഹിതവും ആയ മാർഗ്ഗങ്ങളിൽക്കൂടി എപ്പോഴും പണമുണ്ടാക്കിക്കൊണ്ടിരിക്കുന്നുവെന്നതാണ് സത്യം. അവിഹിത സമാഹരണത്തെക്കുറിച്ച് വിവരം ശേഖരിക്കുക എളുപ്പമല്ല. അതുകൊണ്ട് വിഹിത സമാഹരണം മാത്രം പരിശോധിക്കാം.

കഴിഞ്ഞവർഷം കേരള പ്രദേശ് കോൺഗ്രസ്സ് കമ്മിറ്റി വലിയ ഒച്ചപ്പാടോടെ ഒരു പണപ്പിരിവു നടത്തി. കാഴ്ചയിൽ കറൻസി നോട്ടുപോലെ തോന്നുന്നതും വിവിധ മുഖവില അടയാളപ്പെടുത്തിയതുമായ രസീതുകൾ അച്ചടിച്ചുകൊണ്ട് സംസ്ഥാന വ്യാപകമായി കോൺഗ്രസ്സിന്റെ ഗ്രാമതലം വരെയുള്ള നേതാക്കൾ പിരിവിനിറങ്ങി. പിന്നെ കുറെക്കാലം പി.സി.സി. പ്രസിഡന്റ് വയലാർ രവി കെ. മുരളീധരൻ എം.പിയാൽ അനഗുതനായി (അതോ മറിച്ചോ?) നാടൊട്ടുക്ക് സഞ്ചരിച്ച് പിരിച്ച പണം ഏറ്റുവാങ്ങി. എത്ര പണം പിരിച്ചുവെന്നോ അത് ആര് എന്തിനുവേണ്ടി ചെലവഴിച്ചുവെന്നോ അറിയുവാനുള്ള അവകാശം പൊതുജനങ്ങൾക്കില്ല.

പണപ്പിരിവിൽ ഇടതുപക്ഷം, പ്രത്യേകിച്ച് സി.പി.ഐ.എം, കോൺഗ്രസ്സിനെ എത്രയോ കാതം പിന്നിലാക്കിയിരിക്കുന്നു. എല്ലാ വർഷവും നിശ്ചിത പരിപാടിയനുസരിച്ച് പാർട്ടിയുടെയും അതിന്റെ പോഷക സംഘടനകളുടെയും ഘടകങ്ങളും ട്രെയ്ഡ് യൂണിയനുകളും പ്രവർത്തനഫണ്ടിന്‌പിരിവു നടത്തുന്നു. അടുത്ത കാലത്ത് തിരുവനന്തപുരത്ത് കാട്ടായിക്കോണം ശ്രീധറിന് സ്മാരകമുണ്ടാക്കാനൊരു പിരിവു നടത്തി. സ്മാരകം എന്നു പറയുന്നത് യഥാർത്ഥത്തിൽ പാർട്ടിയുടെ ജില്ലാ ആസ്ഥാനമന്ദിരമാണ്. പതിവായി നടക്കുന്ന പ്രത്യേക പിരിവുകളിലൊന്ന് ദേശാഭിമാനി പത്രത്തിനു വേണ്ടിയാണ്.

പാർട്ടി സെക്രട്ടേറിയറ്റ് അംഗങ്ങളുടെ പരിപാടി ശ്രദ്ധിച്ചാൽ പലരുടേയും യാത്രകൾ പാർട്ടി ഘടകങ്ങളോ ബന്ധപ്പെട്ട സംഘടനകളോ പിരിച്ച പണം ഏറ്റുവാങ്ങാനുള്ള സാമ്പത്തിക തീർത്ഥയാത്രകളാണെന്നു കാണാം.

ഈയിടെ നടന്ന കൂത്തുപറമ്പ് രക്തസാക്ഷി കുടുംബഫണ്ട് പിരിവ്, ധനസമാഹരണത്തിൽ സി.പി.ഐ.എം. നേടിയിട്ടുള്ള പ്രാഗല്ഭ്യത്തിനു തെളിവാണ്. പിരിവു സംഘടിപ്പിച്ചത് ഡി.വൈ.എഫ്.ഐ. ആയിരുന്നു. കൂത്തുപറമ്പ് വെടിവയ്പിൽ മരിച്ച അഞ്ച് ഡി.വൈ.എഫ്.ഐ. പ്രവർത്തകരുടെ കുടുംബങ്ങൾക്ക് രണ്ടുലക്ഷം രൂപവീതം സഹായധനമായി നൽകാൻ വേണ്ടി പത്തുലക്ഷം രൂപ പിരിക്കാനാണ് നേതൃത്വം തീരുമാനിച്ചത്.

മുപ്പതുലക്ഷം അംഗസംഖ്യയുള്ള സംഘടനയാണ് ഡി.വൈ.എഫ്.ഐ. (ഇത് ദേശാഭിമാനി അന്നു നൽകിയ കണക്കാണ്.) മരിച്ച സഖാക്കൾക്കുവേണ്ടി ഓരോ ഡി.വൈ. എഫ്.ഐ.പ്രവർത്തകനും 35 പൈസ സംഭാവന ചെയ്തിരുന്നെങ്കിൽ പത്തരലക്ഷം രൂപ പ്രത്യേക ചെലവൊന്നും കൂടാതെ സ്വരൂപിക്കാനാവുമായിരുന്നു. അത് രക്തസാക്ഷിത്വം വരിച്ച സഹപ്രവർത്തകർക്കുവേണ്ടിയുള്ള ഒരു ചെറിയ ത്യാഗവുമായേനെ. പക്ഷേ, ഡി.വൈ.എഫ്.ഐ. ഒരു പൊതു പണപ്പിരിവാണു നടത്തിയത്. പിരിവു കഴിഞ്ഞപ്പോൾ ആ സ്ഥാനത്തെത്തിയത് പതിനെട്ടു ലക്ഷം രൂപ. എൺപതു ശതമാനത്തിന്റെ അധികപ്പിരിവ്.

പണപ്പിരിവു മെക്കാനിസത്തിന്റെ പ്രവർത്തനത്തെക്കുറിച്ച് അല്പമെങ്കിലും ജ്ഞാനമുള്ളവർക്കറിയാം, പിരിക്കുന്ന പണത്തിന്റെ ഒരു ഭാഗം പിരിവു സംബന്ധമായ ചെലവുകൾക്കുപയോഗിക്കേണ്ടിവരുമെന്ന്. പതിനെട്ടുലക്ഷം രൂപ ആ സ്ഥാനത്തെത്തിയെങ്കിൽ അതിനേക്കാളേറെ പിരിച്ചുവെന്ന് ഉറപ്പാക്കാം.

ഉദ്ദേശിച്ചതിലേറെ പണം കിട്ടിയെങ്കിലും രക്തസാക്ഷികളുടെ കുടുംബങ്ങൾക്കു നൽകിയത് നേരത്തേ നിശ്ചയിച്ച തുക മാത്രമാണ്. കൂടുതലായി രണ്ടുലക്ഷം രൂപ ചെലവാക്കി. ഈ തുക വെടിവയ്പിൽ ഗുരുതരമായി മുറിവേറ്റ ഒരു ഡി.വൈ. എഫ്.ഐ. പ്രവർത്തകന് സഹായധനമായി നൽകുകയായിരുന്നു. ചുരുക്കത്തിൽ, കൂത്തുപറമ്പ് രക്തസാക്ഷികളുടെ പേരിൽ നടത്തിയ പിരിവ് സംഘടനയ്ക്ക് ആറുലക്ഷം രൂപയുടെ നേട്ടമുണ്ടാക്കി.

ഇന്ന് രാഷ്ട്രീയപാർട്ടികൾ സ്കൂൾ കുട്ടികളെ വരെ പോഷകസംഘടകളിലെടുക്കുന്നുണ്ട്. ഇങ്ങനെ രാഷ്ട്രീയപ്രസ്ഥാനത്തിലേക്ക് ആകർഷിക്കപ്പെടുന്നവർ തീരെ ചെറിയ പ്രായത്തിൽത്തന്നെ പണം പിരിക്കുവാനും ചെലവാക്കുവാനും ശീലിക്കുന്നു. ഈ രീതിയിൽ വളരുന്ന കുട്ടികൾ ത്യാഗസമ്പന്നരും ആദർശധീരരുമായിത്തീരുമെന്ന് പ്രതീക്ഷിക്കാനാവില്ല.

ഇതിൽനിന്നു വ്യക്തമാകുന്നത് രാഷ്ട്രീയരംഗത്ത് സംഭവിച്ചിരിക്കുന്ന മൂല്യച്യുതി യാദൃച്ഛികമല്ലെന്നാണ്. നാം രൂപപ്പെടുത്തിയിട്ടുള്ള രാഷ്ട്രീയ സംസ്കാരത്തിന്റെ അനിവാര്യഫലമാണത്. ഇക്കാര്യത്തിൽ ഇടതും വലതും തമ്മിൽ ഗുണപരമായ വ്യത്യാസമില്ല.

കേന്ദ്രസർക്കാരിന്റെ സാമ്പത്തിക പരിഷ്കാരം രാജ്യത്തെ സ്ഥിതിഗതി വഷളാക്കുമെന്നതിന് സംശയമില്ല. എന്നാൽ, പുതിയ നയത്തിന്റെ അനാശാസ്യതയെക്കുറിച്ച് വ്യാകുലപ്പെടുമ്പോൾ അത് അനിവാര്യമാക്കിയ സാഹചര്യം വിസ്മരിച്ചുകൂടാ. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം നമ്മുടെ ഭരണാധികാരികൾ നടപ്പിലാക്കിയ വ്യാജ സോഷ്യലിസ്റ്റുനയം പരാജയപ്പെട്ടതിനെത്തുടർന്നാണ് ഉദാരവത്കരണ പരീക്ഷണം ആരംഭിച്ചത്. മുൻ സോഷ്യലിസ്റ്റ് നയത്തിന്റെ പരാജയത്തിൽ വലതുപക്ഷ രാഷ്ട്രീയ-- ഔദ്യോഗിക നേതൃത്വത്തോളം ഉത്തരവാദിത്വം ഇടതുപക്ഷ നേതൃത്വത്തിനുമുണ്ട്. പഴയ വ്യവസ്ഥയിൽ പ്രമുഖ സ്ഥാനം നൽകിയിരുന്ന പൊതുമേഖലാ സ്ഥാപനങ്ങളെ വെള്ളാനകളാക്കിയതിൽ ഇടതുപക്ഷ നിയന്ത്രണത്തിലുള്ള ട്രെയ്ഡ് യൂണിയനുകൾ വഹിച്ച പങ്ക് ചെറുതല്ല.

കൂട്ടത്തിൽ പറയട്ടെ, സോഷ്യലിസം പരാജയപ്പെട്ടപോലെതന്നെ മുതലാളിത്തവും ഇവിടെ പരാജയപ്പെടും. കാരണം സോഷ്യലിസത്തിന്റെ പേരിൽ വ്യാജ സേഷ്യലിസം നടപ്പിലാക്കാൻ ശ്രമിച്ചതുപോലെ, മുതലാളിത്തത്തിന്റെ പേരിൽ വ്യാജ മുതലാളിത്തം നടപ്പിലാക്കാനുള്ള ശ്രമമാണ് ഇപ്പോൾ നടക്കുന്നത്. ഇവിടെ അധികാരം കൈയാളുന്നത് മദ്ധ്യവർഗ്ഗമാണ്.

അപ്പോൾ, ഇന്നത്തെ അവസ്ഥയിൽ നിന്നു നമുക്ക് മോചനമില്ലേ? തീർച്ചയായും ഉണ്ട്. പക്ഷേ, അത് സാദ്ധ്യമാകണമെങ്കിൽ ഇന്നത്തെ അധികാര വ്യവസ്ഥ തച്ചുടയ്ക്കണം. കഴിഞ്ഞ നൂറ്റാണ്ടിലാരംഭിച്ച ആധുനികവത്കരണ പ്രക്രിയയ്ക്ക് സമൂഹത്തിലെ അധികാരഘടനയിൽ കാര്യമായ മാറ്റമൊന്നുമുണ്ടാക്കാൻ കഴിഞ്ഞില്ല എന്ന യാഥാർത്ഥ്യം നാം മനസ്സിലാക്കണം. ഒരു കാലത്ത് ജാതിയുടെ അടിസ്ഥാനത്തിൽ അധികാരം കൈയടക്കിവച്ചിരുന്നവർ വിദ്യാഭ്യാസത്തിൽക്കൂടി മദ്ധ്യവർഗ്ഗമായി മാറി, ഇന്ന് രാഷ്ട്രീയ കക്ഷികളുൾപ്പെടെയുള്ള മദ്ധ്യവർഗ്ഗ സ്ഥാപനങ്ങളിൽക്കൂടി അധികാരം കൈയാളുന്നു. ഇവരിൽ ചിലർ മദ്ധ്യവർഗ്ഗമായിത്തന്നെയും മറ്റു ചിലർ തൊഴിലാളിവർഗ്ഗത്തിന്റെ സ്വയം അവരോധിത ദത്തുപുത്രന്മാരുമായും നടത്തുന്ന കള്ളക്കളിയാണ് സമകാലിക കേരള രാഷ്ട്രീയം.

കേരളത്തിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ഏറ്റവും വലിയ നേട്ടമെന്നവകാശപ്പെടുന്ന ഭൂപരിഷ്കാരം കർഷകത്തൊഴിലാളിക്ക് കൃഷിഭൂമി നൽകിയില്ല. കൃഷിഭൂമി മദ്ധ്യവർഗ്ഗത്തിന്റെ കൈയിലെത്തിയതോടെ പരിഷ്കാരം അവസാനിച്ചു. സാമൂഹ്യമായും വിദ്യാഭ്യാസപരമായും പിന്നോക്കം നിൽക്കുന്ന വർഗ്ഗങ്ങൾക്കുവേണ്ടി ഏർപ്പെടുത്തിയ സംവരണവ്യവസ്ഥയിൽക്കൂടി ചിലർ സർക്കാരിൽ അധികാരം കൈയാളുന്നവരുടെ നിരയിലേക്കു കടന്നപ്പോൾ അവർ ക്രീമിലേയർ തത്ത്വവുമായി അതിന് തടയിടാൻ ഒത്തുകൂടി. (സുപ്രീം കോടതി രൂപംകൊടുത്ത ഈ തത്ത്വത്തിന്റെ കേരളത്തിലെ ഏറ്റവും ശക്തനായ വക്താവ് മാർക്സിസ്റ്റ് പാർട്ടിയുടെ ബുദ്ധികേന്ദ്രമായ ഇ. എം. എസ്. നമ്പൂതിരിപ്പാടാണ്. സുപ്രീം കോടതി ഒരു വർഗ്ഗത്തിന്റെ ചിന്താഗതി പ്രതിഫലിപ്പിക്കുന്നുവെന്നു പറഞ്ഞതിന് കോർട്ടലക്ഷ്യത്തിന് ശിക്ഷ ഏറ്റുവാങ്ങിയ ഇ. എം. എസ്സിന്റെയും കോടതിയുടേയും അഭിപ്രായം ഇപ്പോൾ ഒന്നാണ്. സുപ്രീം കോടതി ജഡ്ജിമാരും തൊഴിലാളിവർഗ്ഗത്തിന്റെ ദത്തുപുത്രന്മാരായതാണോ?) ഇന്നത്തെ വ്യവസ്ഥാപിത ഇടതുപക്ഷ നേതൃത്വത്തിന് ഒരു യഥാർത്ഥ ബദൽ ശക്തി രൂപപ്പെടുത്താനാവില്ല. അത്തരം ഒരു ശക്തി ഇടതുപക്ഷത്തിനകത്തു നിന്നുണ്ടായില്ലെങ്കിൽ അത് കാലക്രമേണ അപ്രസക്തമാകും. അതിന്റെ ലക്ഷണങ്ങൾ ഇപ്പോൾത്തന്നെ കാണാനുണ്ട്.

രാഷ്ട്രീയവും സാമൂഹികവുമായ സ്വാതന്ത്ര്യവും ജനാധിപത്യവും ആർജ്ജിക്കുന്നതിന് സമൂഹത്തിനാശ്രയിക്കാവുന്ന ബദൽശക്തി കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം മാത്രമാണെന്നു കരുതുന്നത് മൗഢ്യമാണ്. കാലാകാലങ്ങളിൽ മനുഷ്യന്റെ പ്രതിഭ രൂപം നൽകിയിട്ടുള്ള ആശയങ്ങളിൽ ഒന്നുമാത്രമാണ് കമ്മ്യൂണിസം. അത് അവസാനത്തെ വെളിച്ചപ്പാടാണെന്ന വിശ്വാസത്തിന് അടിസ്ഥാനമില്ല.

(അടുത്തലക്കത്തിൽ ഡോ. കെ. കെ. എൻ. കുറുപ്പ്)



എ.പി. ഉദയഭാനു

# ഭഗവാൻ മക്രോണിയുടെ കാലം

## ഞാനും എന്റെ ജീവിതവും



(കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച)

**കോ**ൺഗ്രസ്സ് പാർട്ടിയുടെ നിയമസഭാകക്ഷി നേതാവായി തന്നെ തിരഞ്ഞെടുക്കണമെന്ന് ശ്രീ.പി.റ്റി. ചാക്കോ എന്നോടഭ്യർത്ഥിച്ചിരുന്നു. അന്നത്തെ സാഹചര്യത്തിൽ പി.റ്റി.ചാക്കോയെ തിരഞ്ഞെടുക്കുന്നത് ശരിയെന്ന് എനിക്കും തോന്നി. അന്ന് പി.റ്റി. ചാക്കോ, 1957 മാർച്ച് 29-ാം തീയതി തന്നെ പാർട്ടി ലീഡറാക്കണമെന്ന് അഭ്യർത്ഥിച്ചപ്പോൾ "പിശാച് എപ്പോഴാണ് നിങ്ങളെ പിടികൂടുന്നതെന്ന് നിശ്ചയിക്കാൻ കഴിയുകയില്ലെങ്കിലും, നിങ്ങൾ ശക്തനും, കഴിവുള്ളവനും സമർത്ഥനുമാണ്. അതുകൊണ്ട് നിങ്ങൾ ലീഡറാകാൻ ഞാൻ വേണ്ടതു ചെയ്യാം" എന്നും ഞാൻ പറഞ്ഞു.

ശ്രീ.കോഴിപ്പുറത്തു മാധവമേനോൻ 1957 ഏപ്രിൽ 7-ാം തീയതി, തനിക്ക് പി.സി.സി പ്രസിഡന്റായി തുടർന്നുപോകാൻ പ്രയാസമാണെന്നു പറഞ്ഞു. ഞാനന്ന് റീജിയണൽ കോൺഗ്രസ്സ് പ്രസിഡന്റായിരുന്നെന്ന് പറഞ്ഞിട്ടുണ്ടല്ലോ. ഒരുപക്ഷേ കോൺഗ്രസ്സിനുണ്ടായ പരാജയവും. കമ്മ്യൂണിസ്റ്റുപാർട്ടിയുടെ അധികാരത്തിലേക്കുള്ള വരവും, ആ ധീരനായ മനുഷ്യന്റെ മനസ്സിൽ പോലും ക്ഷീണം ഉണ്ടാക്കിയിരിക്കാം. ഡൽഹിയിൽ നിന്ന് ഏപ്രിൽ 8-ാം തിയതി ഇവിടെ എത്തിയ കോൺഗ്രസ്സിന്റെ ജനറൽ സെക്രട്ടറി ശ്രീമാൻ നാരായൺജി ഗവർണ്ണറെ പോയിക്കണ്ട് സംസാരിക്കയുണ്ടായി. കമ്മ്യൂണിസ്റ്റു പാർട്ടിയുടെ അധികാരത്തിലേക്കുള്ള വരവ്, കോൺഗ്രസ്സുകാരെ മാത്രമല്ല, കമ്മ്യൂണിസ്റ്റുകാരെ സഹായിച്ചുനിന്നിരുന്ന ലീഗുകാരേയും. പി.എസ്.പികാരേയും. എല്ലാപേരേയും ഭയഗ്രസ്തരാക്കിയിരുന്നു. കമ്മ്യൂണിസ്റ്റുപാർട്ടി എന്നുപറയുമ്പോൾ കഠിനമായ അച്ചടക്കവും. നിരങ്കുശമായ ബലപ്രയോഗവും. സർവ്വാധിപത്യവുമൊക്കെയാണല്ലോ മനസ്സിൽ ഉദിച്ചുപൊങ്ങുന്നത്. അതാണല്ലോ റഷ്യയെപ്പറ്റിയുള്ള കഥകൾ മനസ്സിൽ വളർത്തിയിരുന്നത്. പുന്നപ്ര വയലാറിലും, ശൂരനാട്ടിലുമെല്ലാംതന്നെ കമ്മ്യൂണിസ്റ്റുപാർട്ടി അന്ന് ഭയം വളർത്തിയിരുന്നു. ഏപ്രിൽ 9-ാം തീയതി പൊന്നറ ശ്രീധർ എന്നെ വന്നുകണ്ടിട്ട്, കമ്മ്യൂണിസ്റ്റ് അക്രമങ്ങളെ എതിർക്കുന്നതിനായി ഒരു ശാന്തിസേന രൂപീകരിക്കണമെന്നാവശ്യപ്പെട്ടു. 9-ാം തിയതിതന്നെ എന്നെ സന്ദർശിച്ച കൃഷ്ണനെഴുത്തച്ഛൻ, കമ്മ്യൂണിസ്റ്റുകാരുടെ പ്രവർത്തനശൈലി ഉണ്ടാക്കുന്ന അസ്വാസ്ഥ്യങ്ങളെപ്പറ്റി സംസാരിക്കുകയുണ്ടായി. സാക്ഷാൽ എം. ഗോവിന്ദനും അദ്ദേഹത്തിന്റെ സ്നേഹിതൻ നമ്പ്യാരും കൂടി എന്റെ സ്ഥലത്തുവന്നു കണ്ട് ദീർഘമായി സംസാരിച്ചു. കമ്മ്യൂണിസത്തെ. ജനാധിപത്യം കൊണ്ടാണ് നേരിടേണ്ടതെന്ന് ശ്രീ.ഗോവിന്ദൻ വിശദീകരിച്ചു. ശ്രീ.വി.കെ. വേലായുധൻ എന്നോട് കൊല്ലം റസിഡൻസിയിൽ വച്ചു സംസാരിക്കവേ കുറ്റപ്പെടുത്തുകയുണ്ടായി. കോൺഗ്രസ്സ് ജനാധിപത്യത്തിന്റെ പാതയിൽ വേണ്ടപോലെ സൂക്ഷിച്ച് യാത്ര ചെയ്തില്ലായെന്ന്. അന്ന് അനന്തൻ പിള്ളയെ കോർപ്പറേഷൻ കമ്മിഷണറായി തുടരാൻ ഞാൻ സഹായിച്ചുവെന്ന് വി.കെ. വേലായുധൻ എന്നെ കുറ്റപ്പെടുത്തി. എന്റെ വ്യക്തിപരമായ ഒരു നേട്ടത്തിനുമല്ല അനന്തൻപിള്ളയെ കോർപ്പറേഷൻ കമ്മിഷണറായി നിലനിർത്തണമെന്ന് ഞാൻ ഉപദേശിച്ചത്. കോൺഗ്രസ്സ് മേയർ ആർ.പരമേശ്വരൻപിള്ളയുടെ താത്പര്യം അനുസരിച്ചാണ് അതു ചെയ്തത്. ഇത് ഞാൻ വിശദീകരിക്കയുണ്ടായി. ശ്രീമാൻ നാരായണൻ, കെ.പി.മാധവൻ നായരോട് പറയുകയുണ്ടായി. കോൺഗ്രസ്സിന്റെ പരാജയം സ്ഥലത്തെ നേതൃത്വത്തിന്റെ പരാജയമെന്ന്. ജയാപജയങ്ങളുടെ ആഴത്തിലുള്ള അപഗ്രഥനം ഞാൻ നേരത്തേ നടത്തി തെളിയിച്ചിട്ടുള്ളതാണ്. വോട്ടിന്റെ കാര്യത്തിലും, സീറ്റിന്റെ കാര്യത്തിലും കോൺഗ്രസ്സ് മുന്നേറിയിട്ടേയുള്ളൂ. ശ്രീമാൻ നാരായൺ ആവശ്യപ്പെട്ടത് മാധവമേനോൻ പ്രസിഡന്റായും, ഞാനും ദാമോദരനും സെക്രട്ടറിമാരായിത്തുടരണം. എന്നായിരുന്നു. ഏപ്രിൽ 16-ാം തിയതി ഞാൻ വിമാനത്താവളത്തിൽ പോയി കോൺഗ്രസ്സ് പ്രസിഡന്റ് 'ദേബർഭായി'യെ സ്വീകരിക്കയുണ്ടായി. അദ്ദേഹം റീജിയണൽ കോൺഗ്രസ്സ് കമ്മിറ്റി പ്രസിഡന്റ് എന്ന നിലയിൽ. കളങ്കിതർ എന്നു സംശയിക്കുന്നവരോട് മാറിനില്ക്കാൻ ഞാനാവശ്യപ്പെടണമെന്ന് പറയുകയുണ്ടായി. ഏതായാലും പി.റ്റി. ചാക്കോയെ നിയമസഭാകക്ഷിയുടെ നേതാവാക്കണമെന്ന് ഞാൻ ദേബർഭായിയോടു പറഞ്ഞു. അങ്ങനെ ചെയ്യുകയും ചെയ്തു. ദേബർഭായി കേളപ്പജിയോടും, ഇക്കണ്ട വാര്യരോടും സംസാരിച്ചു. പട്ടത്തിനോടും ഫോണിൽ സംസാരിക്കയുണ്ടായി. കേളപ്പജി, രാഷ്ട്രീയ പ്രവർത്തനത്തിൽ പങ്കെടുക്കാൻ താത്പര്യപ്പെടുന്നില്ലായെന്നു പറഞ്ഞു. കേളപ്പജി ബുദ്ധിപരമായ നേതൃത്വം കൊടുക്കാൻ പറ്റിയ ആളല്ലെന്ന് പനമ്പിള്ളിയും, ശിക്ഷണത്തിനു നില്ക്കാത്ത ആളാണെന്ന് മാധവമേനോനും പറഞ്ഞു. ഇതെല്ലാം കാണിക്കുന്നത്. കമ്മ്യൂണിസ്റ്റുകാർ അധികാരത്തിൽ വന്നതിനെത്തുടർന്നുള്ള സംഭ്രമമായിരുന്നു. കമ്മ്യൂണിസ്റ്റുകാർ അധികാരത്തിൽ വന്നതിനെത്തുടർന്ന്, പുന്നപ്ര വയലാറിൽ ശിക്ഷിക്കപ്പെട്ടുകിടന്നിരുന്നവരെ മോചിപ്പിക്കുകയുണ്ടായി. അവരെ വിമോചിപ്പിച്ചതിന് എതിരായ വിമർശനത്തെ സഹോദരനയ്യപ്പൻ ആക്ഷേപിക്കയുണ്ടായി.

ആലപ്പുഴയിൽ എല്ലാ കൊല്ലവും കമ്മ്യൂണിസ്റ്റുകാർ പുന്നപ്ര വയലാർ ദിനം വളരെ ഗംഭീരമായി കൊണ്ടാടുമായിരുന്നു. ഞാൻ ആലപ്പുഴ, അമ്പലപ്പുഴ നിയോജകമണ്ഡലത്തിൽനിന്നും പ്രവർത്തിച്ചതിന്റെ ഫലമായാണെന്നു തോന്നുന്നു. കമ്മ്യൂണിസ്റ്റുകാർ പുന്നപ്ര വയലാർദിനം ആഘോഷിക്കുമ്പോൾ, കോൺഗ്രസ്സുകാർ ആ ദിനത്തെ 'വഞ്ചനാദിന'മായും ആചരിക്കാൻ തുടങ്ങിയിരുന്നു. കമ്മ്യൂണിസ്റ്റുകാർ ശുദ്ധഗതിക്കാരായ സാധാരണ ജനങ്ങളെ പറഞ്ഞ് വഞ്ചിച്ചുകൊണ്ടുപോയി പട്ടാളത്തിനെതിരെ വാരിക്കുന്ത സമരം നടത്തിയെന്നാണ് കോൺഗ്രസ്സുകാരുടെ ഭാഷ്യം. സ്വാഭാവികമായും ഈ ദിനാചരണങ്ങൾ കോൺഗ്രസ്സുകാരും, കമ്മ്യൂണിസ്റ്റുകാരും തമ്മിൽ വളരെയധികം സംഘർഷങ്ങൾക്കും. സംഘട്ടനങ്ങൾക്കും ഇടകൊടുത്തിരുന്നു. ഈ കഴിഞ്ഞ കുറച്ചുകാലമായി രണ്ടു കൂട്ടരുടേയും തീവ്രത കുറഞ്ഞുവെന്ന് ഞാൻ സംശയിക്കുന്നു. കോൺഗ്രസ്സുകാർ ഭരണത്തിൽ വന്നതിനേത്തുടർന്ന്, കോൺഗ്രസ്സ് നേതാക്കന്മാർ കേരളത്തിലേക്ക് വരികയുണ്ടായി. കോൺഗ്രസ്സ് പ്രസിഡന്റ് ദേബർഭായിയും, കോൺഗ്രസ്സിന്റെ ജനറൽ സെക്രട്ടറിമാരുമെല്ലാം വന്നിരുന്നു. ബി.ഗോപാലറെഡ്ഢിയും, വി.കെ.കൃഷ്ണമേനോനും. മൊറാർജി ദേശായിയും എല്ലാം കേരളം സന്ദർശിക്കുകയുണ്ടായി. കൃഷ്ണമേനോൻ റഷ്യയുടെ സുഹൃത്തും. കമ്മ്യൂണിസ്റ്റ് പക്ഷപാതിയുമാണെന്നാണല്ലോ പലരുടേയും വയ്പ്. അദ്ദേഹത്തെ പലേയിടത്തും കൊണ്ടുപോയി ഞാൻ പ്രസംഗിപ്പിക്കയുണ്ടായി. ശ്രീ.വി.കെ. കൃഷ്ണമേനോന്റെ വൈ.ഡബ്ളിയു.സി.എയിലെ പ്രസംഗം ജനാധിപത്യത്തെപ്പറ്റി, വളരെ വാചാലമായ ഒന്നായിരുന്നു. നമ്മൾ ജനാധിപത്യത്തെ ശക്തിപ്പെടുത്തുകയാണുവേണ്ടത്. ഏകാധിപത്യ പ്രവണതകൾ ശക്തിപ്പെടാതിരിക്കുന്നതിനും, ഏകാധിപത്യത്തെ തടുത്തുനിർത്തുന്നതിനും ആവശ്യമായ നടപടികളെടുക്കണമെന്നും അദ്ദേഹം പറഞ്ഞു. ഒരഞ്ചംഗ കമ്മിറ്റി ഉണ്ടാക്കി കേരളത്തിലെ രാഷ്ട്രീയമായ പിളർപ്പുകളില്ലാതാക്കണമെന്ന് ശ്രീ.വി.കെ. കൃഷ്ണമേനോൻ അഭിപ്രായപ്പെട്ടു. അങ്ങനെയുള്ള കമ്മിറ്റി വന്നുകഴിഞ്ഞാൽ അതായിരിക്കും പി.സി.സി പ്രസിഡന്റിന്റെ ചുമതലകൾ ഏറ്റെടുക്കുന്നതെന്നും, അങ്ങനെയുള്ള കമ്മിറ്റിയിൽ കെ.എ.ദാമോദരമേനോനും. സി.കെ. ഗോവിന്ദൻനായരും. ടി.എം. വർഗ്ഗീസും. ഞാനും മറ്റും ഉണ്ടായിരിക്കണമെന്നും പറഞ്ഞു. ഇത് ടി.എം. വർഗ്ഗീസിനെ മുന്നോട്ടു കൊണ്ടുവരാനുള്ള എം.ഒ. മത്തായിയുടെ (പണ്ഡിറ്റ്ജിയുടെ പ്രൈവറ്റ് സെക്രട്ടറി) ഒരു തന്ത്രമാണെന്ന് സംശയിക്കപ്പെട്ടിരുന്നു. അപ്രത്യക്ഷനാകാൻ താൻ തയ്യാറാണെന്നും, ശ്രീ.കൃഷ്ണമേനോൻ തന്റെ പ്രശസ്തിയും, സ്വാധീനവും വിദ്യാർത്ഥികളെ കോൺഗ്രസ്സിലേക്കു കൊണ്ടുവരുവാൻ ഉപയോഗിക്കണമെന്നും കെ.എ. ദാമോദരമേനോൻ അഭ്യർത്ഥിച്ചു. ശ്രീ.വി.കെ. കൃഷ്ണമേനോൻ വന്നതിന്റെ ഫലമായിട്ട്, കോൺഗ്രസ്സുകാർക്ക് കുറച്ച് ഉണർവ്വും. ഉത്സാഹവും ഉണ്ടായി എന്നുപറയാം. ഏതായാലും കൃഷ്ണമേനോൻ കമ്മ്യൂണിസ്റ്റു പാർട്ടിക്കുവേണ്ടിയോ, കമ്മ്യൂണിസ്റ്റു ഗവൺമെന്റിനു വേണ്ടിയോ സംസാരിച്ചില്ല. ഇവിടുത്തെ സ്ഥിതിഗതികളുടെ വർഗ്ഗീയവും, മതപരവും. രാഷ്ട്രീയവുമായുമുള്ള സ്ഥിതിഗതികളെപ്പറ്റി ഞാൻ തയ്യാറാക്കിയ നോട്ട് ശ്രീ.വി.കെ. കൃഷ്ണമേനോന് കൊടുത്തു. എന്റെ വിശകലന പ്രകാരം, കത്തോലിക്കരെപ്പറ്റിയുള്ള ഭീതി വളർത്തി. ഈഴവരേയും വിശേഷിച്ച് നായന്മാരേയും കമ്മ്യൂണിസ്റ്റു പാർട്ടിയിലേക്കു വിരട്ടി കയറ്റുകയാണ് എം.എന്റേയും, കമ്മ്യൂണിസ്റ്റുകാരുടേയും പൊതുവായ തന്ത്രം. കമ്മ്യൂണിസ്റ്റുകൾ ആ കാലത്ത് ഭൂഖണ്ഡങ്ങളെത്തന്നെ വിഴുങ്ങിക്കൊണ്ടിരിക്കയായിരുന്നു. കമ്മ്യൂണിസ്റ്റുപാർട്ടിയെ നേരിടാൻ കത്തോലിക്കരുമായി യോജിക്കുന്നത് നല്ല തന്ത്രമാണെന്ന് തോന്നിയിരുന്നു.

ഈ കാലത്ത് കേരളം സന്ദർശിച്ച മൊറാർജി ദേശായി, തന്റെ സ്വന്തമായ രീതിയിൽ അപ്രിയങ്ങളായ പല കാര്യങ്ങളും പറഞ്ഞു. അദ്ദേഹം കമ്മ്യൂണിസ്റ്റുപാർട്ടിയെ മറിച്ചിടാൻ തിരക്കു കൂട്ടരുതെന്നും, പി.എസ്.പിയുമായും, ലീഗുമായും സഖ്യമുണ്ടാക്കുന്നത് അപകടമായിരിക്കാമെന്നും മുന്നറിയിപ്പു നല്കി. സി.പി.മാത്തന് സ്ഥാനാർത്ഥിത്വം കൊടുക്കാത്തത് തെറ്റാണെന്ന അഭിപ്രായം അദ്ദേഹത്തിനുണ്ടായിരുന്നു. സി.പി.മാത്തന് സ്ഥാനാർത്ഥിത്വം കൊടുക്കാതെ പി.എസ്.ജോർജ്ജിന് സ്ഥാനാർത്ഥിത്വം കൊടുത്തപ്പോൾ ജോർജ്ജിനെ തോല്പിക്കാനായി ഒരു സ്വതന്ത്ര ക്രിസ്ത്യൻ സ്ഥാനാർത്ഥിയെ എതിരായി നിർത്തുകയാണ് സി.പി.മാത്തൻ ചെയ്തത്. തനിക്ക് സ്ഥാനാർത്ഥിത്വം കിട്ടിയില്ലെങ്കിൽ താൻ നില്ക്കുന്ന പാർട്ടിയെ തോൽപ്പിക്കാൻ ഒരു സ്വതന്ത്ര സ്ഥാനാർത്ഥിയെ നിർത്തും എന്നൊരടവ് ശരിയായിരുന്നുവെന്ന് എനിക്കു തോന്നുന്നില്ല. ആ മത്സരത്തിൽ പി.എസ്. ജോർജ്ജ്, സി.പി.മാത്തൻ നിർത്തിയ സ്ഥാനാർത്ഥി തോൽക്കുകയും ഇന്ന് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ തലപ്പത്ത് എത്തിച്ചേർന്നിരിക്കുന്ന പി.കെ. വാസുദേവൻ നായർ വിജയിക്കുകയും ചെയ്തു. തന്റെ പാർട്ടിയെന്ന വിചാരം ഉണ്ടെങ്കിൽത്തന്നെ നിറുത്തിയില്ലെങ്കിലും, അതിനെ തോല്പിക്കാൻ ഒരാൾ ശ്രമിക്കരുതല്ലോ. തന്നെ നിറുത്താത്തതുകൊണ്ട് താൻ മോഹിച്ച സ്ഥാനത്തുനിൽക്കുന്ന ആളിനെ തോല്പിക്കാൻ ഒരുമ്പെടുന്ന ആളിനെ എനിക്കേതായാലും മതിപ്പില്ല. അതുപോലെതന്നെ ടി.എം. വർഗ്ഗീസിനെപ്പറ്റി അങ്ങേയറ്റത്തെ ബഹുമാനം എനിക്കുണ്ടെങ്കിലും അദ്ദേഹം ശങ്കുണ്ണിപ്പിള്ളയുടെയും മറ്റും പ്രേരണ നിമിത്തം പനമ്പിള്ളി മന്ത്രിസഭയെ മറിച്ചിടാൻ ശ്രമിച്ചത് ശരിയായില്ലെന്നാണ് ഇന്നും എന്റെ വിചാരം. കമ്മ്യൂണിസ്റ്റുപാർട്ടി അധികാരത്തിൽ വന്നശേഷം കേരളത്തിൽ വന്ന കോൺഗ്രസ്സിൽ നേതാക്കന്മാരെല്ലാം, കമ്മ്യൂണിസ്റ്റ് വിപത്ത് ഇന്ത്യയിലെ മറ്റ് പ്രവിശ്യകളിലേക്കും പടർന്നുപിടിക്കുമോയെന്ന് ഭയന്നിരുന്നു. കമ്മ്യൂണിസ്റ്റ് ഗവൺമെന്റിനെ മറിച്ചിടുന്നതിന് എം.എൽ.എമാരെ പിടികൂടാമെന്ന് പദ്ധതി ഇട്ട് കുളത്തിങ്കൽ പോത്തനും മറ്റും ഓടിനടന്നിരുന്നത് ആ കാലഘട്ടത്തിന്റെ പ്രത്യേകതയായിരുന്നു. പട്ടം താണുപിള്ളയെ മാത്രമല്ല ആർ.എസ്.പിയേയും, കെ.എസ്.പിയേയുമെല്ലാം തന്നെ കമ്മ്യൂണിസ്റ്റുപാർട്ടിയുടെ ഈ വിജയം പരിഭ്രമിപ്പിച്ചിരുന്നു. കോൺഗ്രസ്സുകാരായ ഞങ്ങൾക്കും പരിഭ്രമം ഉണ്ടായിരുന്നു. കമ്മ്യൂണിസ്റ്റു പാർട്ടി അധികാരത്തിൽ വന്നാൽ ഭരണത്തിന്റെ നൈപുണ്യംകൊണ്ടും, അധികാരത്തിലിരിക്കുന്നവരുടെ ശുദ്ധികൊണ്ടും പാർട്ടിയുടെ അചഞ്ചലമായ ശിക്ഷണംകൊണ്ടും, പിന്നീട് അധികാരം തിരിച്ചുപിടിക്കാൻ പ്രയാസമാകുമെന്ന് സംശയം തോന്നിയിരുന്നു. കമ്മ്യൂണിസ്റ്റു പാർട്ടി വിട്ടുപോകാൻ ആർക്കുംതന്നെ ധൈര്യമുണ്ടായിരുന്നില്ല. എന്നാൽ അചിരേണ കമ്മ്യൂണിസ്റ്റു പാർട്ടിയുടെ ഭരണം. 'സെൽ' ഭരണമാണെന്നും, കമ്മ്യൂണിസ്റ്റുപാർട്ടിയിൽപ്പെട്ട പല ആളുകളും അവിഹിതമായി പണം സമ്പാദിക്കുകയും, അന്യായമായി ക്രമസമാധാന പ്രശ്നങ്ങളിൽ ഇടപെടുകയും ചെയ്യുന്നുവെന്നും ഉള്ള ഒരു തോന്നൽ നാൾക്കുനാൾ വർദ്ധിച്ചുവന്നു. ആളുകൾ അക്രമം പ്രവർത്തിച്ചാൽ അതിനെ പ്രതിരോധിക്കുവാനും അടിച്ചമർത്തുവാനും സാധിക്കും. എന്നാൽ ഒരു ഗവൺമെന്റുതന്നെ അക്രമങ്ങൾക്ക് പ്രേരണ നല്കുകയും, പൊലീസിനെ നിർവ്വീര്യമാക്കുകയും, തെറ്റായ രീതിയിലുപയോഗിക്കയും ചെയ്താൽ അത് വലിയൊരു പ്രശ്നം തന്നെയാണല്ലോ. ചില കൊലക്കേസ്സുകളിൽ കുറ്റവാളികൾക്ക് ശിക്ഷ ഇളവു ചെയ്തുകൊടുത്തുവെന്നാണ് എന്റെ ഓർമ്മ. പല ഭൂവുടമകളും കൃഷിക്കാരും മുഷ്ക്കോടെ പ്രവർത്തിക്കുന്നവരും ക്രമംകെട്ടു പെരുമാറുന്നവരുമായ കമ്മ്യൂണിസ്റ്റ് തൊഴിലാളികളെ ഭയന്നാണ് ജീവിക്കുന്നതെന്നുമുള്ള ഒരു സ്ഥിതിഗതി ഉണ്ടായി. കമ്മ്യൂണിസ്റ്റു പാർട്ടിയെ ആശ്രയിച്ചും ഭയന്നും മാത്രമേ ഒരാൾക്ക് ജീവിക്കാൻ കഴിയൂ എന്നുള്ള സ്ഥിതിഗതികൾ വന്നിരിക്കുന്നുവെന്നു തോന്നി. ഭൂനയം സംബന്ധിച്ചും, വിദ്യാഭ്യാസനയം സംബന്ധിച്ചും കമ്മ്യൂണിസ്റ്റുകാർ സ്വീകരിച്ച നിലപാട് ഭൂമി ഉള്ളവർക്കും സ്ക്കൂൾ നടത്തുന്നവർക്കുമൊക്കെ വലിയ പരിഭ്രമം ഉണ്ടാക്കി. ഇതിനെല്ലാം എതിരായി, മതവും, ജാതിയും പറഞ്ഞ്, കത്തോലിക്കരുടേയും, ക്രിസ്ത്യാനികളുടെ പൊതുവേയും, സ്ക്കൂൾ നടത്തുന്നവരുടെ മൊത്തമായും എതിർപ്പ് വളർത്തിക്കൊണ്ടുവന്നു. ഭൂമി സംബന്ധിച്ച എതിർപ്പുകളും വളർന്നുവന്നു. കടലിൽ കല്ലിടുക, കോൺട്രാക്ട് (പി.ഡബ്ളിയു.ഡി) എടുക്കുക മുതലായ പല രംഗങ്ങളിൽക്കൂടെ പാർട്ടി പ്രവർത്തകർ പൊതുമുതൽ ചൂഷണം ചെയ്യുന്നുവെന്നുള്ള ആരോപണമുണ്ടായി.



ഈ കാലത്താണ് 'ആന്ധ്രാ അരി കുംഭകോണത്തെ'പ്പറ്റിയുള്ള അപവാദമുണ്ടായത്. ഒരു ദിവസം ഏതാണ്ട് പാതിരായോടടുത്തപ്പോഴാണ് കുന്നുകുഴിയിൽ ഗോവിന്ദൻ കൺട്രാക്ടറുടെ വീടിനു സമീപം വച്ച് ശ്രീ.എം. ഗോവിന്ദനും അദ്ദേഹത്തിന്റെ സ്നേഹിതൻ എം. നമ്പ്യാരും എന്നെ കണ്ട് ആന്ധ്രാ അരി കുംഭകോണത്തെപ്പറ്റി സംസാരിക്കുന്നത്. ആ പ്രശ്നം അസംബ്ളിയിൽ ഉന്നയിക്കണമെന്നും, മുന്നോട്ടുപോയാൽ ആവശ്യമുള്ള തെളിവുകൾ തരാമെന്നും ശ്രീ.ഗോവിന്ദനും, ശ്രീ. നമ്പ്യാരും എന്നോടു പറഞ്ഞു. സ്വാതന്ത്ര്യത്തെപ്പറ്റി വളരെ വലിയ സങ്കല്പമുള്ള ശ്രീ.ഗോവിന്ദൻ കമ്മ്യൂണിസ്റ്റ് ഭരണം, ഏകാധിപത്യത്തിലേക്കും മനുഷ്യസ്വാതന്ത്ര്യങ്ങളുടെ ധ്വംസനത്തിലേക്കും നയിക്കുമെന്ന് ഭയപ്പെട്ടിരുന്നു. അതുപോലെതന്നെ തെറ്റുകളെന്നു തോന്നുന്നവ പുറത്തു കൊണ്ടുവരുവാനും ശ്രീ.ഗോവിന്ദന് പ്രത്യേകം താത്പര്യം ഉണ്ടായിരുന്നു. അന്ന് കുറേ കാലത്തേക്ക് മദ്രാസ് ഗവൺമെന്റിന്റെ കീഴിൽ ജോലി ചെയ്തിരുന്ന ശ്രീ.ഗോവിന്ദനും, ശ്രീ.നമ്പ്യാരും ഇവിടേക്ക് സ്ഥലംമാറ്റപ്പെട്ടതായിരുന്നു. ഊറ്റുകുഴിയുടെ അടുത്ത് കോ-ഓപ്പറേറ്റീവ് കോളേജിനെതിരെയുള്ള ഒരു രണ്ടുനിലക്കെട്ടിടത്തിനു മുകളിലാണവർ താമസിച്ചിരുന്നത്. അവരുമായിട്ടുള്ള സമ്പർക്കത്തിലും സംഭാഷണത്തിലും നിന്ന് ആന്ധ്രാ അരിയുടെ കച്ചവടത്തെപ്പറ്റി അസംബ്ളിയിൽ ചോദ്യമുന്നയിച്ച് ഒരന്വേഷണത്തിന് ഗവൺമെന്റിനെ നിർബന്ധിക്കണമെന്നുള്ള ഒരു വിചാരം എനിക്കുണ്ടായി. അതിന്റെ ഫലമായിട്ടാണ് അന്ന് അസംബ്ളി മെംബറായിരുന്ന ടി.എ. ബാവയെക്കൊണ്ട് ആന്ധ്രാ അരിയുടെ പ്രശ്നം ഉന്നയിപ്പിച്ചതും, ഗവൺമെന്റിനെക്കൊണ്ട് അന്വേഷണത്തിന് നിർബന്ധിപ്പിച്ചതും. കാലം എത്ര മുമ്പോട്ടു പോയി. ആ ആന്ധ്രാ അരി കുംഭകോണം കേസ്സിൽ ഗവൺമെന്റ് തെറ്റു ചെയ്തുവെന്ന് കമ്മിഷണറായി നിയോഗിക്കപ്പെട്ട ഹൈക്കോടതി ജഡ്ജി പി.ടി. രാമൻനായർ കണ്ടുപിടിക്കയുണ്ടായി.

ഈ രാജ്യത്ത് അങ്ങോളമിങ്ങോളം കമ്മ്യൂണിസ്റ്റു പാർട്ടിക്കെതിരായ പ്രചാരണങ്ങൾ അലതല്ലി ഉയർന്നു. കൈനിക്കര പത്മനാഭപിള്ളയും മറ്റും അതിനു വേണ്ട ചില വിമർശനങ്ങളും, സാഹിത്യങ്ങളും രചിച്ചു. അതിനുവേണ്ട പ്രചാരണങ്ങളും, പ്രചോദനവും നല്കി. കമ്മ്യൂണിസ്റ്റു പാർട്ടിയെ പരിഹസിക്കുന്ന 'ഭഗവാൻ മക്രോണി' പോലുള്ള നാടകങ്ങളും, കലാപരിപാടികളും ധാരാളം ഉണ്ടായി. വല്ലാത്ത വികാരവിക്ഷോഭമാണ് ഉയർന്നുപൊന്തിയത്.

(തുടരും)

(...ജിൽ നിന്നും തുടർച്ച)

...ത്തിന്റെ രചനയിലായിരുന്നു അദ്ദേ... ഹതിനിടയിലാണ് മരണം അദ്ദേഹത്തിന്റെ ...ഷിവനെ നമ്മിൽനിന്നും അകറ്റിക്കൊണ്ടുപോയത്. കേരളത്തിന്റെ വിജ്ഞാനരംഗത്ത് അതികായനായിരുന്ന കുഞ്ഞൻപിള്ളയുടെ മരണം നമുക്ക് തീരാനഷ്ടമാകുകയായിരുന്നു.

സി.പി.ഐ (എം) നേതാവ് ഇ.കെ.ഇമ്പിച്ചിബാവ അന്തരിച്ചു. എഴുപത്തേഴു വയസ്സിലും സജീവമായി രാഷ്ട്രീയ പ്രവർത്തനം നടത്തിവരുകയായിരുന്നു അദ്ദേഹം. രാഷ്ട്രീയ പ്രവർത്തനത്തിന്റെ ഭാഗമായി പലതവണ ജയിൽശിക്ഷ അനുഭവിച്ചിട്ടുള്ള ഇമ്പിച്ചിബാവ ഡൽഹിയിലെ രാംമനോഹർ ലോഹ്യ ആശുപത്രിയിൽ വച്ചാണ് അന്തരിച്ചത്.

ബി.ജെ.പി സംസ്ഥാന പ്രസിഡന്റ് കെ.ജി.മാരാർ അന്തരിച്ചു. ഹൃദ്രോഗമായിരുന്നു മരണകാരണം. രാഷ്ട്രീയത്തിനുപരിയായ ഒരു വ്യക്തിത്വം സൃഷ്ടിക്കാൻ മാരാർക്ക് കഴിഞ്ഞിരുന്നു. താൻ വിശ്വസിക്കുന്ന രാഷ്ട്രീയ കക്ഷിയുടെ അതിർത്തികളെ ഭേദിച്ച് വ്യക്തിബന്ധങ്ങൾക്ക് പ്രാധാന്യം നല്കാനും അദ്ദേഹം ശ്രമിച്ചിരുന്നു. മാരാരുടെ മരണം ബി.ജെ.പിക്കെന്നപോലെ അദ്ദേഹത്തെ വ്യക്തിപരമായറിയുന്ന ഓരോരുത്തരുടേയും നഷ്ടം കൂടിയാണ്.

ആത്മവിദ്യാലയമേ.... ഈശ്വരചിന്തയിതൊന്നേ.... എന്നിങ്ങനെയുള്ള ഗാനങ്ങൾ കൊണ്ട് മലയാളിയുടെ ഹൃദയത്തിലിടം നേടിയ കമുകറ പുരുഷോത്തമൻ മേയ് അവസാനം അന്തരിച്ചു. പൊൻകതിർ എന്ന ചിത്രത്തിലാണ് കമുകറ ആദ്യമായി പാടിയത്. ഗൃഹാതുരമായ നിരവധി സ്മരണകൾ അവശേഷിപ്പിച്ചിട്ട് അദ്ദേഹം മലയാള ശ്രോതാക്കളോട് വിടപറഞ്ഞു.

സ്വാതന്ത്ര്യസമരത്തിൽ സജീവമായി പങ്കെടുത്ത് നിരവധി ശിക്ഷകളനുഭവിച്ച ചരിത്രമാണ് മൊയ്തുമൗലവിക്കുള്ളത്. കേരളത്തിന്റെ സാമൂഹ്യജീവിതത്തിൽ അതുല്യമായ ഒരു സാന്നിദ്ധ്യമായിരുന്നു മൊയ്തു മൗലവിയുടേത്. അദ്ദേഹം ജൂൺ ആദ്യപകുതിയിൽ അന്തരിച്ചു. നിറഞ്ഞ ദുഃഖത്തിൽ കേരള ജനത അദ്ദേഹത്തിന് ആദരാഞ്ജലികൾ അർപ്പിച്ചു.

കേരളത്തിലെ സാംസ്കാരിക രംഗം ഏറെ സമ്പന്നമായതായിരുന്നു കഴിഞ്ഞവർഷം. പ്രശസ്തരായ ബാലാമണി അമ്മയും തകഴി ശിവശങ്കരപ്പിള്ളയും തിക്കോടിയനും കാവാലം നാരായണപണിക്കരുമെല്ലാം പുരസ്കാരങ്ങൾക്ക് അർഹരായി

ബാലാമണി അമ്മ

തിക്കോടിയൻ

എം. മുകുന്ദൻ

തകഴി ശിവശങ്കരപ്പിള്ള

ഗ്രന്ഥശാലാസംഘത്തിന് ജീവശ്വാസം നല്കുകയും, അനൗപചാരിക വിദ്യാഭ്യാസത്തിന് പ്രചാരം നല്കുകയും ചെയ്ത പി.എൻ.പണിക്കർ എൺപത്താറാം വയസ്സിൽ അന്തരിച്ചു. ജൂൺ രണ്ടാം പകുതിയിൽ.

## സാംസ്കാരികം

അഖിലകേരള റേഡിയോ നാടകോത്സവത്തോടനുബന്ധിച്ച് രമേശൻനായരുടെ നാടകം തിരുവനന്തപുരം നിലയം പ്രക്ഷേപണം ചെയ്തു. കെ.കരുണാകരനേയും, കെ.മുരളീധരനേയും അനുസ്മരിപ്പിക്കുന്ന കഥാപാത്രങ്ങളായിരുന്നു ശതാഭിഷേകത്തിൽ ഉണ്ടായിരുന്നത്. ഇത് ഏറെ വിവാദങ്ങൾക്ക് കാരണമായി. രമേശൻനായരെ ആൻഡമാനിലെ പോർട്ട് ബ്ളെയറിലേക്ക് സ്ഥലം മാറ്റി. പക്ഷേ അദ്ദേഹം ഈ ഭീഷണികളൊന്നും കാര്യമായെടുത്തില്ല. ഒരു കലാരൂപത്തിനെതിരെ ഉറഞ്ഞുതുള്ളി സാംസ്കാരിക ഫാസിസം സൃഷ്ടിക്കുന്നത് ആരായാലും അംഗീകരിക്കാനാവില്ല.

മലയാളഭാഷയ്ക്കും സാഹിത്യത്തിനും നല്കിയ നിസ്തുലമായ സംഭാവനകൾ പരിഗണിച്ച് തകഴി ശിവശങ്കരപ്പിള്ളയ്ക്ക് എഴുത്തച്ഛൻ പുരസ്കാരം നല്കി. ഒരുലക്ഷം രൂപയും പ്രശസ്തിപത്രവും ആർട്ടിസ്റ്റ് ദത്തൻ രൂപകല്പന ചെയ്ത ഫലകവുമായിരുന്നു സമ്മാനം. മുഖ്യമന്ത്രി എ.കെ. ആന്റണിയാണ് തകഴിക്ക് പുരസ്കാരം സമ്മാനിച്ചത്.

'തോറ്റങ്ങൾ' എന്ന കോവിലന്റെ നോവൽ മുട്ടത്തുവർക്കി അവാർഡ് നേടി. 33333 രൂപയും പ്രൊ.വി.ആർ.സി.നായർ രൂപകല്പന ചെയ്ത ദാരുശില്പവുമാണ് പുരസ്കാരം. മലയാളനോവലിന്റെ ചരിത്രസന്ധിയിൽ നിർണ്ണായകസ്ഥാനം വഹിക്കുന്ന തോറ്റങ്ങൾ എന്ന നോവലിൽ ദൃഢതയാർന്ന ശില്പചാരുതയും, ഭാഷയുടെ അതുല്യ സാന്നിദ്ധ്യവുമാണ് നമുക്കു കാണാനാകുക. കോവിലനെ സ്നേഹപൂർവ്വം നാം അഭിനന്ദിക്കുക.

ഐ.എ.എസ് പരീക്ഷയിൽ മൂന്നാം റാങ്കു നേടിയ ശംഭുവിനെ നാം മലയാളികൾ അഭിനന്ദിക്കുക. ഡൽഹി ജവഹർലാൽ നെഹ്റു യൂണിവേഴ്സിറ്റിയിൽ ഡിപ്ളോമസിയിൽ എം.ഫിൽ വിദ്യാർത്ഥിയായിരിക്കെയാണ് ശംഭുവിന് ഐ.എ.എസ് പരീക്ഷയിൽ അനുമോദനാർഹമായ വിജയം നേടാനായത്. പ്രശസ്ത സിനിമാസംവിധായകനായ കെ.പി.കുമാരന്റെ മകനാണ് ശംഭു.

മോഹനവാഗ്ദാനങ്ങൾ നിരവധി നല്കുകയും നിക്ഷേപകരിൽ നിന്ന് കോടിക്കണക്കിനു രൂപ തട്ടിക്കുകയും ചെയ്ത നാടകം അരങ്ങേറിയ വർഷമാണ് നാം പിന്നിടുന്നത്. മാഞ്ചിയം, തേക്ക്, ആട് തുടങ്ങിയ വ്യവസായങ്ങൾ നടത്തി ലക്ഷങ്ങൾ ലാഭമുണ്ടാക്കി നല്കാം എന്ന വാഗ്ദാനവുമായി ചില തട്ടിപ്പുകാർ രംഗത്തുവന്നു. അവരെ തിരിച്ചറിയാതെ വിദേശത്തുള്ളവർ പലരും ലക്ഷങ്ങൾ അവരെ ഏല്പിച്ചു. പക്ഷേ ഏറെ വൈകി മനസ്സിലായി ഇവർ നാട്ടുകള്ളന്മാരാണെന്ന്. അങ്ങനെ നിരവധി സംഭവങ്ങൾ 1995-ൽ

മധ്യപ്രദേശ് ഗവൺമെന്റിന്റെ പ്രശസ്തമായ കാളിദാസ സമ്മാനത്തിന് മലയാളത്തിലെ പ്രസിദ്ധ നാടകകൃത്തും കവിയുമായ കാവാലം നാരായണ പണിക്കർ അർഹനായി. കലാ സാംസ്കാരിക രംഗത്തെ പ്രമുഖ വ്യക്തികൾക്ക് നൽകുന്നതാണ് കാളിദാസ സമ്മാനം. ഒരു ലക്ഷം രൂപയും പ്രശസ്തി പത്രവും ശില്പവും അടങ്ങിയതാണ് അവാർഡ്. പതിനേഴാം സ്വതന്ത്ര നാടകങ്ങളും അനേകം തർജ്ജമകളും കാവാലത്തിന്റേതായുണ്ട്. കേരള സംഗീത നാടക അക്കാദമിയുടെ ചെയർമാൻ കൂടിയാണ് കാവാലം.



ആർ. സുഭാഷ്

# പുതിയ വെല്ലുവിളികൾ നേരിടാൻ

തൊഴിലാളി-തൊഴിലുടമ ബന്ധത്തിന് ഗുണാത്മകമായ പരിണാമം സംഭവിച്ചത് അടുത്ത കാലത്താണ്. ഏറെ കൊട്ടിഘോഷിക്കപ്പെടുകയോ ചർച്ച ചെയ്യപ്പെടുകയോ ചെയ്തില്ലെങ്കിലും യാഥാർത്ഥ്യബോധത്തോടെയുള്ള ഒരു കാഴ്ചപ്പാട് തൊഴിൽമേഖലയിൽ വളർന്നുവന്നിട്ടുണ്ട്. താരതമ്യേന നിസ്സാരമെന്നു തോന്നുന്ന കാര്യങ്ങൾക്കുപോലും സമരം ചെയ്യുകയും, തൊഴിലുടമയെ വർഗശത്രുവായി കാണുകയും ചെയ്ത രീതിയിൽ നിന്നും, തൊഴിലാളികളും തൊഴിലാളികളെ ചൂഷണവസ്തുക്കളായി മാത്രം ഗണിച്ച രീതിയിൽനിന്നും തൊഴിലുടമകളും പിന്തിരിഞ്ഞിരിക്കുന്നു. ഈ മാറ്റത്തിനു പിന്നിൽ ട്രേയ്ഡ് യൂണിയനുകൾക്ക് വലിയ പങ്കുണ്ട്. ഡിസംബർ 19 മുതൽ 22 വരെ കോഴിക്കോട്ടു നടന്ന സി.ഐ.ടി.യു സംസ്ഥാന സമ്മേളനം ആരോഗ്യകരമായ തൊഴിലാളി-തൊഴിലുടമ ബന്ധത്തിന് ആക്കം കൂട്ടുന്ന കണ്ണിയായി മാറിയത് ഇതുകൊണ്ടാണ്.

സമ്മേളനത്തിന്റെ സമാപനച്ചടങ്ങിൽ ഉദ്ഘാടകനായ സി.ഐ.ടി.യു അഖിലേന്ത്യാ വൈസ് പ്രസിഡന്റും പശ്ചിമ ബംഗാൾ മുഖ്യമന്ത്രിയുമായ ജ്യോതിബാസു പ്രത്യേകമായി ഊന്നിയതും ഈ പ്രശ്നം തന്നെയായിരുന്നു. ഉല്പാദനവും ഉല്പാദനശേഷിയും വർദ്ധിപ്പിക്കാൻ തൊഴിൽ ഉടമകളുടേയും തൊഴിലാളികളുടേയും ഒന്നിച്ചുള്ള പ്രവർത്തനം ആവശ്യമാണ്. തൊഴിലാളികൾക്ക് അവരുടെ ആവശ്യങ്ങൾക്കുവേണ്ടി സമരം ചെയ്യാനും പണിമുടക്കാനുമുള്ള അവകാശമുണ്ട്. അവകാശങ്ങൾക്കുവേണ്ടി ശബ്ദമുയർത്തുമ്പോൾത്തന്നെ വ്യാവസായിക വളർച്ചയ്ക്ക് തൊഴിലാളികൾ നിലകൊള്ളണം. എങ്കിലേ തൊഴിലാളികൾക്കും നിലനില്പുള്ളൂ. തൊഴിലുടമകൾ തൊഴിലാളികളെ വിശ്വാസത്തിലെടുത്തേ തീരൂ. അങ്ങനെ മാത്രമേ ഉല്പാദനം വർദ്ധിപ്പിക്കാനാവൂ. ഇക്കാര്യങ്ങൾ തൊഴിലാളികളേയും തൊഴിലുടമകളേയും ബോധ്യപ്പെടുത്തിയാണ് പശ്ചിമ ബംഗാളിൽ ഞങ്ങൾ മുന്നോട്ടുപോകുന്നത്-ജ്യോതിബാസു പറഞ്ഞു.

പഴയ വാണിജ്യ നഗരമായ കോഴിക്കോട്ട് രജത ജൂബിലി പിന്നിടുന്ന സി.ഐ.ടി.യു.വിന്റെ സംസ്ഥാന സമ്മേളനം ആദ്യമായാണു നടന്നത്. എന്നാൽ തൊഴിലാളിവർഗത്തിന്റെ പൊരുതുന്ന വിപ്ലവ പ്രസ്ഥാനമായ ഈ സംഘടനയ്ക്ക് ബീജാവാപം നടന്നത് കോഴിക്കോട്ടുവച്ചാണ്. എ.ഐ.ടി.യു.സി നേതൃത്വം തെറ്റായ പാതയിലാണു സഞ്ചരിക്കുന്നതെന്ന് കുറ്റപ്പെടുത്തിക്കൊണ്ട് സംഘടനയിൽ നിന്നും തെറ്റിപ്പിരിഞ്ഞ ഒരു വിഭാഗം 1970 മേയ് 8, 9, 10 തീയതികളിൽ കോഴിക്കോട്ട് സംസ്ഥാന സമ്മേളനം ചേർന്നു. എ.ഐ.ടി.യു.സിയുടെ റിവിഷനിസ്റ്റ് നേതൃത്വത്തെ ഉപേക്ഷിച്ച് വിപ്ലവ ട്രേയ്ഡ് യൂണിയൻ പ്രസ്ഥാനത്തിന് രൂപം നൽകുകയായിരുന്നു അവരുടെ ലക്ഷ്യം. ബി.ടി.ആർ ഉദ്ഘാടനം ചെയ്ത ആ സംസ്ഥാന സമ്മേളനത്തിനു ശേഷം കൽക്കത്തയിൽ ചേർന്ന അഖിലേന്ത്യാ സമ്മേളനമാണ് സി.ഐ.ടി.യുവിനു രൂപം കൊടുത്തത്.

തൊഴിലാളി പ്രസ്ഥാനവും കോഴിക്കോടും തമ്മിലുള്ള ബന്ധത്തിന് കുറേക്കൂടി പഴക്കമുണ്ട്. തൊഴിലാളികളുടെ അവകാശബോധത്തിന്റെ ആദ്യ ശബ്ദം മുഴങ്ങിയ പട്ടണങ്ങളിൽ ഒന്നാണ് കോഴിക്കോട്.

പിരിച്ചുവിട്ടാലും, കൂലി കുറച്ചാലും മർദ്ദിക്കപ്പെട്ടാലും പ്രതിഷേധിക്കാനറിയാത്ത തൊഴിലാളികൾ ഇവിടേയും ഉണ്ടായിരുന്നു. 1930 കളിൽ അടിമകളെപ്പോലെ പണി ചെയ്തിരുന്ന ചെറുവണ്ണൂരിലേയും ഫെറോക്കിലേയും ഓട്ടുകമ്പനി, തുണിമിൽ തൊഴിലാളികൾക്കിടയിലേക്ക് അവകാശബോധത്തിന്റെ ആദ്യപാഠവുമായി എ.കെ.ജിയും പി.കൃഷ്ണപിള്ളയും കെ.പി. ഗോപാലനും, കെ.എ.കേരളീയനും ഇറങ്ങിവന്നു. അന്നി നേതാക്കൾ അനുഭവിച്ച ത്യാഗത്തേയും വേദനയേയും കുറിച്ച് സമാപന സമ്മേളനത്തിൽ പങ്കെടുത്ത ഇ.കെ. നായനാർ എടുത്തുപറഞ്ഞു. അന്ന് തൊഴിലാളി യോഗങ്ങളിൽ പങ്കെടുക്കാനെത്തുന്നത് അഞ്ചും ആറും തൊഴിലാളികൾ ആയിരുന്നു. കമ്പനിപ്പടിക്കൽ തൊഴിലാളികളേയും കാത്തുനിൽക്കുന്ന എ.കെ.ജിയുടേയും കൃഷ്ണപിള്ളയുടേയും തലവെട്ടം കാണുമ്പോൾ തൊഴിലാളികൾ ഓടി രക്ഷപ്പെടുന്നത് സ്ഥിരം കാഴ്ച. ചെറുവണ്ണൂരിലെ കമ്പനിപ്പടിക്കൽ ഒരു കല്ലിന്റെ മുകളിൽനിന്ന് കൃഷ്ണപിള്ള പ്രസംഗിക്കുമ്പോൾ നടന്നുപോകുന്ന തൊഴിലാളിയുടെ വായിൽനിന്നു വീഴുന്നത് 'ഇവനു ഭ്രാന്താണ്' എന്ന ജല്പനമായിരുന്നു.

ഇന്ന് സ്ഥിതിയാകെ മാറിയിരിക്കുന്നു. സി.ഐ.ടി.യുവിന്റെ ജില്ലയിലെ അംഗസംഖ്യ അരലക്ഷമാണ്. സംസ്ഥാനത്തൊട്ടാകെയുള്ള സംഘടനാ മെംബർമാരുടെ എണ്ണം 7 ലക്ഷം. ഇവരെ പ്രതിനിധീകരിച്ച് 650 പേരാണ് കോഴിക്കോട്ടെ സമ്മേളനത്തിൽ പങ്കെടുത്തത്.

പുത്തൻ സാമ്പത്തിക പരിഷ്ക്കാരങ്ങളുടേയും ആഗോളവൽക്കരണത്തിന്റേയും ഫലമായി സംജാതമായിരിക്കുന്ന വെല്ലുവിളികൾ സമ്മേളനം വിലയിരുത്തുകയും പ്രക്ഷോഭ പരിപാടികൾക്ക് രൂപം നൽകുകയും ചെയ്തു. വാണിജ്യ-വ്യവസായ രംഗത്തെ പ്രതിസന്ധിമൂലം വ്യാപാരികൾ, തൊഴിലാളികൾ, അനുബന്ധ കച്ചവടക്കാർ എന്നിവർ അടങ്ങുന്ന വലിയ ഒരു വിഭാഗം കടുത്ത വെല്ലുവിളി നേരിടുകയാണ്. തൊഴിൽസാന്ദ്രമായ വ്യാപാര-വാണിജ്യ മേഖലയ്ക്കു പകരം തൊഴിലവസരങ്ങൾ കുറഞ്ഞ ഉപഭോക്തൃ ഉല്പന്നങ്ങളുടെ കച്ചവടമാണ് കേരളത്തിൽ വർദ്ധിക്കുന്നത്. തൊഴിലാളികളും വ്യാപാരി-വ്യവസായികളും അടക്കം ബന്ധപ്പെട്ട എല്ലാ വിഭാഗങ്ങളും ചേർന്ന് കൂട്ടായ പരിശ്രമത്തിലൂടെ ഈ പ്രശ്നത്തിനു പരിഹാരം കാണാൻ സമ്മേളനം താത്പര്യം പ്രകടിപ്പിച്ചു.

രാഷ്ട്രപതിയുടെ ഓർഡിനൻസ് മുഖേന കേന്ദ്ര ഗവൺമെന്റ് 1995 നവംബർ ഒന്നു മുതൽ പ്രാബല്യത്തിൽ വരുത്തിയിട്ടുള്ള എംപ്ളോയീസ് പെൻഷൻ സ്കീം എന്ന പുതിയ പി.എഫ് പെൻഷൻ പദ്ധതി പാടെ മാറ്റണമെന്നും പകരം മൂന്നാം റിട്ടയർമെന്റ് ആനുകൂല്യം എന്ന നിലയിൽ കോൺട്രിബ്യൂഷൻ പെൻഷൻ സ്കീം നടപ്പാക്കാൻ കേന്ദ്രം തയ്യാറാവണമെന്നും സമ്മേളനം ആവശ്യപ്പെട്ടു. സാമ്പത്തിക പ്രതിസന്ധിയിൽ നിന്നു രക്ഷപ്പെടാനുള്ള ഗവൺമെന്റിന്റെ തന്ത്രമാണ് പുതിയ പെൻഷൻ പദ്ധതി. 1971-ലെ ഫാമിലി പെൻഷൻ പദ്ധതി നിർത്തലാക്കുന്നതോടുകൂടി അതിൽ കുമിഞ്ഞുകൂടിയിട്ടുള്ള ഏതാണ്ട് 9000 കോടി രൂപ സർക്കാരിന് യഥേഷ്ടം കൈകാര്യം ചെയ്യാം. മാത്രമല്ല തൊഴിലാളികൾ പിരിയുമ്പോൾ ഒന്നിച്ചുകൊടുക്കേണ്ടിവരുന്ന പ്രോവിഡന്റ് ഫണ്ട് സംഖ്യയുടെ ഏതാണ്ട് പകുതിയോളം അവർക്കു നൽകാതെ ഗവൺമെന്റിന്റെ കൈവശം വയ്ക്കാം. വളരെ തുച്ഛമായ ഒരു സംഖ്യയേ പ്രതിമാസ പെൻഷനായി നൽകേണ്ടിവരുന്നുള്ളൂ. തൊഴിലാളികൾക്ക് ഇപ്പോൾ സ്റ്റാറ്റ്യൂട്ടറിയായി കിട്ടിക്കൊണ്ടിരിക്കുന്ന ആനുകൂല്യമായ പ്രോവിഡന്റ് ഫണ്ട് അവരുടെ സമ്മതമില്ലാതെ നിറുത്തലാക്കുന്നതിന് യാതൊരു ന്യായീകരണവും ഇല്ല. വ്യവസായത്തൊഴിലാളികൾക്ക് പ്രയോജനകരമായ പെൻഷൻ പദ്ധതി നേടിയെടുക്കാനുള്ള പ്രക്ഷോഭത്തിന് നേതൃത്വം നൽകാനും സമ്മേളനം തീരുമാനിച്ചു.

ധാതുമണൽ കയറ്റുമതി സംബന്ധിച്ച് ബഹുരാഷ്ട്ര കുത്തകകളുമായി കേരള സർക്കാർ ഉണ്ടാക്കിയിട്ടുള്ള കരാർ റദ്ദു ചെയ്യണമെന്നും സമ്മേളനം ആ

വശ്യപ്പെട്ടു. ഇന്ത്യയിലെ ടൈറ്റാനിയം വ്യവസായത്തെ പ്രതിസന്ധിയിലാക്കുന്ന നടപടിയാണിത്. ആസ്ട്രേലിയൻ കമ്പനികളായ വെസ്ട്രേലിയൻ സാന്റ്സ്, റെനിസൺ ഗോൾഡ് ഫീൽഡ് കൺസോളിഡേറ്റഡ് എന്നീ ബഹുരാഷ്ട്ര കുത്തകകളുമായുണ്ടാക്കിയ കരാർ അനുസരിച്ച് ടൈറ്റാനിയം ഡയോക്സൈഡിന്റെ പ്രധാന അസംസ്കൃത വസ്തുവായ ഇൽമനൈറ്റ് പ്രതിവർഷം അഞ്ചര ലക്ഷം ടൺ വീതം കയറ്റുമതി ചെയ്യണം. വാല്യൂ അഡീഷനിലൂടെ ഒരു ലക്ഷം രൂപാ നിരക്കിൽ ടൈറ്റാനിയം ഡയോക്സൈഡ് ഉണ്ടാക്കുവാനുള്ള ഇൽമനൈറ്റ് കേവലം 2250 രൂപയ്ക്കു നൽകാനാണ് കരാർ.

ഏപ്രിൽ ഒന്നു മുതൽ സംസ്ഥാനത്ത് ചാരായം നിരോധിക്കാനുള്ള തീരുമാനം പിൻവലിക്കണമെന്നും സമ്മേളനം ആവശ്യപ്പെട്ടു. മദ്യപാനത്തിനെതിരേ ബോധവൽക്കരണ പരിപാടികളാണ് നടത്തേണ്ടത്. നിരോധനം മൂലം ചാരായ ഉപഭോഗം തടയാനാവില്ല. ഇതാണ് അനുഭവം. നിയമപ്രകാരമുള്ള ചാരായഷാപ്പുകൾ നിർത്തലാക്കുന്നതുമൂലം കള്ളവാറ്റും വ്യാജമദ്യവും വ്യാപകമാവും. സ്ത്രീകളും കുഞ്ഞുങ്ങളുംപോലും വ്യാജമദ്യ ഉല്പാദനത്തിനും വില്പനയ്ക്കും രംഗത്തുവരും. സാംസ്ക്കാരിക അധഃപതനമാവും ഫലം-സമ്മേളനം അംഗീകരിച്ച പ്രമേയം ചൂണ്ടിക്കാട്ടി.

ഇ.എസ്.ഐ പദ്ധതി ന്യൂനതകൾ പരിഹരിച്ച് വ്യാപകമാക്കണമെന്നും സംസ്ഥാന ഗവൺമെന്റിന്റെ തെറ്റായ വിദ്യാഭ്യാസനയം തിരുത്തണമെന്നും സമ്മേളനം ആവശ്യപ്പെട്ടു. കേരളത്തിൽ വൈദ്യുതോല്പാദനം വർദ്ധിപ്പിച്ചുകിട്ടുന്നതിനുള്ള പ്രക്ഷോഭത്തിന് ഒരുങ്ങാൻ സമ്മേളനം തൊഴിലാളികളെ ആഹ്വാനം ചെയ്തു. ബ്രഹ്മപുരംപോലുള്ള പദ്ധതികൾ അടിയന്തിരമായി കമ്മിഷൻ ചെയ്തു പ്രവർത്തനക്ഷമമാക്കണം. കക്കാട്, ലോവർ പെരിയാർ പദ്ധതികൾ ഉടൻ തീർക്കണം. ദീർഘവീക്ഷണത്തോടെയുള്ള കായംകുളം, പൂയംകുട്ടി, തൃക്കരിപ്പൂർ പദ്ധതികൾ വൈകിക്കുകയും അരുത്-സമ്മേളനം അംഗീകരിച്ച പ്രമേയത്തിൽ ആവശ്യപ്പെട്ടു.

18-ാം തീയതി കേളുവേട്ടൻ നഗറിൽ (സ്റ്റേഡിയം ഗ്രൗണ്ട്) സംസ്ഥാന ജനറൽ സെക്രട്ടറി കെ.എൻ. രവീന്ദ്രനാഥ് പതാക ഉയർത്തിയതോടെയാണ് സമ്മേളനം ആരംഭിച്ചത്.

19-ന് ടാഗോർ സെന്റിനറി ഹാളിലെ ഇമ്പിച്ചിബാവ നഗറിൽ ആരംഭിച്ച പൊതു സമ്മേളനം അഖിലേന്ത്യാ പ്രസിഡന്റ് ഇ. ബാലാനന്ദൻ ഉദ്ഘാടനം ചെയ്തു. സംസ്ഥാന പ്രസിഡന്റ് സി.കണ്ണൻ അദ്ധ്യക്ഷത വഹിച്ചു. എ.ഐ.ടി.യു.സി സംസ്ഥാന സെക്രട്ടറി സി. ദിവാകരൻ, ബി.എം.എസ്. സ്റ്റേറ്റ് സെക്രട്ടറി കെ.ഗംഗാധരൻ, യു.ടി.യു.സി സംസ്ഥാന സെക്രട്ടറി ശങ്കർദാസ് എന്നിവർ അഭിവാദന പ്രസംഗങ്ങൾ നടത്തി.

വൈകിട്ട് മുതലക്കുളം മൈതാനിയിൽ ചേർന്ന സാംസ്ക്കാരിക സമ്മേളനം ഇ.എം.എസ് ഉദ്ഘാടനം ചെയ്തു. പി. ഗോവിന്ദപ്പിള്ള, കണിയാപുരം രാമചന്ദ്രൻ എന്നിവർ പ്രസംഗിച്ചു. കുട്ടിക്കൃഷ്ണൻ മാസ്റ്റർ അദ്ധ്യക്ഷത വഹിച്ചു. തുടർന്ന് നജ്മൽ ബാബുവിന്റെ നേതൃത്വത്തിൽ ഗാനമേള നടന്നു.

പിറ്റേന്ന് പ്രതിനിധി സമ്മേളനത്തിനുശേഷം നടന്ന സാമ്പത്തിക-വ്യാവസായിക സെമിനാർ വി.എസ്.അച്യുതാനന്ദൻ ഉദ്ഘാടനം ചെയ്തു. ഡോ. ടി.എം. തോമസ് ഐസക് അദ്ധ്യക്ഷത വഹിച്ചു. ധനകാര്യ രംഗത്തെ പരിഷ്ക്കാരങ്ങളെപ്പറ്റി എൻ.എം. സുന്ദരവും സാമ്പത്തിക പരിഷ്ക്കാരങ്ങളും തൊഴിലാളി സംഘടനകളും എന്ന വിഷയത്തെക്കുറിച്ച് ടി.പി.രാമകൃഷ്ണനും പ്രസംഗിച്ചു. തുടർന്ന് "പാട്ടബാക്കി" എന്ന നാടകം നടന്നു. 21-ാം തീയതിയായിരുന്നു വ്യാപാര വാണിജ്യ രംഗത്തെ പ്രശ്നങ്ങളെക്കുറിച്ചുള്ള സെമിനാർ.

സമ്മേളനത്തിന്റെ സമാപന ദിവസമായതോടെ നഗരം അക്ഷരാർത്ഥത്തിൽ ചുവപ്പിൽ കുളിച്ചു. തൊഴിലാളികളുടെ ശക്തിപ്രകടനത്തിലും പൊതുസമ്മേളനത്തിലും പങ്കെടുക്കാൻ നാനാദിക്കിൽനിന്നും ജനങ്ങൾ കോഴിക്കോട്ടേക്ക് ഒഴുകിയെത്തി. അറബിക്കടലോരത്തെ ചുട്ടുപൊള്ളുന്ന മണൽപ്പരപ്പിൽ അടങ്ങാത്ത ആവേശവുമായി പ്രകടനത്തിനെത്തിയത് പതിനായിരങ്ങളായിരുന്നു. വൈകിട്ട് നാലുമണിയോടെ ബാന്റ് സംഗീതവും ദഫ്മുട്ടും ചെണ്ടയും തായമ്പകയും തെയ്യവും കോൽക്കളിയുമായി അവർ നഗരവീഥികളിലൂടെ ഒഴുകി. നൂറുപേർ പോലും പ്രകടനം നടത്തിയാൽ ശ്വാസംമുട്ടിപ്പോവുന്ന കോഴിക്കോട് നഗരത്തിന് തൊഴിലാളികളുടെ ഈ കൂറ്റൻ പ്രകടനം ഒരു പുത്തൻ അനുഭവമായി. അച്ചടക്കത്തോടെ അടിവച്ചുനീങ്ങിയ പ്രകടനം മണിക്കൂറുകൾ നീണ്ടപ്പോഴും അതു നഗരജീവിതത്തെ ദോഷകരമായി ബാധിച്ചില്ല. പ്രകടനം മുറിച്ചുകടക്കാൻ വാഹനങ്ങളേയും കാൽനടക്കാരേയും അനുവദിച്ചിരുന്നു. അതിനുവേണ്ടി സംഘാടകർ പെടാപ്പാടു പെടുകയും ചെയ്തു. അതുകൊണ്ടുതന്നെ ട്രാഫിക് ബ്ളോക്കോ മറ്റു ബുദ്ധിമുട്ടുകളോ ജനങ്ങൾക്കുണ്ടായില്ല. ആവേശം അണപൊട്ടിയിട്ടും അച്ചടിച്ച മുദ്രാവാക്യങ്ങളല്ലാതെ മറ്റൊന്നും ജാഥയിൽ നിന്നുയർന്നില്ല. തൊഴിലാളികളുടെ ഈ ശക്തിപ്രകടനം ജനങ്ങളുടേയും പത്രങ്ങളുടേയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രമായത് ഈ കാരണങ്ങൾ കൊണ്ടാണ്.

പൊതുസമ്മേളനത്തിന്റെ പ്രധാന ആകർഷകത്വം പശ്ചിമബംഗാൾ മുഖ്യമന്ത്രി ജ്യോതിബാസുവിന്റെ സാന്നിദ്ധ്യമായിരുന്നു. പതിനായിരങ്ങൾ തിങ്ങിനിറഞ്ഞ കോർപ്പറേഷൻ സ്റ്റേഡിയത്തിൽ നടന്ന പൊതു സമ്മേളനം ജ്യോതിബാസു ഉദ്ഘാടനം ചെയ്തു. ഇ.കെ. നായനാർ, ഇ. ബാലാനന്ദൻ, കെ.എൻ. രവീന്ദ്രനാഥ്, എം.എം.ലോറൻസ് എന്നിവർ പ്രസംഗിച്ചു. സി.കണ്ണൻ അദ്ധ്യക്ഷത വഹിച്ചു.

സി.ഐ.ടി.യു രൂപീകരണം മുതൽ സംസ്ഥാന പ്രസിഡന്റായിത്തുടരുന്ന സി.കണ്ണനെ സമ്മേളനം വീണ്ടും പ്രസിഡന്റായി തിരഞ്ഞെടുത്തു. ത്യാഗോജ്ജ്വല സമരങ്ങളിലൂടെ തൊഴിലാളിപ്രസ്ഥാനം കേരളത്തിൽ പടുത്തുയർത്തിയ നേതാവാണ് സി.കണ്ണൻ. കെ.എൻ. രവീന്ദ്രനാഥ് വീണ്ടും സംസ്ഥാന സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ടു.

കെ.മൂസക്കുട്ടി, എം.എം.ലോറൻസ്. സുശീലാ ഗോപാലൻ, വി.ബി. ചെറിയാൻ, ടി.ശിവദാസമേനോൻ, പി.സരസപ്പൻ, എ. നസീമുന്നിസ, കെ. അനിരുദ്ധൻ-വൈസ് പ്രസിഡന്റുമാർ. വി.ജി. ഭാസ്ക്കരൻ നായർ, ഒ. ഭരതൻ, കെ. പദ്മനാഭൻ, എൻ.പത്മലോചനൻ. ആനത്തലവട്ടം ആനന്ദൻ, പേരൂർക്കട സദാശിവൻ, കെ.കെ. ചെല്ലപ്പൻ,- കെ.ഒ.ഹബീബ്, കെ.കെ. ദിവാകരൻ, എളമരം കരീം. പി.ശശീന്ദ്രൻ- സെക്രട്ടറിമാർ കെ. എം. സുധാകരൻ -ട്രഷറർ എന്നിവരാണ് മറ്റു ഭാരവാഹികൾ. ഇവർക്കുപുറമേ 132 പേരുള്ള സംസ്ഥാന കമ്മിറ്റിയേയും 453 പേരുള്ള ജനറൽ കൗൺസിലിനേയും സമ്മേളനം തിരഞ്ഞെടുത്തു.

# രൂപഭദ്രത നിശ്ചയിക്കുന്നത് ജനങ്ങൾ

## ഇ. എം. എസ്.

ട്രേയ്ഡ് യൂണിയൻ സമ്മേളനത്തിന്റെ ഭാഗമായി സാംസ്ക്കാരിക സമ്മേളനം നടത്തുന്നതിന് എന്താണു പ്രസക്തി എന്ന ചോദ്യം സ്വാഭാവികമായും ഉയരാം. ഒരു വലിയ തെറ്റിദ്ധാരണയാണ് ഈ ചോദ്യത്തിനു പിന്നിൽ. തൊഴിലാളികൾക്കും അവരുടെ വർഗ്ഗസംഘടനായ ട്രേയ്ഡ് യൂണിയനും കൂലി വർദ്ധന, ജോലി സ്ഥിരത തുടങ്ങിയ കാര്യങ്ങളിൽ മാത്രമേ കാര്യമുള്ളു എന്ന ധാരണ ശരിയല്ല. തൊഴിലാളിവർഗ്ഗത്തിന് സാമൂഹികവും സാംസ്ക്കാരികവുമായ താത്പര്യമുണ്ട്. സമൂഹത്തെ ആകെ മാറ്റിത്തീർക്കാനുള്ള ശ്രമമാണ് തൊഴിലാളിവർഗ്ഗംനടത്തുന്നത്. സമൂഹത്തിലെ സാമ്പത്തികവും രാഷ്ട്രീയവും സാംസ്ക്കാരികവുമായ ഓരോ രംഗത്തും മുതലാളിത്ത ആശയത്തിനെതിരേയുള്ള പോരാട്ടമാണവർ നടത്തുന്നത്.

സാഹിത്യം, നാടകം, സംഗീതം തുടങ്ങി കലകളാണ് സംസ്ക്കാരം എന്നൊരു പൊതുധാരണയുണ്ട്. ഇതൊക്കെ സംസ്ക്കാരത്തിന്റെ ഭാഗമാണ്. എന്നാൽ ഇതു മാത്രമല്ല സംസ്ക്കാരം. പ്രകൃതിശാസ്ത്രം, സാമൂഹ്യശാസ്ത്രം തുടങ്ങിയ ശാസ്ത്രങ്ങളും ഇവയുടെ ഭാഗമായ ദർശനങ്ങളും ഇതിനൊക്കെ പുറമേയുള്ള ലോകവീക്ഷണവും എല്ലാം അടങ്ങുന്നതാണ് സംസ്ക്കാരം. ഇവിടെ ബൂർഷ്വാ, ഫ്യൂഡൽ സംസ്ക്കാരവും കൃഷിക്കാരും തൊഴിലാളികളും അടക്കമുള്ള പാവപ്പെട്ടവരുടെ മറ്റൊരു സംസ്ക്കാരവുമുണ്ട്. ചൂഷക സംസ്ക്കാരത്തിനുമേൽ തൊഴിലാളി വർഗ്ഗ സംസ്ക്കാരത്തിനു മേധാവിത്വം നേടാനുള്ള സമരം നിരന്തരം നടന്നുകൊണ്ടിരിക്കുകയാണ്. ഇതുകൊണ്ടാണ് ഇന്ത്യയിൽ പ്രത്യേകിച്ച് കേരളത്തിൽ സോഷ്യലിസ്റ്റ് പ്രസ്ഥാനം രൂപമെടുത്തപ്പോൾ മുതൽ സമരങ്ങൾക്കൊപ്പം പുതിയ സാഹിത്യവും പുതിയ കലകളും പുതിയ ദർശനവും പുതിയ സൗന്ദര്യബോധവും വളർത്തി എടുത്തത്.

1937. പലതുകൊണ്ടും പ്രാധാന്യമുള്ള വർഷമാണ്. കോഴിക്കോട്ട് ആദ്യമായി വമ്പൻ തൊഴിലാളി പ്രകടനം നടന്നത് 1937 സെപ്തംബർ 19-ന് ആയിരുന്നു. അന്ന് മദിരാശി സംസ്ഥാനത്തിന്റെ ഭാഗമായിരുന്നു മലബാർ. അധികാരത്തിലിരുന്ന കോൺഗ്രസ്സ് ഗവൺമെന്റ് പാവപ്പെട്ടവർക്കുവേണ്ടി എന്തു ചെയ്യണം എന്ന ധാരണ തൊഴിലാളികൾക്ക് ഉണ്ടായിരുന്നു. ഇതു പ്രകടിപ്പിക്കാനായിരുന്നു അന്നു പ്രകടനം നടത്തിയത്. അതിന് ആഴ്ചകൾക്കു മുമ്പാണ് ജീവൽ സാഹിത്യസംഘം രൂപമെടുത്തത്. സാഹിത്യത്തിൽ കുത്തക പുലർത്തിയിരുന്ന ബൂർഷ്വാ ഫ്യൂഡൽ ചിന്തകൾക്കെതിരേ തൊഴിലാളിവർഗ്ഗ സാഹിത്യം രൂപപ്പെടുത്തുകയായിരുന്നു ലക്ഷ്യം. തുടർന്ന് തൊഴിലാളികൾക്ക് സാഹിത്യം ആസ്വദിക്കാൻ മാത്രമല്ല രചിക്കാനും കഴിയുമെന്നു തെളിയിക്കാനുള്ള ശ്രമങ്ങളായി. 1937-ൽത്തന്നെയാണ് കോഴിക്കോട്ട് ചാലപ്പുറം റോഡിലെ ഒരു ലോഡ്ജിൽവച്ച് മലബാറിലെ കോൺഗ്രസ്സ് സോഷ്യലിസ്റ്റ് പാർട്ടിയിലെ നാലു നേതാക്കൾ എസ്.ബി.ഘാട്ടെയുടെ സാന്നിദ്ധ്യത്തിൽ ഒത്തുകൂടി ആദ്യത്തെ കമ്മ്യൂണിസ്റ്റ് ഗ്രൂപ്പ് രൂപീകരിച്ചത്. ഇങ്ങനെ ജീവൽസാഹിത്യ സംഘത്തിന്റെ സാംസ്ക്കാരിക പ്രവർത്തനങ്ങളും കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ രാഷ്ട്രീയാശയങ്ങളും എല്ലാം രൂപപ്പെട്ട വർഷമായിരുന്നു 1937.

ആശയ പ്രപഞ്ചമാകെ സാംസ്ക്കാരികമാണ്. അതിൽ ചൂഷകവർഗ്ഗത്തിനുമേൽ ആധിപത്യം നേടാനുള്ള സമരങ്ങളാണ് സി.ഐ.ടി.യുവിനെപ്പോലുള്ള വർഗ്ഗ ബഹുജന സംഘടനകൾ ഇന്നും നടത്തിക്കൊണ്ടിരിക്കുന്നത്. ഇക്കഴിഞ്ഞ 60 വർഷത്തെ പ്രവർത്തന ഫലമായി ഇവിടെ പലതും ഉണ്ടായി. തൊഴിലാളികളുടേയും കൃഷിക്കാരുടേയും ഇടയിൽനിന്നും സാഹിത്യത്തിലും കലയിലും പ്രാവീണ്യം നേടിയവർ ധാരാളമായി ഉയർന്നുവന്നു. സാഹിത്യ കലാദികളുടെ വളർച്ചയോടൊപ്പം ജനങ്ങളുടെ ശാസ്ത്രവിജ്ഞാനവും വളർന്നു.

തൊഴിലാളിവർഗ്ഗ കലാസാംസ്ക്കാരിക പ്രവർത്തനത്തിന്റെ രൂപമായി ജീവൽസാഹിത്യ സംഘടന ഉയർന്നുവന്നപ്പോൾ കടുത്ത എതിർപ്പുണ്ടായി. എതിർത്തവരിൽ മുന്നിൽ നിന്നത് സഞ്ജയനും മാരാരുമായിരുന്നു. അവർ പിന്തിരിപ്പന്മാരായിരുന്നില്ല. മറിച്ച് ദേശീയവാദികളും വള്ളത്തോൾ സ്ക്കൂളിൽപ്പെട്ടവരും ആയിരുന്നു. കല കലയ്ക്കുവേണ്ടി എന്ന് ഞങ്ങളെ എതിർക്കുന്നതിനുവേണ്ടി അവർ പറഞ്ഞു എങ്കിലും കലയെ സ്വാതന്ത്ര്യസമരത്തിനു വേണ്ടി ഉപയോഗിച്ച വള്ളത്തോളിന്റെ സഹപ്രവർത്തകരായിരുന്നു അവർ. അന്നുയർന്നുവന്ന രൂപഭദ്രതാവാദത്തിലും വർഗ്ഗ സമരമുണ്ട്. സാഹിത്യരചന പുരോഗമനപരവും രൂപഭദ്രവും ആവണമെന്നായിരുന്നു വാദം. ഞങ്ങളുടെ സാഹിത്യം ഉള്ളടക്കത്തിൽ പുരോഗമനപരം ആയിരിക്കാം. പക്ഷേ രൂപഭദ്രമല്ല എന്നാണ് അവർ പറഞ്ഞത്. യഥാർത്ഥത്തിൽ പുരോഗമനപരമായ ഉള്ളടക്കത്തിൽ നിന്നും രൂപഭദ്രം അന്യമായിരുന്നില്ല. ഇതു രണ്ടും വെള്ളം കടക്കാത്ത അറകളുമല്ല. രൂപം ഭാവത്തെയും ഭാവം രൂപത്തെയും സ്വാധീനിക്കും. ഞങ്ങൾ കമ്മ്യൂണിസ്റ്റുകാരായതുകൊണ്ട് ഞങ്ങളുടെ സാഹിത്യം നന്നാവില്ല എന്ന മുൻവിധിയായിരുന്നു അവർക്ക്.

തൊഴിലാളികളുടെ സംഘടിത സംവിധാനമായ സി.ഐ.ടി.യു സാംസ്ക്കാരിക പ്രശ്നങ്ങളിൽ തൊഴിലാളികളുടെ നിലപാട് ഉറപ്പിക്കാൻ ശ്രമിക്കുന്നു. ഞങ്ങളുണ്ടാക്കുന്ന സാഹിത്യം മാത്രമാണ് യഥാർത്ഥ സാഹിത്യം എന്നു ഞങ്ങൾ പറയുന്നില്ല. ഒരുകാലത്ത് അങ്ങനെ പറഞ്ഞിരുന്നു. ആ തെറ്റ് തിരുത്തി. പുരോഗമനപരവും വിപ്ളവപരവുമായ ഉള്ളടക്കത്തിനു രൂപം നൽകുമ്പോൾ രൂപം ഭദ്രമാവുന്നതിന്റെ അളവുകോൽ എന്താണ്? ജനങ്ങളുടെ ഉള്ളിൽ തറയ്ക്കുംവിധം സംഗീതവും കലകളും സൃഷ്ടിച്ചാൽ അതിന്റെ രൂപം ഭദ്രമാണ് എന്നുപറയാം. കലാസൃഷ്ടിയുടെ രൂപഭദ്രത നിശ്ചയിക്കുന്നത് ജനങ്ങളാണ്. അതുകൊണ്ടുതന്നെ രൂപഭദ്രതയുടെ ഒരേയൊരു അളവുകോൽ ജനങ്ങൾ ആസ്വദിക്കുന്നോ എന്നതു മാത്രമാണ്. ജനങ്ങളുടെ ആക്ഷേപത്തിന് ഇടയാവുന്ന സാഹിത്യം നിലനിൽക്കില്ല. ജനങ്ങൾക്ക് ഇഷ്ടപ്പെടുന്നവ ഒന്നും തള്ളിക്കളയാനും ആവില്ല. തൊഴിലാളിവർഗ്ഗ സംസ്ക്കാരം വളർത്തി എടുക്കുന്നതാവണം ഇത്തരം കലാസൃഷ്ടികൾ.

(സി.ഐ.ടി.യു സംസ്ഥാന സമ്മേളനത്തിന്റെ ഭാഗമായി നടന്ന സാംസ്ക്കാരിക സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് ഇ.എം.എസ് നടത്തിയ പ്രസംഗത്തിൽ നിന്ന്.)







കോഴിക്കോട്ടു നടന്ന സി.ഐ.ടി.യു സംസ്ഥാന സമ്മേളനത്തിൽ. ജോതി ബാസു സംസാരിക്കുന്നു.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

## ചോദ്യം, ഉത്തരം

"ഒരു ക്രൂരമായ നേരമ്പോക്കു പറയാമോ?"

"ഒന്നും തോന്നുന്നില്ല. ഏതോ പുസ്തകത്തിൽ കണ്ടത് എഴുതാം. നെപ്പോളിയൻ മരിച്ചുവെന്ന് അറിഞ്ഞയുടനെ അതു ബ്രിട്ടീഷ് രാജാവിനെ അറിയിക്കാൻ മന്ത്രിസഭ തീരുമാനിച്ചു. അവർ അതു പറയുന്നതിനുമുൻപ് ഒരുദ്യോഗസ്ഥൻ കൊട്ടാരത്തിലേക്ക് ഓടി അക്കാര്യം രാജാവിനെ അറിയിച്ചു. രാജാവിന്റെ പ്രീതി നേടാനായിരുന്നു അയാളുടെ ശ്രമം. 'പ്രഭോ ഇന്ന് അങ്ങയുടെ ഏറ്റവും വലിയ ശത്രു മരിച്ചു.' എന്ന് അയാൾ രാജാവിനോടു പറഞ്ഞു. ഉടനെ രാജാവ്:- 'ഈശ്വരാ അവൾ മരിച്ചോ?' ഇങ്ങനെയായിരുന്നു കാരുണ്യമുള്ള ഭർത്താവിന്റെ മറുചോദ്യം."

"മുണ്ടശ്ശേരി, കുട്ടിക്കൃഷ്ണമാരാർ, എം.ആർ. നായർ ഇവരുടെ നിരൂപണരീതികൾ എങ്ങനെ?"

"മുണ്ടശ്ശേരി ആവശ്യകതയിൽക്കവിഞ്ഞ് ഊന്നൽ കൊടുത്താണ് ഓരോ നിരൂപണ പ്രബന്ധവും എഴുതിയത്. അവയൊക്കെ വായിച്ചാൽ അദ്ദേഹത്തിന് എന്തോ ഒളിക്കാനുണ്ടായിരുന്നുവെന്നു നമുക്കു തോന്നും. കുട്ടിക്കൃഷ്ണമാരാർ സഹൃദയനായിരുന്നില്ല. അതിനാൽ വ്യക്തിവിവേകകാരനെപ്പോലെ അദ്ദേഹം യുക്തിപ്രദർശനം മാത്രം നടത്തി. എം.ആർ. നായരുടെ ഉപന്യാസങ്ങൾ അടിത്തട്ടു കാണാവുന്ന നീരൊഴുക്കുപോലെയാണ്. ആഴമില്ലാത്ത പുഞ്ചോലകളുടെ അടിത്തട്ടുകൾ ആർക്കും കാണാം."

"കരടിയെ നേരിട്ടു കണ്ടാലും നിങ്ങൾ വർഗ്ഗബോധത്താൽ പേടിക്കില്ല അല്ലേ?"

"കരടിയെ കാണണമെന്നില്ല. ദൂരെയിരുന്നുകൊണ്ടു കരടി ചിലപ്പോൾ ചോദ്യരൂപത്തിൽ അമറും. അതു കേട്ടാൽ മതി എനിക്കു പേടിയാവും."

"വിസർജ്ജനത്തോടു ബന്ധപ്പെട്ട ചില വാക്കുകൾ ഇപ്പോഴത്തെ സാഹിത്യകാരന്മാർ ധാരാളമായി പ്രയോഗിക്കുന്നല്ലോ. അവ ഒഴിവാക്കിക്കൂടേ?"

"ഫ്ളോബറിന്റെ 'മദാം ബൂവറി' എന്ന നോവലിലെ നായികയ്ക്ക് കാണുന്ന പുരുഷന്മാരോടെല്ലാം വേഴ്ച വേണമെന്ന് ആഗ്രഹം. അതു സഫലീഭവിക്കുന്നതിന്റെ വർണ്ണനകളുണ്ട് ആ നോവലിൽ. പക്ഷേ ഫ്ളോബർ ഒരസഭ്യപദം പോലും പ്രയോഗിച്ചില്ല. ഇതു നാടകകർത്താവായ നോയൽ കൗഅർഡ് ചൂണ്ടിക്കാണിച്ചതാണ്. എഴുത്തുകാരന്റെ സംസ്കാരത്തെ ആശ്രയിച്ചിരിക്കും അയാൾ പ്രയോഗിക്കുന്ന പദങ്ങളുടെ സഭ്യതയും സഭ്യതയില്ലായ്മയും."

"ഫ്ളോബറിന്റെ 'മദാം ബൂവറി' എന്ന നോവലിലെ നായികയ്ക്ക് കാണുന്ന പുരുഷന്മാരോടെല്ലാം വേഴ്ച വേണമെന്ന് ആഗ്രഹം. അതു സഫലീഭവിക്കുന്നതിന്റെ വർണ്ണനകളുണ്ട് ആ നോവലിൽ. പക്ഷേ ഫ്ളോബർ ഒരസഭ്യപദം പോലും പ്രയോഗിച്ചില്ല. ഇതു നാടകകർത്താവായ നോയൽ കൗഅർഡ് ചൂണ്ടിക്കാണിച്ചതാണ്. എഴുത്തുകാരന്റെ സംസ്കാരത്തെ ആശ്രയിച്ചിരിക്കും അയാൾ പ്രയോഗിക്കുന്ന പദങ്ങളുടെ സഭ്യതയും സഭ്യതയില്ലായ്മയും."

"നിങ്ങൾ അധികം സംസാരിക്കില്ലെന്ന് ഇവിടെ [കോഴിക്കോട്ടെ] ചിലർ പറയുന്നു. ശരിയാണോ?"

"മിക്കവാറും മൗനമാണ്. പിന്നെ, സംസാരിച്ചു തുടങ്ങിയാൽ നിറുത്തുകയുമില്ല. എങ്ങനെയെന്നു പറയാം. കോഫിഹൗസിൽ ഉപ്പ് പ്ളാസ്റ്റിക് പാത്രത്തിൽ വച്ചിട്ടുണ്ടല്ലോ. എത്രകുടഞ്ഞാലും ഒരുതരിപോലും പുറത്തു വരില്ല. ശക്തിയോടെ കുടഞ്ഞാൽ അടപ്പിളകി ഉപ്പത്രയും ഓംലെറ്റിൽ വീഴും."

"വൈലോപ്പിള്ളിക്കവിതയും ചങ്ങമ്പുഴക്കവിതയും തമ്മിലെന്തേ വ്യത്യാസം?"

"വൈലോപ്പിള്ളിയുടെ കാവ്യങ്ങൾ ഒരുതരത്തിലുള്ള ഇംപ്രെഷൻ ഉണ്ടാക്കും. ചങ്ങമ്പുഴയുടെ കാവ്യങ്ങൾ മാന്ത്രികത്വത്തിൽ വായനക്കാരെ കൊണ്ടുചെല്ലും. മാന്ത്രികസ്വഭാവമില്ലാത്ത കവിത നൂറുശതമാനവും കവിതയല്ല."

"നിങ്ങൾ മാജിക്കൽ റിയലിസത്തെ വാഴ്ത്തുന്നു. പക്ഷേ അതിന്റെ മാതാവായ സറീയലിസത്തെ നിന്ദിക്കുന്നു. കാരണം?"

"ഞാനങ്ങനെ മാജിക്കൽ റിയലിസത്തെ വാഴ്ത്താറില്ല. ഇനി വാഴ്ത്തിയെന്നുതന്നെ വിചാരിക്കൂ. സന്മാർഗ്ഗനിഷ്ഠയുള്ള സാഹിത്യകാരനെ ഞാൻ ബഹുമാനിക്കും. അയാളുടെ വേശ്യയായ അമ്മയെ ബഹുമാനിക്കുന്നതെങ്ങനെ?"

## ഈ നാടകം വായിക്കൂ

**ചി**ലിയിലെ സ്വതന്ത്രമായ തിരഞ്ഞെടുപ്പിലൂടെ അവിടത്തെ ആദ്യത്തെ മാർക്സിസ്റ്റ് പ്രസിഡന്റായ ആൽ)യേന്ദേ (Allende 1908-1973) 1973ൽ സൈനികോദ്യോഗസ്ഥന്മാരാൽ വധിക്കപ്പെട്ടു. ആൽ)യേന്ദേക്ക് അനുകൂലനായിരുന്ന ചിലിയിലെ നോവലിസ്റ്റ് ഏരിയൽ ഡോർഫ്മാൻ ഡിക്റ്റേറ്റർഷിപ്പ് വന്നതോടെ നാട്ടിൽനിന്നു പോകാൻ നിർബദ്ധനായി. പ്രജാധിപത്യം വന്നപ്പോഴാണ് അദ്ദേഹം തിരിച്ചു ചിലിയിലെത്തിയത്. മിലിറ്ററി ഡിക്റ്റേറ്റർഷിപ്പിനും പ്രജാധിപത്യത്തിന്റെ തുടക്കത്തിനുമിടയ്ക്കുള്ള കാലയളവിൽ കഥ നടക്കുന്നതായി സങ്കല്പിച്ച് അദ്ദേഹമെഴുതിയ "Death and the Maiden" എന്ന നാടകം തീയറ്റിക്കലാണെങ്കിലും സമുജ്ജ്വലമാണ്. ഹേറാർദ് ഏസ്കോബാർ അഭിഭാഷകനാണ്. മിലിറ്ററി സർക്കാരിന്റെ കുറ്റങ്ങൾ അന്വേഷിക്കാൻ നിയമിക്കപ്പെട്ട കമ്മിഷനിലെ അംഗമായ അയാൾ കാറിൽ പോകുമ്പോൾ ആണിതറച്ച് ഒരു റ്റയർ സുഷിരം വീണതായി. ആ ഭാഗമുയർത്താനുള്ള ജാക്ക് (ജാക്കി) കാറിലില്ല. ഉണ്ടായിരുന്നത് അയാളുടെ ഭാര്യ അവളുടെ അമ്മയ്ക്കു കൊടുത്തിരിക്കുകയാണ് താൽകാലികമായി. അഭിഭാഷകൻ അങ്ങനെ വിഷമിച്ചുനിന്നപ്പോൾ ആ വഴി വന്ന ഒരു ഡോക്ടർ മീറാന്ദ അയാളെ സ്വന്തം കാറിൽ കയറ്റി വീട്ടിൽ കൊണ്ടാക്കി. അടുത്തൊരു ദിവസം ഏസ്കോബാറിന്റെ ക്ഷണമനുസരിച്ച് അയാളുടെ വീട്ടിലെത്തിയ മീറാന്ദ അഭിഭാഷകന്റെ ഭാര്യ പൗലീനായെക്കണ്ടു ഞെട്ടി. അവൾ പൂർണ്ണമായ ശാന്തതയോടെ അയാളെ അഭിവാദനം ചെയ്തു തോക്കു ചൂണ്ടി കസേരയിലിരുത്തി കെട്ടിവച്ചു. സൈനിക സർക്കാർ അധികാരത്തിലിരുന്നപ്പോൾ പലരെയും പിടിച്ചുകൊണ്ടുപോയ കൂട്ടത്തിൽ പൗലീനയുമുണ്ടായിരുന്നു. കണ്ണിൽ തുണികൊണ്ടു കെട്ടി അന്ധയാക്കിയ അവളെ ഈ ഡോക്ടർ ബലാത്സംഗം ചെയ്തു പീഡിപ്പിച്ചു. അവർ ബലാത്കാരവേഴ്ച നടത്തിയത് ഒരുതവണയായിരുന്നില്ലതാനും. ഡോക്ടറുടെ ശബ്ദം കേട്ടപ്പോൾ, അയാൾ അന്നു പ്രയോഗിച്ച ചില വാക്കുകളുടെ ആവർത്തനം അപ്പോഴും കേട്ടപ്പോൾ അവൾക്ക് ഉറപ്പായി തന്നെ വർഷങ്ങൾക്കുമുൻപ് ബലാത്കാര സംഭോഗത്തിനു വിധേയയാക്കിയ ഡോക്ടർതന്നെയാണ് കാരുണ്യശാലിയും ധർമ്മിഷ്ഠനുമായ സമാറിട്ടനായി (Samaritan) അവിടെ എത്തിയതെന്ന്. പൗലീന തോക്കുചൂണ്ടി അയാളുടെ കുറ്റസമ്മതം റ്റെയ്പ്പിൽ രേഖപ്പെടുത്തി. ഞാൻ നാടകത്തിന്റെ പര്യവസാനത്തിലേക്കു ചെല്ലുകയാണ്. പൗലീനയും മീറാന്ദയും അവരുടെ ഇരിപ്പിടങ്ങളിൽ ഇരുന്നു മരവിക്കുമ്പോൾ ബൃഹദാകാരമാർന്ന ഒരു കണ്ണാടി അവരുടെ മുൻപിലേക്കു വരുന്നു മുകളിൽനിന്ന്. അതു രണ്ടുപേരെയും മറച്ചു. പ്രേക്ഷകർക്കു തങ്ങളെ മാത്രം കാണാം കണ്ണാടിയിൽ. അടുത്ത രംഗത്തിൽ നിലാവിന്റെ സ്വഭാവമുള്ള ഒരുതരം പ്രകാശത്തിൽ ഡോക്ടർ പ്രവേശിക്കുന്നു. അയാൾ യഥാർത്ഥ ഡോക്ടറാകാം. അല്ലെങ്കിൽ പൗലീനയുടെ മസ്തിഷ്കത്തിലെ ഒരു വ്യാമോഹമാകാം. അഭിഭാഷകന്റെയും അയാളുടെ ഭാര്യയുടെയും ഡോക്ടറുടെയും കണ്ണുകൾ ഒരുനിമിഷത്തേക്കു തമ്മിലുടക്കുന്നു. അവൾ പിന്നീടു കണ്ണാടിയുടെ മുൻപിൽ വന്നു നില്ക്കുമ്പോൾ യവനിക വീഴുന്നു.

സ്വേച്ഛാധികാരത്തിൽനിന്നു പ്രജാധിപത്യത്തിലേക്കു രാജ്യം മാറിവരുന്ന പ്രതിസന്ധിയിൽ. ഡിക്റ്റേറ്ററായിരുന്നയാൾതന്നെ പട്ടാളത്തിന്റെ മേധാവിയായി തുടരുമ്പോൾ അയാൾക്ക് അനുകൂലരായി പലരുമുണ്ടായിരിക്കുമ്പോൾ സെൻസിറ്റീവ് ആർടിസ്റ്റായ ഡോർഫ്മാന് അന്തരംഗത്തിലുള്ളതെല്ലാം ആവിഷ്കരിക്കാനാവുമോ? ആവിഷ്കരിച്ചില്ലെങ്കിൽ കലാകാരൻ എന്ന നിലയിൽ അദ്ദേഹം പരാജയപ്പെടുകില്ലേ? ഡോർഫ്മാൻ നാടകമെഴുതാൻ തീരുമാനിച്ചതായി അതിന്റെ Afterwordൽ പറയുന്നു. And how do you reach the truth if lying has become a habit? How do we keep the past alive without becoming its prisoner? എന്നു ഡോർഫ്മാൻ ചോദിക്കുന്നു. സംഭവിക്കുന്നതിനെല്ലാം സംഭവിച്ചതിനെല്ലാം ചിലിയിലെ ജനങ്ങളും ഉത്തരവാദികളാണ്. നാടകത്തിന്റെ പര്യവസാനത്തിൽ കാണുന്ന ബൃഹദാകാരമാർന്ന കണ്ണാടിയിൽ തങ്ങളെക്കാണുന്നു ജനങ്ങൾ. അവരും കുറ്റക്കാരാണെന്നു പ്രഖ്യാപിക്കുകയാണ് ഡോർഫ്മാൻ. ആ കുറ്റങ്ങൾ ആവർത്തിക്കാതിരിക്കാനായി, അവരെ ഉദ്ബോധിപ്പിക്കാനായി അദ്ദേഹം ഈ നാടകമെഴുതി. നീതിയുടെ തുച്ഛതയെ ചിത്രീകരിച്ച് സ്വേച്ഛാധിപത്യത്തിന്റെ നൃശംസതയെ കലയുടെ പരിധിക്കകത്ത് ആവിഷ്കരിച്ചു രചിക്കപ്പെട്ട ഈ നാടകം മഹനീയമാണ്. Like Sophocles a terrifying moral thriller എന്ന് ഒരു നിരൂപകൻ ഈ നാടകത്തെ വാഴ്ത്തിയതിൽ അത്യുക്തിയില്ലെന്ന് ഇതു വായിക്കുന്നവർക്കു തോന്നാതിരിക്കില്ല. (Penguin Plays-1994-Pages 75 $ 6=75)



റ്റോണി മോറിസൺ

ആധുനികസാഹിത്യത്തിൽ ബഹുജനകഥകളെ സമ്മേളിപ്പിച്ച് അതിന് (സാഹിത്യത്തിൽ) നൂതന മാനങ്ങൾ നല്കുകയാണ് ആലീസ് വാക്കറും റ്റോണി മോറിസണും.

## നാടകത്തിലെ പ്രധാനപ്പെട്ട ഒരു ഭാഗം.

Gerardo: He confesses and you let him go.
Paulina: I let him go.
Gerardo: And you need nothing more from him?
Paulina: Not a thing.
Brief pause.

With Miranda's confession in my hand you'd be safe, you could still be on the commission and he would'nt dare send his thugs to harm us because he'd know that if harm came to me or to you, his confession would be all over the newspapers the next day. (Page 41)

## ബഹുജനകഥ

**ഐ**തിഹ്യങ്ങളെയും ബഹുജനകഥകളെയും അപഗ്രഥിച്ചു വിദ്വജ്ജനോചിതമായ പ്രബന്ധമെഴുതിയ വലേറി ലീ (Associate Professor of English and Women's Studies, Ohio state university) അമേരിക്കൻ സാഹിത്യത്തിൽ അവയ്ക്കുള്ള സ്ഥാനം സ്പഷ്ടമാക്കിയിട്ടുണ്ട്. വലേറി ലീയുടെ മതങ്ങളാണു ഞാൻ താഴെ സംഗ്രഹിച്ചെഴുതുന്നത്. ആലീസ് വാക്കറുടെ The Revenge of Hannah Kemhuff എന്ന കഥയിൽ 'ഹൂഡു'വിന്റെ (hoodoo = ദൗർഭാഗ്യം അല്ലെങ്കിൽ ദൗർഭാഗ്യം കൊണ്ടുവരുന്ന വ്യക്തിയോ വസ്തുവോ) ശക്തികൊണ്ട്, കറുത്തവർഗ്ഗക്കാരിയെ ഉപദ്രവിക്കുന്ന വെളുത്തവർഗ്ഗക്കാരിയെ ഇല്ലായ്മ ചെയ്യുന്നതായി വർണ്ണിച്ചിരിക്കുന്നു. അമ്മ പറഞ്ഞുകൊടുത്ത കഥകളുടെ പുനരാഖ്യാനമാണ് ആലീസ് വാക്കർ നിർവഹിക്കുന്നത്. അവരുടെ Temple of the Familiar എന്ന കൃതിയിൽ ഒരു ദേവതയിൽ രോഗം ഭേദമാക്കലും ഓർമ്മയും ആഖ്യാനവും സമ്മേളിക്കുന്നതായും വലേറി ലീ പറയുന്നു. റ്റോണി മോറിസൺ എഴുതിയ Song of Solomon എന്നതിൽ പടിഞ്ഞാറൻ കെട്ടുകഥകളും ബൈബിൾക്കഥകളും ആഫ്രിക്കൻ മിത്തുകളും കെട്ടുപിണഞ്ഞ് ഒരു ബഹുജനകഥ രൂപംകൊള്ളുന്നതായും പ്രഫെസർ ലീ ചൂണ്ടിക്കാണിക്കുന്നുണ്ട്.

ആധുനികസാഹിത്യത്തിൽ ബഹുജനകഥകളെ സമ്മേളിപ്പിച്ച് അതിന് (സാഹിത്യത്തിൽ) നൂതന മാനങ്ങൾ നല്കുകയാണ് ആലീസ് വാക്കറും റ്റോണി മോറിസണും.

ശ്രീ. ഉദയശങ്കറിന്റെ 'കന്യാബലി' ആധുനിക സാഹിത്യമെന്ന വിഭാഗത്തിൽ പെടുന്നില്ല. അതു ശുദ്ധമായ ബഹുജനകഥയാണ്. അന്ധവിശ്വാസമാണ് അതിന്റെ മുദ്ര. മകൾ പിഴച്ചുപോയിയെന്ന് തന്തയ്ക്കൊരു തോന്നൽ. അവളെ "ബലിമൃഗ"മാക്കുകയാണ് അയാൾ. ആഖ്യാ[illegible] സവി

ശേഷതകൊണ്ട് ഒരു സമുദായത്തിന്റെ മൂല്യങ്ങളാകെ സ്ഫുടീകരിക്കപ്പെടുന്നു. അന്ധവിശ്വാസജന്യമാണു മൂല്യങ്ങളെങ്കിലും മാനുഷികമൂല്യങ്ങൾക്കു ജീർണ്ണത സംഭവിച്ച ഇക്കാലത്ത് ഇക്കഥയ്ക്കു സാംഗത്യമില്ലാതില്ല. അന്തരീക്ഷം സൃഷ്ടിക്കാനുള്ള ഉദയശങ്കറിന്റെ പ്രാഗല്ഭ്യമാണ് ഈ കഥയ്ക്കു കലാത്മകത നല്കുന്നത്. (കഥ മാതൃഭൂമി വാരികയിൽ)

**ഞാ**ൻ ഫോർത്ത് ഫോമിൽ പഠിക്കുമ്പോഴാണ് സൈക്കിൾ ഓടിക്കാൻ പഠിച്ചത്. നട്ടുച്ചയ്ക്ക് ആളൊഴിഞ്ഞ പാതയിൽ സൈക്കിൾ ചവിട്ടിവരുന്നതു കണ്ട് ദൂരെനിന്നെത്തിയ ജനയിതാവ് പറഞ്ഞു: "സൈക്കിൾ വാങ്ങിത്തരും ഞാനെന്നു വിചാരിച്ച് അതു പഠിക്കേണ്ട ആവശ്യമില്ല." പക്ഷേ അമ്മ സ്വർണ്ണം പണയംവച്ച് ഒരു ജപ്പാൻ സൈക്കിൾ മേടിച്ചുതന്നു. അത് ഒരു മൈതാനത്തു കൊണ്ടുപോയി ചവിട്ടി രസിക്കുമ്പോൾ ഒരു കരിങ്കൽത്തൂണിലിടിച്ച് ഫോർക്ക് ഒടിഞ്ഞുപോയി. ഉരുട്ടിക്കൊണ്ടു വരാൻ വയ്യാതെ അതു വലിച്ചിഴച്ചുകൊണ്ട് ഞാൻ നടന്നു വീട്ടിലെത്തി. വൈലോപ്പിള്ളിയുടെ 'വീരവൈരാഗ്യം' എന്ന കാവ്യചാക്രിക വാഹനത്തിൽ കയറിസ്സഞ്ചരിച്ച ഞാൻ കലാശൂന്യതയുടെ കരിങ്കൽത്തൂണിലിടിച്ചു താഴെ വീണു. വാഹനത്തിന്റെ ഫോർക്കും ഒടിഞ്ഞിരിക്കുന്നു. ജപ്പാൻ സൈക്കിൾ വീട്ടിൽ കൊണ്ടുവന്നേ മതിയാകൂ. "വീരവൈരാഗ്യ"മെന്ന നാല്ക്കാലികൾ മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ വെൺമയേറിയ താളുകളെ മലീമസമാക്കിക്കൊണ്ടു കിടന്നുകൊള്ളട്ടെ. ശ്രീ. വിഷ്ണുനാരായണൻ നമ്പൂതിരിയും ഡോക്ടർ ശ്രീകുമാറും അതു നോക്കിക്കൊള്ളും.

## കലാസൃഷ്ടിയല്ല

**തി**രുവനന്തപുരത്തെ പദ്മനാഭസ്വാമി ക്ഷേത്രം കോട്ടയ്ക്കുള്ളിലാണ്. ക്ഷേത്രത്തിനടുത്ത് ഒരു സന്ന്യാസി ആധ്യാത്മികത്വത്തിന്റെ പ്രഭ പ്രസരിപ്പിച്ചുകൊണ്ടു വാണരുളുന്നുവെന്നു കേട്ട സി.വി. രാമൻപിള്ള ചില കൂട്ടുകാരോടുകൂടി അയാളെ കാണാൻ പോയി. സന്ന്യാസിയെ കണ്ടയുടനെ തന്നെ സി.വി. രാമൻപിള്ളയ്ക്കു മനസ്സിലായി അയാൾ തസ്കരപ്രമാണിയാണെന്ന്. ഈ സന്ന്യാസിയാണ് പില്ക്കാലത്ത് 'ധർമ്മരാജാ'യിലെ ഹരിപഞ്ചാനനൻ എന്ന കപടസന്ന്യാസിയായി രൂപംകൊണ്ടത്. കോട്ടയ്ക്കകത്തു കണ്ട സന്ന്യാസിയുടെ അന്തരംഗത്തിലേക്കു ഭാവനാത്മകമായ സഞ്ചാരം നടത്താൻ സി.വി. രാമൻപിള്ളയ്ക്കു കഴിഞ്ഞു. അങ്ങനെ ഹരിപഞ്ചാനനൻ എന്ന കഥാപാത്രമുണ്ടായി. ആ കഥാപാത്രം കോട്ടയ്ക്കകത്തെ കള്ളസ്സന്ന്യാസിയുമായി ഒരു സാദൃശ്യവുമില്ലാത്തവനാണ്. അടിസ്ഥാനപരമായ ഒരു വസ്തുവിൽനിന്നോ വ്യക്തിയിൽനിന്നോ ഒരു നൂതനവസ്തുവിനെയോ വ്യക്തിയെയോ സൃഷ്ടിക്കാൻ എഴുത്തുകാരനെ സഹായിക്കുന്നതാണ് ഭാവന. ഇത് ശ്രീ. കെ.ടി. ഗോപിക്കില്ല. ദാരിദ്ര്യംകൊണ്ടു കഷ്ടപ്പെടുകയും അധികാരികളുടെ സസ്പെൻഷൻ ഓർഡർ വാങ്ങി ഓഫീസ് വിട്ടുപോകുകയും ചെയ്യുന്ന ഒരുത്തനെയാണ് അദ്ദേഹം ദേശാഭിമാനി വാരികയിലെഴുതിയ 'ശങ്കരൻകുട്ടിക്കുള്ള കത്തുകൾ' എന്ന കഥയിൽ കൊണ്ടുവരുന്നത്. അയാളുടെ ദയനീയ ജീവിതത്തിന്റെ ആർദ്രീകരണശക്തി കൂട്ടാനായി അല്ലൽ അറിയാതെ ജീവിക്കുന്ന ഒരു ശിപായിയെയും അയാളുടെ ഭാര്യയെയും കഥാകാരൻ ചിത്രീകരിക്കുന്നുണ്ട്. പക്ഷേ എല്ലാക്കഥാപാത്രങ്ങളും നിത്യജീവിതത്തിൽനിന്നു നടന്നുവന്നു ഗോപിയുടെ കഥയിലേക്കു കയറിയവരാണ്. വെറും 'റെപ്രിസെന്റേഷൻ'. ഭാവനയുടെ സൃഷ്ടികളല്ല അദ്ദേഹത്തിന്റെ കഥാപാത്രങ്ങൾ. അക്കാരണത്താൽ ഇക്കഥ കലാസൃഷ്ടിയല്ല.



നെറൂദ

സർക്കാരിൽനിന്നും അതിനോടു ബന്ധപ്പെട്ട ഡിപാർട്മെന്റുകളിൽ നിന്നും കാര്യക്ഷമത പ്രതീക്ഷിക്കുന്നവർ മണ്ടന്മാരാണെന്ന് എനിക്കറിയാം. എങ്കിലും അവരെ തീരെ മണ്ടന്മാരാക്കുമ്പോൾ പ്രതികരണമുണ്ടാകും.

## നിരീക്ഷണങ്ങൾ

**ന**മ്മുടെ സാഹിത്യത്തിന് ജീവനില്ല എന്നു ശ്രീ. തകഴി ശിവശങ്കരപ്പിള്ള പറഞ്ഞതിനെ അവലംബിച്ചുകൊണ്ട് പ്രഫെസർ എം.കെ. സാനു കുങ്കുമം വാരികയിലെഴുതിയ മുഖക്കുറിപ്പിലേക്കു വായനക്കാരുടെ ശ്രദ്ധ ഞാൻ സാദരം ക്ഷണിക്കുന്നു. (എം.കെ. സാനു എന്നു പേരുവച്ചിട്ടില്ല. അദ്ദേഹമെഴുതിയതാണ് അതെന്നു ഞാൻ ഊഹിക്കുന്നു.) സമഞ്ജസങ്ങളായ അഭിപ്രായങ്ങളാണ് ആ കുറിപ്പിലുള്ളത്. സ്വന്തം താൽപര്യത്തിനപ്പുറം ഭാവനയെ വ്യാപരിപ്പിക്കാൻ എഴുത്തുകാർക്കു കഴിയുന്നില്ലെന്നും വലിയ മനസ്സുകളിൽനിന്നേ മഹത്തുക്കളായ സാഹിത്യകൃതികൾ ഉണ്ടാകൂ എന്നും സാനു പറയുന്നു. ഇതു ശരിയാണ്. ചിലർ പൊക്കിക്കൊണ്ടു നടക്കുന്ന പല നോവലുകളും ചെറുകഥകളും സാഹിത്യത്തിന്റെ പ്രകടനരൂപങ്ങൾ മാത്രമാണ്. അവയിൽ മനുഷ്യജീവിതത്തിന്റെ സ്പന്ദങ്ങൾ ഇല്ല. പ്രകടനരൂപങ്ങളെയും യഥാർത്ഥ സാഹിത്യസൃഷ്ടികളെയും വേർതിരിച്ചറിയാൻ വായനക്കാരെ സഹായിക്കത്തക്കവിധത്തിൽ നിരൂപകർ പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

2. വിലാസിനിയുടെ 'അവകാശികൾ' എന്ന നോവൽ അദ്ദേഹംതന്നെ എനിക്കു ദയാപൂർവ്വം കൊടുത്തയച്ചു. കൊടുത്തയച്ചതല്ലേ. വായിക്കാതിരിക്കുന്നതു ശരിയല്ലല്ലോ എന്നു വിചാരിച്ച് വായന തുടങ്ങി. ആദ്യത്തെ വാല്യത്തിന്റെ മുക്കാൽഭാഗംവരെ ചെന്നു. പിന്നീടു വായന നിറുത്തി. പുസ്തകത്തിന്റെ എല്ലാ വാല്യങ്ങളുമെടുത്ത് ഒരു ബന്ധുവിനു കൊടുക്കുകയും ചെയ്തു. പിന്നീടു കിട്ടി വിലാസിനിയുടെ നോവലിന്റെ എല്ലാ വാല്യങ്ങളും. ഏതോ പത്രാധിപർ അയച്ചുതന്നതാണു റിവ്യൂ ചെയ്യാൻ. അവയും ഞാൻ ആർക്കോ കൊടുത്തു. എല്ലാം അങ്ങനെ കൊടുക്കേണ്ടിയില്ലായിരുന്നുവെന്ന് ഇപ്പോൾ തോന്നുന്നു. കാരണം എന്റെ വീട്ടിൽ പേപ്പർ വെയ്റ്റ് ഇല്ല എന്നതാണ്. കനംകുറഞ്ഞ 'മാനിഫോൾഡ്' കടലാസ്സിലാണ് ഞാൻ സാഹിത്യവാരഫലം





എഴുതുന്നത്. ഓരോ ഷീറ്റും എഴുതി കട്ടിലിലേക്ക് ഇടുമ്പോൾ കറങ്ങുന്ന ഫാനിന്റെ കാറ്റ് അത് അടിച്ചു പറത്തിക്കളയും. വിലാസിനിയുടെ നോവൽ ഉണ്ടായിരുന്നെങ്കിൽ പേപ്പർ വെയ്റ്റായി എനിക്കത് ഉപയോഗിക്കാമായിരുന്നു.

3. നമ്മുടെ ചില നിരൂപകർ കാവാബാത്തായുടെ അതിസുന്ദരങ്ങളായ നോവലുകളെക്കുറിച്ചെഴുതുമ്പോൾ അവർ തോക്കിന്റെ അറ്റത്തു ചേർത്തുവയ്ക്കാവുന്ന കുന്തംകൊണ്ടു നമ്മളെ കുത്തുന്ന പ്രതീതി. കാസാൻദ്സാക്കീസിന്റെ എല്ലാ നോവലുകളും മനോഹരങ്ങളാണ്. അവയിലൊരു നോവലിനെപ്പറ്റി ഒരു നിരൂപകൻ എഴുതിക്കണ്ടപ്പോൾ നരസിംഹത്തിന്റെ വേഷം കെട്ടിയ വെച്ചൂർ രാമൻപിള്ള പ്രഹ്ലാദന്റെ ജനയിതാവിനെ മടിയിൽക്കിടത്തി വയറുകീറി കുടൽമാലയെടുത്തു വെളിയിലിടുന്ന രംഗം പണ്ടു കണ്ടതു ഞാൻ ഓർമ്മിച്ചുപോയി. (നോവലിനും പ്രഹ്ലാദന്റെ അച്ഛനും തമ്മിൽ സാദൃശ്യം കല്പിച്ചതു ശരിയല്ല എന്ന് എനിക്കറിയാം)

4. ബോർഹെസിനെയും എസ്റ പൗണ്ടിനെയും വാഴ്ത്തുന്നവർ അവരുടെ ഫാസ്സിസ്റ്റ് പ്രവണതകളെക്കുറിച്ച് ഓർമ്മിക്കുന്നില്ല. ഓർമ്മിക്കണമെന്ന അർത്ഥത്തിലല്ല ഞാനിത് എഴുതുന്നത്. കലാകാരന്റെ രാഷ്ട്രവ്യവഹാരപരമായ വിശ്വാസം എന്തുമാകട്ടെ. കലാസൃഷ്ടി രസബോധനിഷ്ഠമായ വികാരം ജനിപ്പിച്ചാൽ മതി സഹൃദയന്. നെറൂദയുടെ വിപ്ളവകാവ്യങ്ങൾ വായിച്ചു രസിക്കുന്നവരിൽ ഏറിയ കൂറും പിന്തിരിപ്പന്മാരാണ്.

## റ്റെലിഫോൺ ഡയറക്ടറി

**സ**ർക്കാരിൽനിന്നും അതിനോടു ബന്ധപ്പെട്ട ഡിപാർട്മെന്റുകളിൽനിന്നും കാര്യക്ഷമത പ്രതീക്ഷിക്കുന്നവർ മണ്ടന്മാരാണെന്ന് എനിക്കറിയാം. എങ്കിലും അവരെ തീരെ മണ്ടന്മാരാക്കുമ്പോൾ പ്രതികരണമുണ്ടാകും. ആ പ്രതികരണം ഉണ്ടായില്ലെങ്കിൽ അവർ മനുഷ്യവർഗ്ഗത്തിൽ പിറന്നവരല്ലെന്നു വന്നുകൂടും. അതിനാലാണ് പുതുതായി നല്കപ്പെട്ട റ്റെലിഫോൺ ഡയറക്ടറിയെക്കുറിച്ചു ഞാൻ എഴുതിപ്പോകുന്നത്. പുതിയ ഡയറക്ടറി കിട്ടിയവർ അതൊന്നു മറിച്ചുനോക്കിയാൽ ഞാൻ പറയുന്നത് പ്രതിപദം പ്രത്യക്ഷരം ശരിയാണെന്നു ഗ്രഹിക്കും. 1995-ലെ തിരുവനന്തപുരം റ്റെലിഫോൺ ഡയറക്ടറിയിലെ ഇടതുഭാഗത്തെ പുറങ്ങളിൽ വലതുഭാഗത്തുള്ള ഫോൺ നമ്പരുകൾ ഒന്നും കാണാൻ വയ്യ. ബയന്റിങ്ങിന്റെ തകരാറുകൊണ്ട് ഇടതുഭാഗത്തെ പുറവും വലതുഭാഗത്തെ പുറത്തിന്റെ ഇടതുഭാഗവും തമ്മിൽ ചേർന്നിരിക്കുന്നതിനാൽ അക്കങ്ങൾ കാണാനേ വയ്യ. ശക്തി പ്രയോഗിച്ചു വിടർത്തിനോക്കിയിട്ടും നമ്പരുകൾ കാണുന്നില്ല. ഓരോ പുറവും ഇളക്കി റ്റാഗ്കൊണ്ടു കൊരുത്തുവയ്ക്കാമെന്നു ഞാൻ ആലോചിച്ചു. അങ്ങനെ ചെയ്താൽ നമ്പരുകൾ വലതുഭാഗത്തെ പുറത്തിൽ ഒട്ടിപ്പിടിച്ച് അപ്രത്യക്ഷങ്ങളാകും. നമ്പരുകൾ കാണാൻ വയ്യാത്ത അവസ്ഥ ഏതാനും പുറങ്ങളിൽ മാത്രമല്ല ഉള്ളത്. എല്ലാപ്പുറങ്ങളിലും ഇങ്ങനെതന്നെ. ഒന്നിടവിട്ട മാസങ്ങളിൽ ഭീമമായ തുക ബഹുജനത്തിൽനിന്ന് ഈടാക്കുന്ന സർക്കാർ അവർക്കു പ്രയോജനപ്പെടുന്ന ഡയറക്ടറിപോലും കൊടുക്കുന്നില്ല. കൂനിന്മേൽക്കുരു എന്നു പറഞ്ഞപോലെയാണ് ഈ ഡയറക്ടറി. ഇത് ഉടനെ പിൻവലിച്ചിട്ടു പുതിയ ഡയറക്ടറി ആളുകൾക്കു നല്കേണ്ടത് പ്രാഥമികമര്യാദ മാത്രമാണ്. അതിനു സൗകര്യമില്ലെങ്കിൽ തിരിച്ചു ഡിപാർട്മെന്റിനെ ഏല്പിച്ച പഴയ ഡയറക്ടറി റ്റെലിഫോണുള്ളവർക്കു കൊടുക്കണം. ഒന്നിനും മര്യാദയില്ലാത്ത കാലം! എങ്കിലും മര്യാദകേട് ഇത്രയ്ക്ക് ആകാമോ?



സി.വി. രാമൻപിള്ള

കോട്ടയ്ക്കകത്തു കണ്ട സന്ന്യാസിയുടെ അന്തരംഗത്തിലേക്കു ഭാവനാത്മകമായ സഞ്ചാരം നടത്താൻ സി.വി. രാമൻപിള്ളയ്ക്കു കഴിഞ്ഞു. അങ്ങനെ ഹരിപഞ്ചാനനൻ എന്ന കഥാപാത്രമുണ്ടായി.

(15-ാം പേജിൽ നിന്നും തുടർച്ച)

ആശാപൂർണ്ണാദേവി അന്തരിച്ചു, ജൂലൈ 13-ന്. 87 വയസ്സായിരുന്നു ആശാപൂർണ്ണാദേവിക്ക്. 'പത്നി-ഒ-പ്രേയസി' എന്ന കഥയിലൂടെയാണ് ബംഗാളി സാഹിത്യത്തിൽ ആശ ശ്രദ്ധേയയാകാൻ തുടങ്ങിയത്. പിന്നീടു നിരവധി വർഷത്തെ സാഹിത്യപ്രവർത്തനത്തിലൂടെ ഇന്ത്യൻ ഭാഷകളിൽ സുപരിചിതയായിരുന്നു ഈ എഴുത്തുകാരി. ഒട്ടുമിക്ക ഭാഷകളിലും ആശാപൂർണ്ണാദേവിയുടെ കൃതികൾ വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചിട്ടുണ്ട്.

തിരഞ്ഞെടുപ്പു കമ്മിഷൻ എന്ന നിലയിൽ തന്റെ സജീവസാന്നിദ്ധ്യം അറിയിക്കാൻ ടി.എൻ. ശേഷനു കഴിഞ്ഞു. മറ്റു രണ്ടു തിരഞ്ഞെടുപ്പു കമ്മിഷന്മാരുമായും ശേഷൻ ഇടഞ്ഞു നില്ക്കുകയായിരുന്നു. മുഖ്യതിരഞ്ഞെടുപ്പു കമ്മിഷൻ എന്ന നിലയിൽ തന്റെ അധികാരങ്ങൾ പക്ഷപാതരഹിതമായി നിർവഹിക്കാൻ ശേഷൻ ശ്രമിച്ചിരുന്നു. പക്ഷേ, സുപ്രീം കോടതി ശേഷന്റെ അധികാരങ്ങൾ വെട്ടിക്കുറയ്ക്കുകയും കമ്മിഷനിലെ മറ്റംഗങ്ങളുടെ അധികാരത്തിനു തുല്യമാക്കുകയും ചെയ്തു. തങ്ങൾ അനുഭവിച്ചിരുന്ന അധികാരമില്ലായ്മയിൽ അക്ഷമരായിരുന്ന ജി.വി.ജി. കൃഷ്ണമൂർത്തിയേയും എം.എസ്. ഗില്ലിനേയും അത്യധികം ആനന്ദിപ്പിക്കുന്ന ഉത്തരവായിരുന്നു സുപ്രീം കോടതിയുടേത്. പക്ഷേ. ശേഷൻ ഇതിൽ അതൃപ്തനാണ്.

## സലിൽ ചൗധരി

**സ**ലിൽ ചൗധരിയുടെ മരണം സംഗീതലോകത്തു സൃഷ്ടിച്ച ശൂന്യത ചെറുതല്ല. 'പരിവർത്തൻ' എന്ന ചലച്ചിത്രത്തിലൂടെ സിനിമയിലേക്കു കടന്നുവന്ന ചൗധരി മധുമതിയിലൂടെ ഹിന്ദി സിനിമയിലേക്കു കടന്നു. സംഗീതത്തിന്റെ അപാരസാദ്ധ്യതകൾ സൂക്ഷ്മതയോടെ നമ്മിലെത്തിക്കാൻ സലിൽ ചൗധരിക്കു കഴിഞ്ഞിരുന്നു. നമ്മുടെ കേൾവിയിൽ മധുരമായ നിരവധി ഓർമ്മകൾ അവശേഷിപ്പിച്ചു പോയ സലിൽ ചൗധരി ഇന്ത്യൻ സിനിമയുടെ ചരിത്രത്തിൽ അവിസ്മരണീയനായി നിലനില്ക്കും.

## സൂര്യസൗന്ദര്യം

**ഒ**ക്ടോബറിന്റെ കൗതുകമായിരുന്നു സൂര്യഗ്രഹണം. രാജ്യത്തിന്റെ വിഭിന്നഭാഗങ്ങളിൽ അദ്ഭുത മാർന്ന കണ്ണുകളോടെ ജനങ്ങൾ സൂര്യസൗന്ദര്യം കാണാൻ കാത്തിരുന്നു. നിം കാഠാണയിൽനിന്നും നമ്മുടെ ദൂരദർശനം സംപ്രേഷണം ചെയ്ത ഗ്രഹണക്കാഴ്ചകൾ അത്യധികം കൗതുകം പകരുന്നതായിരുന്നു.

പലരും നേരിട്ടു സൂര്യഗ്രഹണം കാണാൻ ശ്രമിച്ചു. മറ്റു ചിലർ പ്രായോഗികബുദ്ധിയോടെ ഗ്രഹണ നേരത്തെ സമീപിച്ചു. ഇപ്പോൾ വന്നുകൊണ്ടിരിക്കുന്ന വാർത്തകൾ പലരെയും സംഭീതരാക്കുന്നതാണ്. കല്ക്കട്ടയിൽ എല്ലാ മുന്നറിയിപ്പുകളേയും തിരസ്കരിച്ച് ഗ്രഹണം നേരിട്ടു കാണാൻ ശ്രമിച്ച ചിലരിൽനിന്നും കാഴ്ചശക്തി അകന്നുപൊയ്ക്കൊണ്ടിരിക്കുന്നു. ഇതേ വാർത്തകൾതന്നെ ഇന്ത്യയുടെ വിവിധ സംസ്ഥാനങ്ങളിൽനിന്നും അറിയാനാകുന്നു. കേരളത്തിൽ നിരവധിപേർ നഗ്നനേത്രങ്ങൾകൊണ്ടു ഗ്രഹണക്കാഴ്ച കണ്ടു. ശാസ്ത്രീയമായ മുന്നറിയിപ്പുകൾ തിരസ്കരിച്ചവരുടെ കാഴ്ചശക്തി കുറയുമെന്നാണ് അധികൃതർ പറയുന്നത്.

## കരുക്കളുടെ രാജാക്കന്മാർ

**ന്യൂ**യോർക്കിലെ വേൾഡ് ട്രേഡ് സെന്ററിന്റെ മുകൾനിലയിൽ ലോകത്തെ ഒന്നാം നമ്പർ ചെസ്താരത്തെ തിരഞ്ഞെടുക്കാനുള്ള മത്സരം ആരംഭിച്ചു. കാസ്പറോവും ഇന്ത്യയുടെ അഭിമാനമായ വിശ്വനാഥ് ആനന്ദും തമ്മിലായിരുന്നു മത്സരം. നിലവിലുള്ള ലോകചാമ്പ്യൻ ഗാരി കാസ്പറോവും വിശ്വനാഥ് ആനന്ദും തമ്മിലുള്ള മത്സരം ബുദ്ധിപരമായ ബലപരീക്ഷണമാകുകയായിരുന്നു. തന്ത്രങ്ങളുടെ കരുനീക്കങ്ങളിലൂടെ കാസ്പറോവിനോട് ആനന്ദ് ഏറ്റുമുട്ടി. ഇന്ത്യൻ ജനതയ്ക്ക് അഭിമാനത്തിന്റെ നിറച്ചാർത്താണ് ഈ മത്സരത്തിലൂടെ ആനന്ദ് നല്കിയത്.

## യൂത്ത് കോൺഗ്രസ്സ് മാഫിയാസംസ്കാരം

ഇരുപത്തൊന്നുകാരിയായ നൈനാസാഹ്നിയെ കൊന്ന് തന്തൂരി അടുപ്പിൽ എറിച്ച് തന്റെ കോപമടക്കാൻ ശ്രമിച്ചത് സുശീൽശർമ്മ എന്ന യൂത്ത് കോൺഗ്രസ്സ് നേതാവാണ്. ഇയാളെ ബാംഗ്ലൂരിൽവച്ചാണ് അറസ്റ്റ് ചെയ്തത്. മത്‌ലൂബ് കരിം എന്ന യൂത്ത് കോൺഗ്രസ്സുകാരനുമായി തന്റെ ഭാര്യയായ നൈനയ്ക്ക് അവിഹിതബന്ധമുണ്ടെന്ന സംശയമാണ് കൊല നടത്താൻ സുശീൽശർമ്മയെ പ്രേരിപ്പിച്ചത്. ഡൽഹി ജയിലിൽ ഒന്നാംനിരക്കാർക്കു കിട്ടുന്ന സർവ്വ പരിഗണനകളും അനുഭവിച്ചാണ് സുശീൽ ശർമ്മ ശിക്ഷ അനുഭവിക്കുന്നത്. നിരവധി രാഷ്ട്രീയ നേതാക്കളുടെ പേരുകൾ സുശീൽ വെളിപ്പെടുത്തുകയും. തന്തൂരി സംസ്കാരത്തിന്റെ കുട്ടിനേതാക്കൾ എന്നു യുവ കോൺഗ്രസ്സുകാരെ ബ്രാൻഡു ചെയ്യുകയും ചെയ്തിരിക്കുകയാണ് ജനങ്ങൾ.

## വോറക്കമ്മിറ്റി റിപ്പോർട്ട്

നൈനാസാഹ്നി വധക്കേസോടെ വോറക്കമ്മിറ്റി റിപ്പോർട്ട് പാർലമെന്റിൽ വയ്ക്കാൻ കേന്ദ്ര ഗവൺമെന്റ് നിർബന്ധിതമായി. കാര്യമായ സംതൃപ്തി നല്കുന്നതല്ല ഈ റിപ്പോർട്ടിന്റെ ഉള്ളടക്കം. രാഷ്ട്രീയക്കാരുടെ നേതൃത്വത്തിൽ ക്രിമിനൽ സംഘങ്ങൾ തഴച്ചുവളരുന്നതായി വോറക്കമ്മിറ്റി റിപ്പോർട്ട് വ്യക്തമാക്കുന്നു. പക്ഷേ, ഈ രീതിയിൽ മാഫിയാസംസ്കാരം വളർത്തുന്ന രാഷ്ട്രീയക്കാരുടെ പേരോ മറ്റു വിവരങ്ങളോ ഈ റിപ്പോർട്ടിൽ വ്യക്തമാക്കുന്നില്ല. എങ്കിലും കേന്ദ്ര ഗവൺമെന്റിനെ പ്രതിക്കൂട്ടിലാക്കുന്ന റിപ്പോർട്ടായിരിക്കുന്നു വോറയുടേത്. കുറച്ചുകൂടി സ്പിരിറ്റോടെ ഈ റിപ്പോർട്ട് തയ്യാറാക്കിയിരുന്നെങ്കിൽ പല രാഷ്ട്രീയ ഭിക്ഷാംദേഹികളും കോർട്ടിനു പുറത്താകുമായിരുന്നു. അങ്ങനെയൊന്നും സംഭവിക്കാത്ത സംതൃപ്തിയിലാണ് കേന്ദ്ര സർക്കാർ.

## അമേരിക്കയുടെ ബലതന്ത്രങ്ങൾ

ലോക സംരക്ഷകൻ, ലോക സംഹാരി- ഈ വിശേഷണങ്ങൾ രണ്ടും ഒരുപോലെ ചേരുന്നുണ്ട് അമേരിക്കയ്ക്ക്. പാകിസ്ഥാന് സൈനികോപകരണങ്ങൾ നല്കുകയും അതുവഴി ഇന്ത്യയുമായുള്ള ഏറ്റുമുട്ടൽ സാദ്ധ്യത വർദ്ധിപ്പിക്കുകയുമാണ് അമേരിക്ക. എഫ് 16 വിമാനങ്ങൾ പാകിസ്ഥാനു നല്കാൻ ക്ലിന്റൺ അതീവ തത്പരനാണ്. ഇത് ഇന്ത്യയുമായുള്ള സൗഹാർദ്ദത്തെ ബാധിക്കുമെന്ന് അമേരിക്കൻ പാർലമെന്റ് സംശയിച്ചിരുന്നു. പക്ഷേ, ഇതൊന്നും ക്ലിന്റൺ ഗൗരവമായി എടുക്കുന്നില്ല എന്നതാണു സത്യം.

## എൻറോൺ നല്കുന്ന പാഠം

2015 മെഗാ വാട്ടിന്റെ ദാബോൾ പദ്ധതി മഹാരാഷ്ട്ര ഗവൺമെന്റ് നിരോധിച്ചു. ഇതു റാവുവിന്റെ ലിബറലൈസേഷൻ ശ്രമത്തിനേറ്റ കനത്ത തിരിച്ചടിയായിരുന്നു. 300 ദശലക്ഷം ഡോളർ ഇതിനോടകം തന്നെ എൻറോൺ ഇൻവെസ്റ്റ് ചെയ്ത് പദ്ധതിയുടെ ഒന്നാംഘട്ടം പൂർത്തിയാക്കിയിരുന്നു. എൻറോൺ കോർപ്പറേഷന്റെ ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ റബേക്ക തങ്ങൾ ഈ പദ്ധതിക്കുവേണ്ടി കൈക്കൂലി നല്കിയിട്ടില്ല, സംശുദ്ധമായ ഇടപാടാണ് ഞങ്ങളുടേത് എന്നും മറ്റും വ്യക്തമാക്കി. മഹാരാഷ്ട്ര ഗവൺമെന്റ് സന്ധിക്കുള്ള നിലപാടുകൾ സ്വീകരിച്ചു വരുന്നതായാണ് വാർത്ത. ദാബോൾ പവർ കമ്പനി ഡയറക്ടർ സഞ്ജയ് ഭട്നാഗർ ഒരു ഒത്തുതീർപ്പിനുള്ള ശ്രമം തുടരുന്നതായാണ് വ്യക്തമാക്കിയിരിക്കുന്നത്. ഉദാരവല്ക്കരണശ്രമങ്ങൾ സൃഷ്ടിച്ചേക്കാവുന്ന പ്രശ്നങ്ങൾ വരുംനാളുകളിൽ നാം അനുഭവിച്ചു തുടങ്ങും.

## ജാഫറിന്റെ രാജി

വകുപ്പില്ലാമന്ത്രിയായി തുടർന്നുവന്ന ജാഫർ ഷെരീഫ് രാജിവച്ചത് നവംബർ അവസാനമാണ്. റാവുവുമായി ഇടഞ്ഞുനിന്ന് ശക്തമായ പ്രതിരോധമേർപ്പെടുത്താനാണ് ജാഫറിന്റെ തീരുമാനം. കോൺഗ്രസ് നേതൃത്വം വിമതരെ ഒതുക്കാനുള്ള ശ്രമമാണ് ഇപ്പോൾ റാവുവിന്റെ കാർമ്മികത്വത്തിൽ നടത്തിവരുന്നത്.

## സ്വാമിയുടെ ഇടപെടലുകൾ

ഡൽഹി രാഷ്ട്രീയത്തിൽ ചന്ദ്രസ്വാമിക്കുള്ള സ്വാധീനം വിപുലമാണ്. റാവു മുതൽ ഒരു സാദാ എം.പിവരെ നീളുന്നു ഈ രഹസ്യ ഇടപാടുകൾ. ഇപ്പോൾ രാജീവ് വധവുമായി ബന്ധപ്പെട്ട് ചന്ദ്രസ്വാമിയുടെ പേരു സജീവമായി ചർച്ചചെയ്യപ്പെടുകയാണ്. ഇന്ത്യ വിട്ടുപോകരുതെന്നാണ് കോടതി ഇപ്പോൾ ചന്ദ്രസ്വാമിയെ അനുശാസിച്ചിരിക്കുന്നത്. കോടികളുടെ ആസ്തിയും വിപുലമായ വിദേശബന്ധവും, രാഷ്ട്രീയ- അധികാരസ്വാധീനവും ചന്ദ്രസ്വാമിക്ക് തണലാകുമെന്നതിൽ സംശയമില്ല. ഒരു പരിക്കുമേല്ക്കാതെ സ്വാമിയെ രക്ഷപ്പെടുത്താൻ അധികാര കേന്ദ്രങ്ങൾ സർവ്വ ശ്രമങ്ങളും നടത്തിവരികയാണ്. ഈ രീതിയിൽ രാഷ്ട്രീയക്കാർ ഇന്ത്യയെക്കൊണ്ടെത്തിച്ചിരിക്കുന്ന ദുരവസ്ഥ നമ്മെ സംഭീതിപ്പെടുത്തുന്നതാണ്.

## ടെലികോം വിവാദം

സ്വകാര്യവല്ക്കരണം ഏറ്റവുമധികം ധനികരാക്കുന്നത് ഇന്ത്യയിലെ അധികാര കേന്ദ്രങ്ങൾ കൈകാര്യംചെയ്യുന്നവരെയാണ്. ടെലികോം കരാറിലൂടെ കോടിക്കണക്കിനു രൂപയുടെ അഴിമതി നടത്തിയ കേന്ദ്ര കമ്മ്യൂണിക്കേഷൻസ് മന്ത്രി സുഖ്റാം രാജിവയ്ക്കണമെന്നും മറ്റും ആവശ്യപ്പെട്ട് പ്രതിപക്ഷം പ്രതിരോധ ശ്രമങ്ങൾ നടത്തുകയും അതൊന്നുംതന്നെ സാധിക്കുന്നില്ല എന്ന മട്ടിൽ റാവു മൗനം ദീക്ഷിക്കുകയുമാണ്.

ജനാധിപത്യത്തിന്റെ സർവ്വ കീഴ്‌വഴക്കങ്ങളും തിരസ്കരിച്ച് നിഷേധാർഹമായ രീതിയിലാണ് റാവു ഈ പ്രശ്നത്തിൽനിന്നകന്നു നില്ക്കുന്നത്. സുഖ്റാമിനെ സംരക്ഷിക്കുക എന്ന ഭീഷ്മപ്രതിജ്ഞ എടുത്തപോലെയാണ് റാവു ഇടപെടുന്നത്. ഈ രീതിയിൽ വിശ്വാസ്യതയായ അവസ്ഥയിലേക്ക് ഇന്ത്യൻ ചിത്രം വളർന്നു പന്തലിക്കുകയും ജനങ്ങൾ ഈ സംഭീതാവസ്ഥ അനുഭവിക്കുകയും ചെയ്യുമ്പോഴാണ് 1995-ന്റെ കലണ്ടർ നാം എടുത്തു മാറ്റുന്നത്.

ഈ അവസ്ഥയിലും നമുക്കു പ്രതീക്ഷയുടെ ഒരു കലണ്ടർ നമ്മുടെ ചുമരിൽ പതിക്കാം. നിറഞ്ഞ സ്നേഹത്തോടെ. അതിലുമേറെ ശുഭാശംസകളോടെ.



Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran